ദിവ്യബോധനം ഗ്രന്ഥാവലി – 14

# നിത്യജീവനിൽ

## (മനുഷ്യവർഗത്തിന്റെ രക്ഷ: ഒരു പഠനം)

**ഡോ. മാത്യൂസ് മാർ സേവേറിയോസ്**

**ദിവ്യബോധനം പബ്ലിക്കേഷൻസ്**

ഓർത്തഡോക്സ് സെമിനാരി

കോട്ടയം – 686 001

വില: 75.00

*(Malayalam)*

**Nithya Jeevanil**

(Salvation of the humanity: A Study)

**Dr. Mathews Mar Severios**

Published by : **Divyabodhanam Publications**
Orthodox Seminary, P.B. 98, Kottayam
Ph: 0481 - 2566 526, 2568 083

First Published : September 1988

Second Edition : April 1999

Third Edition : May 2015



Number of copies : 1000

D.T.P. & Printing : Sophia Print House, Kottayam

Price: **Rs. 75/-**

# പ്രസ്താവന

സഭാംഗങ്ങൾക്കുവേണ്ടി ഓർത്തഡോക്സ് വൈദിക സെമിനാരി അവതരിപ്പിക്കുന്ന ഒരു വിശ്വാസ പരിശീലനപദ്ധതിയാണ് ദിവ്യബോധനം. കഴിവും താൽപര്യവുമുള്ള ആർക്കും സ്ത്രീപുരുഷ ഭേദമെന്യേ ഈ പദ്ധതിയിൽ ചേരാം.

സഭയുടെ വിശ്വാസം അറിയുന്നതിനും പുലർത്തുന്നതിനും അടുത്ത തലമുറയ്ക്കു പകർന്നുകൊടുക്കുന്നതിനുമുള്ള ചുമതല വൈദികർക്കു മാത്രമുള്ളതല്ല. സഭ മുഴുവന്റെയും കൂടിയുള്ള ഉത്തരവാദിത്വമാണിത്. അത്മായക്കാരായ സ്ത്രീകൾക്കും പുരുഷന്മാർക്കും വളരെ വലിയ പങ്കാണുള്ളത്, ഈ ചുമതല കാര്യക്ഷമമായി നിർവഹിക്കുന്നതിൽ.

യുക്തിചിന്തയുടെ ഈ കാലയളവിൽ സത്യവിശ്വാസം നിലനിർത്തണമെങ്കിൽ, ആരാധനയിലും സത്യത്തിലും സ്നേഹത്തിലും അധിഷ്ഠിതമായ ഓർത്തഡോക്സ് വിശ്വാസത്തെ ബുദ്ധിപരമായിക്കൂടെ സ്വായത്തമാക്കേണ്ടുന്നയാവശ്യം സഭാംഗങ്ങൾക്കെല്ലാവർക്കുമുണ്ട്.

പ്രത്യേകിച്ചും സണ്ടേസ്കൂൾ അദ്ധ്യാപകർ, മർത്തമറിയം സമാജ പ്രവർത്തകർ, യുവജന പ്രസ്ഥാനത്തിലും വിദ്യാർത്ഥി പ്രസ്ഥാനത്തിലും നേതൃത്വം നൽകുന്നവർ, മുതലായ നേതൃത്വ നിരയിലുള്ള അത്മായർക്ക് വിശ്വാസപഠനം പ്രത്യേകമായി ആവശ്യമാണ്.

ഭക്തിയോടും വിശ്വാസത്തോടുംകൂടിയുള്ള സത്യാരാധനയും ക്രിസ്തുവിന്റെ മനുഷ്യസ്നേഹത്തിന്റെ മൂർത്തീകരണവുമാണ് സഭയുടെ രണ്ടു പ്രധാന ചുമതലകൾ. ഇവ രണ്ടും ശരിയായി നിർവഹിക്കണമെങ്കിൽ സഭാപാരമ്പര്യത്തിലെ ഗാഢമായ ഉപരിജ്ഞാനത്തിന്റെ താഴ്ന്ന പടികളിലേക്കെങ്കിലും വിശ്വാസികൾ കടന്നുവരാതെ, വിശ്വാസകാര്യങ്ങൾ വൈദികർക്കു മാത്രമായി വിട്ടുകൊടുക്കുന്നതു ഓർത്തഡോക്സ് പാരമ്പര്യത്തിനു നിരക്കാത്തതാണ്. മൂറോനഭിഷേകംമൂലം പരിശുദ്ധാത്മാവിനെ പ്രാപിച്ചിട്ടുള്ള എല്ലാ സത്യവിശ്വാസികൾക്കും, ആരാധനയിലും മനുഷ്യസേവനത്തിലും കൂടിയുള്ള തങ്ങളുടെ ക്രിസ്തീയ ധർമനിർവ്വഹണത്തിന് ഈ പദ്ധതി സഹായകമായിത്തീരട്ടെ. ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മുടെ സ്നേഹം നിറഞ്ഞ ജനങ്ങളെ തന്റെ പ്രത്യേക കരുണയാൽ കടാക്ഷിച്ച് അവർക്കു ദിവ്യബോധനം നൽകാൻ ഈ പദ്ധതി ഉപയോഗിക്കുമാറാകട്ടെ.

**ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ**
(പ്രസിഡന്റ്, ദിവ്യബോധനം കേന്ദ്രക്കമ്മിറ്റി)

കോട്ടയം
06-07-2015

# ആമുഖം

'നാം സത്യദൈവത്തിൽ അവന്റെ പുത്രനായ യേശുക്രിസ്തുവിൽ തന്നെ ആകുന്നു. അവൻ സത്യദൈവവും നിത്യജീവനും ആകുന്നു' (1 യോഹ. 5:20). ജീവന്റെ പുതുക്കത്തിൽ നടക്കുവാൻ (റോമ. 6:5) ദിവ്യ ബോധനം ഗ്രന്ഥാവലിയിൽ ഈ എളിയ കൈത്തിരി കൂടി കത്തിക്കട്ടെ. ഇതിലെ പ്രധാന പ്രതിപാദ്യം 'മനുഷ്യവർഗത്തിന്റെ രക്ഷ'യെന്നതാണ്. മനുഷ്യോൽപ്പത്തി മുതൽ ദൈവിക രക്ഷ അനുഭവിച്ചുകൊണ്ടു നിത്യ ജീവനിൽ അവൻ വളരുന്ന ചരിത്രം ഇതിൽ ഉൾക്കൊള്ളുന്നു. വേദ ശാസ്ത്ര വിഷയങ്ങൾ പ്രതിപാദിക്കുമ്പോൾ ഉണ്ടാകാവുന്ന അവ്യക്തത കൾ കഴിവതും നീക്കുവാൻ ശ്രമിച്ചിട്ടുണ്ടെങ്കിലും ഇനിയും പലതും ഇതിൽ അവശേഷിച്ചിട്ടുണ്ടായിരിക്കാം. പൗരസ്ത്യ ഓർത്തഡോക്സ് സഭ കളുടെ പൊതുവായ വീക്ഷണത്തിന്റെ അടിസ്ഥാനത്തിൽ ഇന്ത്യൻ ഓർ ത്തഡോക്സ് സഭയുടെ ആരാധനാ–വേദശാസ്ത്ര പാരമ്പര്യത്തിലൂടെ ഒരു ഓട്ടപ്രദക്ഷിണം നടത്തുവാനേ ഇവിടെ കഴിഞ്ഞിട്ടുള്ളു. ക്രൈസ്തവ രക്ഷാശാസ്ത്ര ചിന്തകൾക്ക് ഒരാമുഖം എന്നതിലുപരി അവയുടെ വിശ ദമായ അപഗ്രഥനം ഇതുപോലുള്ള ഒരു ചെറിയ സംരംഭത്തിൽ സാദ്ധ്യ മാകയില്ലല്ലോ. നിത്യജീവനിലുള്ള വളർച്ചയിൽ ക്രിസ്തീയ വിശ്വാസ പ്രഖ്യാപനങ്ങൾ നമ്മുടെ അതിർവരമ്പുകളായതിനാൽ അവയുടെ ചരി ത്രവും സാംഗത്യവും കൂടി ഇതിൽ പരാമർശിക്കുന്നു.

വേദശാസ്ത്രപാതയിൽ എന്നെ കൈപിടിച്ചു നടത്തിയ വൈദികസെമി നാരി അദ്ധ്യാപകരുടെ, പ്രത്യേകിച്ച് അഭി. പൗലൂസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ, വേദശാസ്ത്രചിന്തകൾ ഈ ചെറുഗ്രന്ഥത്തിന്റെ രചന യിൽ എന്നെ വളരെ സഹായിച്ചിട്ടുണ്ടെന്നതു കൃതജ്ഞതയോടെ സ്മരി ക്കുന്നു. കൂടാതെ ഈ യത്നത്തിൽ ഉത്തേജനവും പ്രോത്സാഹനവും നൽകി എന്നെ സഹായിച്ച ബഹു. ജോഷ്വാച്ചനോടും സി. സി. ചെറിയാ നച്ചനോടും ഇതിന്റെ കൈയെഴുത്തുപ്രതി സസൂക്ഷ്മം പരിശോധിച്ച് വില പ്പെട്ട നിർദ്ദേശങ്ങൾ നൽകിയ ബഹു. ജേക്കബ് കുര്യനച്ചനോടും മറ്റെല്ലാ വൈദിക സെമിനാരി അദ്ധ്യാപകരോടുമുള്ള ഹൃദയംഗമമായ നന്ദി അറി യിക്കുന്നു. ദിവ്യബോധനം വിദ്യാർത്ഥികൾക്ക് ഈ ചെറിയ ഉപഹാരം സമർപ്പിക്കുന്നു.

**ഫാ. ഡോ. എം. എ. മത്തായി**

സെപ്തംബർ 1988

# പ്രസാധകക്കുറിപ്പ്

വി. മാമോദീസായിലൂടെ 'നിത്യജീവനിൽ' പ്രവേശിച്ചു ദൈവിക പരിപൂർണതയിലേക്കു വളർന്നുകൊണ്ടിരിക്കുന്ന വി. സഭാമക്കളുടെ രക്ഷയിലേക്കുള്ള തീർത്ഥാടനത്തിൽ വഴികാണിക്കുന്ന ഒരു മാർഗ്ഗദീപമാണീ ഗ്രന്ഥം. പൗരസ്ത്യ ഓർത്തഡോക്സ് വീക്ഷണത്തിൽ മനുഷ്യനേയും അവന്റെ രക്ഷയേയും അവതരിപ്പിക്കുന്നതിനു പുറമെ യുഗാന്ത്യം, മരണാനന്തര ജീവിതം എന്നിവയെപ്പറ്റിയുള്ള വേദശാസ്ത്രപരമായ ഉൾക്കാഴ്ചയും ഗ്രന്ഥകാരൻ നൽകുന്നു. വി. സഭയുടെ ആരാധനയിലും അനുഷ്ഠാനങ്ങളിലും അന്തർലീനമായിക്കിടക്കുന്ന രക്ഷാമർമ്മങ്ങളെ വെളിച്ചത്തു കൊണ്ടുവന്നു ഗ്രന്ഥകാരൻ വിശ്വാസികൾക്കു പരിചയപ്പെടുത്തുന്നുണ്ട്. വി. സഭയുടെ വിശ്വാസപ്രമാണങ്ങളെ ചരിത്രപശ്ചാത്തലത്തിൽ വിലയിരുത്തി, പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ ഊന്നലുകളെ എടുത്തുകാണിച്ച് അവതരിപ്പിക്കുന്നതും വിശ്വാസപഠിതാക്കൾക്കു വളരെയേറെ പ്രയോജനം ചെയ്യും. ഈ ഗ്രന്ഥത്തിന്റെ മൂന്നാം പതിപ്പ് പ്രസിദ്ധീകരിക്കാൻ ഇടയായതിൽ സന്തോഷിക്കുന്നു.

ദിവ്യബോധനം ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിൽ മേൽനോട്ടം വഹിക്കുന്ന പ്രസ്ഥാനം പ്രസിഡന്റ് യൂഹാനോൻ മാർ ദീയസ്ക്കോറോസ്, പ്രിൻസിപ്പൽ ഫാ. ഡോ. ഒ. തോമസ്, ഡയറക്ടർ റവ. ഫാ. റ്റി. ജെ. ജോഷ്വാ, രജിസ്ട്രാർ ഫാ. ഡോ. നൈനാൻ കെ. ജോർജ്ജ് സെൻട്രൽ ഓർഗനൈസർ പ്രൊഫ. ഡോ. വർഗ്ഗീസ് മാത്യു എന്നിവരടങ്ങുന്ന ദിവ്യബോധനം കേന്ദ്രകമ്മിറ്റിയാണ് ഈ പ്രസ്ഥാനത്തിന്റെ അനുദിന പ്രവർത്തനങ്ങൾ നിയന്ത്രിച്ചു വരുന്നത്. വൈദിക സെമിനാരിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്ന ഈ പദ്ധതിയുടെ പഠനനിലവാരത്തിന്റെ ഉത്തരവാദിത്വം സെമിനാരി ഫാക്കൽറ്റിയിൽ നിക്ഷിപ്തമാണ്. പ്രാദേശികതലത്തിലും യൂണിറ്റു തലത്തിലും അദ്ധ്യാപകരും സംഘാടകരും ഈ പ്രസ്ഥാനത്തിന്റെ നടത്തിപ്പിൽ അക്ഷീണം പ്രവർത്തിക്കുന്നുണ്ട്. അവർക്കെല്ലാം പ്രത്യേകം നന്ദി രേഖപ്പെടുത്തുന്നു.

സർവ്വോപരി സകല നന്മകൾക്കും കാരണഭൂതനായ സർവ്വശക്തനായ ദൈവത്തിനു സ്തുതി അർപ്പിച്ചുകൊണ്ട് ഈ ഗ്രന്ഥം ദിവ്യബോധനം ഗ്രന്ഥാവലിയിൽ പ്രസിദ്ധീകരിക്കുന്നു.

ദിവ്യബോധനം കേന്ദ്രകമ്മിറ്റിക്കു വേണ്ടി

**ഫാ. ഡോ. നൈനാൻ കെ. ജോർജ്**

(രജിസ്ട്രാർ)

മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ 2015

പഴയസെമിനാരി

# ഉള്ളടക്കം



## യൂണിറ്റ് 1

## മനുഷ്യനും രക്ഷയും



## യൂണിറ്റ് 2

## യുഗാന്ത്യ ശാസ്ത്രവും മരണാനന്തര ജീവിതവും



## യൂണിറ്റ് 3

## ആരാധനയിലെ രക്ഷാശാസ്ത്ര ചിന്തകൾ

## യൂണിറ്റ് 4

# ക്രിസ്തീയ സഭയുടെ വിശ്വാസപ്രഖ്യാപനങ്ങൾ

# യൂണിറ്റ് 1

# മനുഷ്യനും രക്ഷയും

## പാഠം 1

## മനുഷ്യന്റെ ഉൽപ്പത്തി, സ്വഭാവം, മൗലികമായ അവസ്ഥ

❑ മനുഷ്യന്റെ ഉൽപ്പത്തി ❑ മനുഷ്യോത്പ്പത്തിയും മനുഷ്യവർഗ്ഗത്തിന്റെ ഐക്യവും ❑ മനുഷ്യന്റെ മൗലികസ്വഭാവം

മനുഷ്യന്റെ ഉത്ഭവം, സ്വഭാവം, മൗലികാവസ്ഥ എന്നിവ നരവംശ ശാസ്ത്രത്തിന്റെ അടിസ്ഥാനത്തിലല്ല ഇവിടെ പ്രതിപാദിക്കുന്നത്. സഭയുടെ വിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ വേദപുസ്തകാനുസരണം മനുഷ്യനും ദൈവവുമായുള്ള ബന്ധത്തിലാണ് ഇവ വിശദമാക്കുന്നത്. ദൈവസൃഷ്ടിയുടെ മകുടമാണ് മനുഷ്യൻ, മാത്രമല്ല ദൈവത്തിന്റെ പ്രത്യേക കരുതലിനു പാത്രീഭൂതനുമാണ്. ദൈവത്തിന്റെ വെളിപാടുകൾ മനുഷ്യനു മാത്രമായിട്ടുള്ളതല്ല എങ്കിലും അവയിൽ മനുഷ്യനാണു കാര്യമായി പരിഗണിക്കപ്പെട്ടിരിക്കുന്നത്. ദൈവവുമായി കൂട്ടായ്മയിൽ ജീവിക്കുവാൻ വേണ്ടി സൃഷ്ടിക്കപ്പെട്ടവൻ എന്നതാണു മനുഷ്യനെക്കുറിച്ചുള്ള ക്രിസ്തീയ വീക്ഷണത്തിന്റെ കാതലായ ഊന്നൽ. എന്നാൽ മനുഷ്യൻ ദൈവത്തിൽ നിന്നുള്ള ഈ വിശേഷാവകാശം എല്ലായിടത്തും നിഷേധിക്കുന്നു എന്നതും ഇവിടെ പരിഗണിക്കപ്പെടേണ്ട വസ്തുതയാണ്.

### 1. മനുഷ്യന്റെ ഉൽപ്പത്തി

മനുഷ്യ സൃഷ്ടിയെക്കുറിച്ചു വി. വേദപുസ്തകത്തിൽ രണ്ടു വിവരണം കാണുന്നു. ഉൽപ്പത്തി 1:26, 27; ഉല്പ്പത്തി 2:7, 21–23. ഗ്രന്ഥകർത്താവ് അന്നു നിലവിലിരുന്ന രണ്ടു വ്യത്യസ്ത പാരമ്പര്യങ്ങളെ ഒരു പ്രത്യേക ഉദ്ദേശ്യത്തിൽ കോർത്തിണക്കിയെന്നു കരുതാം. ഉല്പത്തി 1:1–2:3 വരെയുള്ള ഭാഗത്തു സൃഷ്ടിയുടെ ഉത്ഭവക്രമം രേഖപ്പെടുത്തുമ്പോൾ ഉല്പത്തി 2:4–25 വരെയുള്ള ഭാഗത്ത് സൃഷ്ടിക്കപ്പെട്ടവയെല്ലാം മനുഷ്യനുമായുള്ള ബന്ധത്തിൽ ക്രമീകരിക്കുന്നു. ഇവിടെ മനുഷ്യൻ ദൈവസൃഷ്ടിയുടെ മകുടമായി തീരുന്നതെങ്ങനെയെന്നും അവന്റെ ചരിത്രത്തിന്റെ ആരംഭം എപ്രകാരമെന്നും സൂചിപ്പിക്കുന്നു.

മറ്റു ജീവജാലങ്ങളുടെ സൃഷ്ടിയേക്കാൾ മനുഷ്യസൃഷ്ടിക്കുള്ള സവിശേഷതകൾ എന്തെല്ലാമാണ്?

(i) മനുഷ്യ സൃഷ്ടിക്കു മുമ്പു മാത്രം പവിത്രമായ ഒരു ദൈവീകാ സൂത്രണം ഉണ്ടാകുന്നു. ഉല്പത്തി 1:26: ‘അനന്തരം ദൈവം: നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യപ്രകാരം മനുഷ്യനെ ഉണ്ടാക്കുക’ (ഇവിടെ ഉപയോഗിച്ചിരിക്കുന്ന ‘നാം, നമ്മുടെ എന്നീ ബഹുവചനങ്ങ ളുടെ ഉപയോഗത്തെക്കുറിച്ചു കാലാകാലങ്ങളിൽ വിവിധ വ്യാഖ്യാനങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും അതു ദൈവത്വത്തിലെ ബഹുത്വത്തെ കാണിക്കു ന്നുവെന്നും ആയതിനാൽ പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്ന ക്രിസ്തുവിന്റെ വെളിപ്പെടുത്തലുകളുടെ അടിസ്ഥാനത്തിൽ ഇതു ത്രിത്വ വിശ്വാസത്തിന്റെ അടിസ്ഥാന വാക്യമായി സഭ പഠിപ്പിക്കുന്നു).

(ii) ദൈവം നേരിട്ടു മനുഷ്യനെ സൃഷ്ടിച്ചു (ഉല്പത്തി 1:27).

മറ്റുള്ള വൃക്ഷലതാദികളെയും കരയിലും വെള്ളത്തിലും ഉള്ള ജീവി കളേയും, സൃഷ്ടിക്കപ്പെട്ട ആകാശവും ഭൂമിയും വെള്ളവും മുഖാന്തര മായാണു ദൈവം സൃഷ്ടിച്ചത്. മണ്ണുകൊണ്ടാണു മനുഷ്യനെ ദൈവം സൃഷ്ടിച്ചതെങ്കിലും, ഭൂമിയോടു മനുഷ്യനെ പുറപ്പെടുവിക്കുവാൻ പറ യുകയല്ല ചെയ്തത്. മാത്രമല്ല, തന്റെ സ്വരൂപവും സാദൃശ്യവും സൃഷ്ടി ക്കപ്പെട്ട മറ്റൊന്നും മുഖാന്തരമല്ല മനുഷ്യനു ലഭിക്കുന്നത്. അവൻ ജീവ നുള്ള ദേഹി (living soul) ആയിത്തീരുവാൻ ദൈവം നേരിട്ട് അവന്റെ മൂക്കിൽ ജീവശ്വാസം ഊതി (ഉല്പത്തി 2:7).

(iii) മനുഷ്യൻ മാത്രം ദൈവിക രൂപത്തിൽ സൃഷ്ടിക്കപ്പെട്ടു.

മത്സ്യങ്ങളും പക്ഷിമൃഗാദികളും അവയ്ക്കു തനതായ രൂപങ്ങളിൽ സൃഷ്ടിക്കപ്പെട്ടു (ഉല്പത്തി 1:25). എന്നാൽ മനുഷ്യൻ മാത്രം ദൈവ ത്തിന്റെ രൂപത്തിൽ സൃഷ്ടിക്കപ്പെട്ടു (ഉല്പത്തി 1:26, 27). സൃഷ്ടിക ളുടെ കൂട്ടത്തിൽ മനുഷ്യന്റെ സവിശേഷത ഇതാണ്.

(iv) മനുഷ്യന്റെ ദ്വിവിധ ഘട്ടങ്ങൾ വ്യക്തമാക്കപ്പെട്ടു.

ഭൂമിയിലെ മണ്ണുകൊണ്ട് മെനയപ്പെട്ടു ശരീരസ്ഥനായ മനുഷ്യൻ ജീവ നുള്ള ദേഹിയായി തീർന്നതു ദൈവം അവന്റെ മൂക്കിൽ ജീവശ്വാസം ഊതിയപ്പോൾ ആണ് (ഉല്പത്തി 2:7). അങ്ങനെ അവന്റെ ഉണ്മയുടെ ദേഹ-ദേഹി ഘടകങ്ങൾ വ്യക്തമാക്കി (സഭാപ്രസംഗി 12:7; മത്തായി 10:28, ലൂക്കോസ് 8:55, 2 കൊരി. 5:1-8, ഫിലി. 1:22-24, എബ്രാ. 12:9).

(v) മനുഷ്യൻ സൃഷ്ടിയുടെ അത്യുച്ചകോടിയിൽ അവരോധിക്കപ്പെട്ടു.

താഴ്ന്ന സൃഷ്ടിയുടെയെല്ലാം രാജാവായി അവയുടെമേൽ കർത്തൃത്വം നടത്തി പ്രപഞ്ച സ്രഷ്ടാവിനു മഹത്വം കൊടുക്കുന്നതു തന്റെ ചുമത ലയും അവകാശവുമായി മനുഷ്യൻ കണക്കാക്കുവാൻ കാരണമായി (ഉല്പത്തി 1:28, സങ്കീ. 8:4-9).

### ഡാർവിന്റെ പരിണാമ സിദ്ധാന്തം

താണവർഗ്ഗത്തിലുള്ള ജീവികൾക്ക് ദീർഘകാലഘട്ടങ്ങളിലായി സ്വാഭാവികമായി സംഭവിച്ച വ്യതിയാനത്തിന്റെ പരിണിതഫലമാണ് മനുഷ്യൻ; അപ്രകാരം മനുഷ്യക്കുരങ്ങ് അഥവാ ആൾക്കുരങ്ങാണ് മനുഷ്യന്റെ തൊട്ടുമുമ്പുള്ള പൂർവ്വികൻ എന്നു ഡാർവിൻ സിദ്ധാന്തിക്കുന്നു. ജന്തുലോകവും മനുഷ്യനും തമ്മിൽ വളരെ വ്യക്തമായ തുടർച്ചയുണ്ടെന്നതാണ് ഇതിന്റെ അടിസ്ഥാനം. സ്വാഭാവിക പ്രക്രിയയുടെ ഒരു തുടർച്ച ഇതിൽ ഉണ്ടെന്നതിനാൽ തുടക്കം മുതൽ അവസാനം വരെ സഹജമായ ഒരു ശക്തിയാൽ ഈ പരിണാമം നിയന്ത്രിക്കപ്പെടുന്നുവെന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു.

ക്രിസ്തീയ വീക്ഷണത്തിൽ നമുക്ക് ഈ സിദ്ധാന്തത്തെക്കുറിച്ച് എന്താണ് പറയുവാനുള്ളത്?

വി. വേദപുസ്തകസത്യത്തിന് കടകവിരുദ്ധമായ സിദ്ധാന്തമെന്നുള്ളതാണ് പ്രഥമമായി പറയുവാനുള്ളത്. മനുഷ്യൻ ദൈവത്തിന്റെ നേരിട്ടുള്ളതും പ്രത്യേകവുമായ ഒരു സൃഷ്ടിയാണെന്നു വേദപുസ്തകം വ്യക്തമായി നമ്മെ പഠിപ്പിക്കുന്നു. 'ദൈവം നിലത്തെ പൊടികൊണ്ടു മനുഷ്യനെ സൃഷ്ടിച്ചു' (ഉല്പത്തി 2:7) എന്നും 'നീ പൊടിയാകുന്നു, പൊടിയിലേക്ക് തന്നെ തിരികെ ചേരും' (ഉല്പ. 3:19, സഭാപ്രസംഗി 3:19, 20) എന്നും 'സകല മാംസവും ഒരുപോലെയുള്ള മാംസമല്ല മനുഷ്യരുടെ മാംസം വേറെ, കന്നുകാലികളുടെ മാസം വേറെ....' (1 കൊരി. 15:39) എന്നും 'ദൈവത്തിന്റെ ആത്മാവ് എന്നെ സൃഷ്ടിച്ചു; സർവശക്തന്റെ ശ്വാസം എനിക്കു ജീവനെ തരുന്നു' (ഇയ്യോബ് 33:4) എന്നും ദൈവരൂപത്തിൽ മനുഷ്യൻ സൃഷ്ടിക്കപ്പെട്ടു (ഉല്പ. 1:26, 27) എന്നുമുള്ളതായ വേദപുസ്തക സാക്ഷ്യങ്ങൾ മനുഷ്യൻ മറ്റെല്ലാ ജീവജാലങ്ങളെക്കാളും ബുദ്ധിപരമായും സന്മാർഗികമായും മതപരമായും വ്യത്യസ്തനായി അവയ്ക്കെല്ലാം അധിപനായി ജീവിക്കുന്നു (സങ്കീ. 8:5–8) എന്ന യാഥാർത്ഥ്യത്തെ കാണിക്കുന്നു. അതായത് മനുഷ്യനേക്കാൾ താണ ജീവജാലങ്ങളുടെ ബുദ്ധിയുടെയോ സന്മാർഗ മതബോധത്തിന്റെയോ ആനുപാതികമായി ഉയർച്ചയിലെത്തിയ ഒന്നല്ല മനുഷ്യനിലുള്ളത് എന്നു ചുരുക്കം.

രണ്ടാമത് പരിണാമസിദ്ധാന്തത്തിൽ ഇന്നുവരെയും സ്ഥിരീകരിക്കപ്പെട്ട വസ്തുതകളുടെ അടിസ്ഥാനത്തിൽ മതിയായ ഒരു അടിസ്ഥാനം ഉണ്ടായിട്ടില്ല. ആയതിനാൽ ഇന്നും അത് ഒരു സാങ്കല്പിക സ്ഥിതിയിലെ നില്ക്കുന്നുള്ളു. ഇതിനോട് അനുകൂലിക്കുന്ന ശാസ്ത്രജ്ഞന്മാർ ഉണ്ടായിട്ടുണ്ടെങ്കിലും ഒരു നല്ല വിഭാഗം ജന്തുശാസ്ത്രജ്ഞന്മാരും ഡാർവിന്റെ

സിദ്ധാന്തത്തോട് വിയോജിപ്പ് പ്രകടിപ്പിക്കുന്നു. ഡാർവിൻ പറഞ്ഞതു പോലുള്ള ഘടനാപരമായ സാമ്യമോ, ഭ്രൂണാവസ്ഥയിലുള്ള സാമ്യമോ അല്ല വംശപാരമ്പര്യത്തിനുള്ള ബന്ധം മാത്രമേ യഥാർത്ഥ സാധർമ്യം കാണിക്കുവാൻ ഉതകൂ എന്നതാണ് ആധുനിക ജന്തുശാസ്ത്രജ്ഞന്മാരുടെ കണ്ടുപിടുത്തം. മനുഷ്യോൽപ്പത്തിയെക്കുറിച്ച് ശാസ്ത്രലോകം അവസാന തീർപ്പു കല്പിച്ചിരിക്കുന്ന ഒരു സിദ്ധാന്തമെന്നു ഇതിനെ സാധാരണക്കാർ തെറ്റിദ്ധരിച്ചിരിക്കുന്നു. ഒരു ശാസ്ത്രജ്ഞന്റെ അനുമാനവും സങ്കല്പവുമെന്നതിലുപരി ശാസ്ത്രലോകം ഇതിന് അംഗീകരണം നല്കിയിട്ടില്ല. മാത്രമല്ല അതിനെതിരായ പല ശാസ്ത്രീയാനുമാനങ്ങളും ഉടലെടുത്തിട്ടുമുണ്ട്.

## 2. മനുഷ്യോത്പത്തിയും മനുഷ്യവർഗ്ഗത്തിന്റെ ഐക്യവും

(a) *വേദപുസ്തക സാക്ഷ്യം:* ആദാം, ഹവ്വാ എന്നിവരിൽ നിന്ന് മനുഷ്യവർഗ്ഗം മുഴുവനും ഉൽഭവിച്ചു എന്ന് ഉല്പത്തി പുസ്തകം വ്യക്തമാക്കുന്നു. പ്രത്യേകിച്ച് ജലപ്രളയത്തിന്റെ കാലം വരെ മനുഷ്യവർഗത്തിന്റെ ഐക്യം ഉല്പത്തി പുസ്തകത്തിന്റെ ആദ്യത്തെ അദ്ധ്യായങ്ങളിൽ കാണുന്നു. ഭൂതലത്തിൽ എങ്ങും കുടിയിരിപ്പാൻ ഒരുത്തനിൽ നിന്നു മനുഷ്യജാതിയെ ഒക്കെയും ഉളവാക്കി (അപ്പൊ പ്ര. 17:26) എന്നു പൗലോസ് ശ്ലീഹാ അഥേനയിലെ അരയോപഗമദ്ധ്യേ പ്രസ്താവിക്കുന്നു. ഈ ഏകത്വത്തിന്റെ അടിസ്ഥാനത്തിലാണ് ആദാമിന്റെ പാപം മൂലം മനുഷ്യവർഗം മുഴുവനും മരണത്തിനിരയായിത്തീർന്നു എന്നു വി. പൗലോസ് സമർത്ഥിക്കുന്നത് (റോമ. 5:12-21, 1 കൊരി. 15:21, 22). ഓരോ വ്യക്തിയും മനുഷ്യസ്വഭാവത്തിന്റെ എല്ലാ അടിസ്ഥാന ലക്ഷണങ്ങളും ഉൾക്കൊള്ളുന്നുവെന്ന് ഇവിടെ അർത്ഥമാക്കുന്നു. മനുഷ്യന്റെ പൂർണത ഇതിലാണ് നാം കാണുന്നത്.

(b) *പ്രകൃതി ശാസ്ത്രത്തിൽ നിന്ന്:* വേദപുസ്തക സാക്ഷ്യം വിശ്വസിക്കാതിരുന്ന പുരാതന ഗ്രീക്കുകാർ മനുഷ്യവർഗത്തിന്റെ തനതായ ഉൽഭവത്തെ (Spontaneous Generation) ക്കുറിച്ചു പറഞ്ഞിരുന്നു. കാതലായ അടിസ്ഥാനങ്ങളൊന്നും പറയുവാനില്ലായിരുന്നതുകൊണ്ട് ആ അനുമാനം നിഷേധിക്കപ്പെട്ടു. മനുഷ്യൻ പലയിടങ്ങളിലേയ്ക്കും കുടിയേറിപ്പാർത്തതിന്റെ ചരിത്രം സൂചിപ്പിക്കുന്നത് ഏതോ ഒരു കേന്ദ്രത്തിൽ നിന്നുള്ള പുറപ്പാടാണെന്നു പറയാം. മനുഷ്യന്റെ ഭാഷയെക്കുറിച്ചുള്ള പഠനവും ഒരു പൊതു ഉദ്ഭവ സ്ഥാനത്തെക്കുറിച്ചു സൂചനകൾ നല്കുന്നുണ്ട്. ഇൻഡോ-ജർമാനിക്ക് ഭാഷകളുടെ പുരാതന ഉത്ഭവം മൂലം സംസ്കൃതത്തിലുണ്ടെന്നും ഇൻഡോ യൂറോപ്യൻ ഭാഷകളും സെമിറ്റിക്ക് ഭാഷകളും തമ്മിലുള്ള സംയോജനക്കണ്ണിയാണ് ഈജിപ്ഷ്യൻ ഭാഷ

യെന്നും ആധുനിക ഭാഷാശാസ്ത്ര ഗവേഷണങ്ങൾ തെളിയിക്കുന്നു. എല്ലാ മനുഷ്യന്റെയും ദേഹി അഥവാ അന്തഃകരണം (Soul) അടിസ്ഥാന പരമായി ഒരേ ആഗ്രഹങ്ങളും ജന്മവാസനകളും വിചാരവികാരങ്ങളും പ്രവണതകളും സഹജശക്തിയും ഉൾക്കൊള്ളുന്നു എന്നതും മനുഷ്യ വർഗ്ഗത്തിന്റെ ഏകത്വത്തെ പ്രകടമാക്കുന്നു. ആദം, ഹവ്വാ എന്നിവരിൽ നിന്നാണു മനുഷ്യവർഗം ഉത്ഭവിച്ചതെന്നു ജീവശാസ്ത്രം ഉറപ്പിച്ചു പറ യുകയില്ലെങ്കിലും മനുഷ്യവർഗം പൊതുവായ സവിശേഷതകളും പ്രയാ ണങ്ങളും ഉള്ള ഒരേ ഗണമാണെന്ന് അതു തെളിയിച്ചിട്ടുണ്ട്.

### 3. മനുഷ്യന്റെ മൗലിക സ്വഭാവം

(a) *മനുഷ്യ പ്രകൃതിയുടെ ഘടകങ്ങൾ*: മനുഷ്യനു ശരീരം, ആത്മാവ് (Body and soul) എന്നീ രണ്ടു ഘടകങ്ങളുണ്ടെന്നു ക്രിസ്തീയ വീക്ഷ ണത്തിൽ സാധാരണയായി പറയുന്നു. ഇതിനു ദ്വിഭാഗികത്വം (dichotomy) എന്നു പറയുന്നു. എന്നാൽ അതല്ല മനുഷ്യനു ദേഹം, ദേഹി, ആത്മാവ് (Body, soul,spirit) എന്നീ മൂന്നു ഘടകങ്ങളുണ്ട് എന്ന ക്രിസ്തീയ വീക്ഷ ണവും പ്രബലമായിത്തന്നെയുണ്ട്. ഇതിനു ത്രിഭാഗികത്വം (Trichotomy) എന്നു വിളിക്കുന്നു. ത്രിഭാഗിക ചിന്തയുടെ ഉറവിടം യവന തത്ത്വചിന്ത യാണ്. ആയതിനാൽ പൗരസ്ത്യ സഭാപിതാക്കന്മാരിൽ പ്രത്യേകിച്ചും അലക്സാന്ത്രിയാ സഭാപിതാക്കന്മാരിലാണ് ഈ ചിന്താഗതി പ്രബല മായിത്തീർന്നത്. നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ആഗസ്തിനോസിന്റെ മനഃശാസ്ത്രമാണു ദ്വിഭാഗിക ചിന്താഗതിക്കാരുടെ അടിസ്ഥാനം. മദ്ധ്യ യുഗ വിജ്ഞാന തത്വത്തിൽ വേരൂന്നിയ ഈ ചിന്താഗതി നവീകരണ കാലഘട്ടത്തിലും കാര്യമായ വ്യത്യാസം ഒന്നുമില്ലാതെ തുടർന്നു. ദ്വിഭാ ഗികത്വമാണു വേദപുസ്തകത്തിലുടനീളം കാണുന്നതെങ്കിലും ത്രിഭാ ഗികത്വം രണ്ടു വാക്യങ്ങളിൽ സംശയാതീതമായി വ്യക്തമാക്കുന്നു (1 തെസ്സ. 5:23; എബ്രാ. 4:12). എന്നാൽ ദേഹവും ദേഹിയും രണ്ടു വ്യത്യസ്ത ഘടകങ്ങൾ ആയിരിക്കുന്നതുപോലെ ദേഹിയും ആത്മാവും രണ്ടു വ്യത്യസ്ത ഘടകങ്ങളായിട്ടല്ല ഇവിടെ ഉദ്ദേശിച്ചിരിക്കുന്നത് (റോമർ 8:10, 1 കൊരി. 5:5, 7:34, 2 കൊരി. 7:1, എബ്രാ. 2:3, കൊലോ. 2:5). പ്രത്യുത സമാന സ്വഭാവങ്ങളുടെ വ്യത്യസ്ത പ്രതിനിധീകരണം എന്നേ പറയേണ്ടതുള്ളു. രണ്ടും ആത്മീയാവസ്ഥയിൽ നില്ക്കുന്നു.

മനുഷ്യന്റെ ആത്മാവ് (Spirit) എന്നത് അവന്റെ പ്രകൃതിയിലുള്ള ആത്മീയഘടകത്തെ സൂചിപ്പിക്കുന്നു. അത് ദൈവത്തിന്റെ ദാനമാണ് (ഉല്പ. 2:7). അതവന്റെ ശരീരത്തിന്റെയും ജീവന്റെയും പ്രവർത്തിയുടെ നിയന്ത്രണ കേന്ദ്രമാണ്. ദേഹി (Soul) എന്നത് അവനിലെ മാനുഷിക കഴിവുകളെക്കുറിക്കുന്ന സമാനമായ മറ്റൊരു പദമാണ്. ശരീരസൃഷ്ടി

യോടൊപ്പം മനുഷ്യനിൽ അതു സൃഷ്ടിക്കപ്പെടുന്നു. ആയതിനാൽ ദേഹി എന്ന വാക്കും ഒരു വ്യക്തിയെക്കുറിക്കുവാൻ വി. വേദപുസ്തകത്തിൽ ഉപയോഗിച്ചിട്ടുണ്ട് (സങ്കീ. 42:1, 2, 104:1, 84:2, 146:1, യെശ്ശ. 42:1). മനുഷ്യനിലെ ദയ, കാരുണ്യം, സ്നിഗ്ദ്ധത, സ്നേഹം, പ്രീതിവാത്സല്യം, പ്രേമം മുതലായ വികാരങ്ങളുടെ ഇരിപ്പിടമായും ദേഹി ചിത്രീകരിക്കപ്പെടാറുണ്ട്. ചുരുക്കത്തിൽ മനുഷ്യന് ഒരാത്മാവുണ്ട്. അത് അവന്റെ ദേഹിയോടൊപ്പമാകുന്നു എന്നു പറയാം. അവൻ വസ്തുമയനും ആത്മമയനുമാണെന്ന അവന്റെ സ്വയബോധത്തോട് ഇത് ഒക്കുന്നു.

(b) *ശരീരവും ആത്മാവും:* മനുഷ്യന്റെ ശരീരവും ആത്മാവും –ദേഹി– കൂടിയുള്ള ഐക്യരൂപത്തിലാണ് അവന്റെ ശരിയായ വ്യക്തിത്വം സ്ഥിതി ചെയ്യുന്നത് (ഉല്പ. 2:27). മനുഷ്യശരീരം അതിന്റെ ആത്മാവിന്റെയും (ദേഹിയുടെയും) ഭവനമാണ് (2 കൊരി. 5:1–4, 1 കൊരി. 3:16, 6:19). എന്നാൽ ശരീരം തിന്മയാണെന്നോ ദേഹിയുടെയും ആത്മാവിന്റെയും കാരാഗൃഹമാണെന്നോ ക്രിസ്തുമതം പഠിപ്പിക്കുന്നില്ല. ഭൗതികവും മാനസികവും ആത്മികവുമായ എല്ലാം മനുഷ്യനിൽ യുക്തമായി കോർത്തിണക്കപ്പെട്ടിരിക്കുന്നു. മനുഷ്യനിൽ സത്താപരമായ ഒരൈക്യം ഇവയ്ക്കുണ്ട്. ഭൗതികത്വവും ആത്മികത്വവും മനുഷ്യനിൽ യുക്തമായി ചേർന്നിരിക്കുന്നു. യേശുവും അപ്പൊസ്തോലന്മാരും ഈ പൂർണവ്യക്തിയെക്കുറിച്ചാണ് പറഞ്ഞിരിക്കുന്നത്. ദേഹിയും ആത്മാവും ശരീരത്തിൽക്കൂടിയാണു സ്പഷ്ടമാകപ്പെടുന്നത്. ഇപ്രകാരം വ്യക്തിത്വത്തിന്റെ പൂർണതയെന്നതു മനുഷ്യനെക്കുറിച്ചുള്ള ക്രിസ്തീയ വീക്ഷണത്തിന്റെ അടിസ്ഥാനമാണ്.

(c) *ശരീരത്തിന്റെ മേന്മ*: മനുഷ്യശരീരത്തിന്റെ മഹിമാവസ്ഥയെ പുതിയനിയമം വിലമതിക്കുന്നു. ദൈവം ഒരു മനുഷ്യശരീരത്തിൽക്കൂടി അവതാരം ചെയ്തു എന്നതാണ് (യോഹ. 1:14, 1 തീമോ. 3:16) അതിന്റെ ഒന്നാമത്തെ മേന്മ. യേശുവിന്റെ പാപമില്ലായ്മ മനുഷ്യശരീരത്തിന്റെ യഥാർത്ഥസത്തയിൽ തിന്മയില്ലെന്നുള്ളതു വെളിവാക്കുന്നു (എബ്രാ. 4:15). ക്രിസ്തുവും ഈ ലോകത്തിലെ ശാരീരികജീവിതം അനുഭവിച്ചു (ലൂക്കോസ് 7.33). താൻ ശരീരത്തിന്റെ രോഗങ്ങളെ സൗഖ്യമാക്കി; വിവാഹ ജീവിതത്തെ (മത്താ. 19 ff) മാത്രമല്ല താദൃശമായ ന്യായമായ എല്ലാ മാനുഷിക ശാരീരിക വ്യാപാരങ്ങളെയും താൻ അംഗീകരിച്ചു. മനുഷ്യശരീരത്തിന് ഉയിർത്തെഴുന്നേൽക്കുവാനും സ്വർഗീയതേജസ്സ് ധരിക്കുവാനുമുള്ള സാദ്ധ്യതയെ താൻ തന്റെ ഉയിർത്തെഴുന്നേൽപ്പു മൂലം വെളിവാക്കി (ഫിലി. 3:20, 1 കൊരി. 15:53).

(d) *മനുഷ്യനിൽ ആത്മാവിന്റെ (ദേഹിയുടെ) ഉത്ഭവം*: മനുഷ്യനിലെ

ആത്മീയ ഘടകങ്ങളെയാണ് ആത്മാവ്, ദേഹി എന്നീ വാക്കുകൾ കൊണ്ടു സ്പഷ്ടമാക്കുന്നതെന്നു നാം കണ്ടുവല്ലോ. ശരീരമെന്നപോലെ ഇവയും മനുഷ്യനു ദൈവം നൽകുന്നു. മനുഷ്യനിലെ ആത്മാവിന്റെയും ദേഹിയുടെയും ഉത്ഭവത്തെ സംബന്ധിച്ച് ആദാമിന്റെ കാര്യം ഒഴിച്ച് ഒന്നും തന്നെ വേദപുസ്തകം സാക്ഷിക്കുന്നില്ല. ഇതു സംബന്ധിച്ച് വേദ ശാസ്ത്രജ്ഞന്മാരുടെ ഇടയിൽ ഭിന്നാഭിപ്രായങ്ങളുണ്ട്. എന്നാൽ ശരീരത്തിന്റെ സൃഷ്ടിയോടു കൂടെത്തന്നെ ദേഹിയും ആത്മാവും ഓരോ വ്യക്തിക്കുമായി ദൈവത്താൽ സൃഷ്ടിക്കപ്പെടുന്നു എന്ന അഭിപ്രായത്തിനാണു മുൻതൂക്കം കൊടുക്കേണ്ടത്. ദേഹി ദൈവസൃഷ്ടിയാണെങ്കിലും അതു മനുഷ്യഭ്രൂണത്തിന്റെ വളർച്ചയിൽത്തന്നെ അതിന്റെ മാതാപിതാക്കളിൽക്കൂടി ദൈവത്താൽ സൃഷ്ടിക്കപ്പെടുന്നു. ആയതിനാൽ ഓരോ മനുഷ്യദേഹിയും വ്യത്യസ്തമാണ്. ആത്മാവിനെ ദൈവം മനുഷ്യന് സൗജന്യമായി നൽകുന്നു. ഇപ്രകാരം മനുഷ്യൻ ശരീരവും ആത്മാവും ദേഹിയും കൂടാതെ പൂർണമാകുന്നില്ല. ആയതിനാൽ അവന്റെ രക്ഷ ഉയിർത്തെഴുന്നേൽപ്പിനുശേഷം ശരീരവും ആത്മാവും ദേഹിയും തമ്മിലുള്ള യോജിപ്പിനു ശേഷമാണ് പൂർത്തീകരിക്കപ്പെടുന്നത്.

**അഭ്യാസം**

1. മനുഷ്യോൽപ്പത്തിയെക്കുറിച്ചുള്ള വേദപുസ്തക സാക്ഷ്യം വിവരിക്കുക.

2. ഡാർവിന്റെ പരിണാമ സിദ്ധാന്തത്തെക്കുറിച്ചു നിങ്ങളുടെ അഭിപ്രായമെന്ത്?

3. മനുഷ്യപ്രകൃതിയുടെ ഘടകങ്ങൾ ഏവ? അവയുടെ ഉദ്ഭവം, സാംഗത്യം ഇവ വിവരിക്കുക.

## പാഠം 2

# മനുഷ്യനിലെ ദൈവസ്വരൂപം

❑ ദൈവത്തിൽ ഭാഗഭാഗിത്വം ❑ ഭാഗഭാഗിത്വവും താദാത്മ്യവും ❑ ത്രിയേക ദൈവസ്വരൂപം ❑ സ്വരൂപവും സാദൃശ്യവും ❑ ദൈവസ്വരൂപത്തിന്റെ അടിസ്ഥാന ഘടകങ്ങൾ ❑ മനുഷ്യനിലെ ദൈവസ്വരൂപത്തിന്റെ സാംഗത്യം

'ഇങ്ങനെ ദൈവം തന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു; ദൈവത്തിന്റെ സ്വരൂപത്തിൽ അവനെ സൃഷ്ടിച്ചു; ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു' (ഉല്പ. 1:27). മനുഷ്യൻ ദൈവത്തിന്റെ സ്വരൂപമാകുന്നു എന്നതാണു മറ്റു സൃഷ്ടികളിൽ നിന്നും അവനുള്ള സവിശേഷത. ആയതിനാൽ മനുഷ്യനാണു ദൈവത്തിന്റെ മഹത്വം എന്നു യഹൂദന്മാരുടെ ആധികാരികഗ്രന്ഥമായ 'തൽമൂദിൽ' (Talmud) പറയുന്നു. ക്രിസ്തീയ സഭാപിതാവായ ഐറേനിയോസും 'ജീവനുള്ള മനുഷ്യനാണു ദൈവത്തിന്റെ മഹത്വ'മെന്നു പ്രസ്താവിച്ചു. ദൈവസൃഷ്ടിയുടെ കേന്ദ്രവും മകുടവും എന്ന നിലയിൽ പ്രപഞ്ചത്തിൽ മനുഷ്യനുള്ള അതുല്യമായ സ്ഥാനത്തിന്റെ അടിസ്ഥാനം അവൻ ദൈവസ്വരൂപമാകുന്നു എന്ന യാഥാർത്ഥ്യമാണ്.

### 1. ദൈവത്തിൽ ഭാഗഭാഗിത്വം

ദൈവം ആത്മാവായതിനാൽ മനുഷ്യനിലെ ദൈവസ്വരൂപത്തെയും ആത്മീയ പരിണാമത്തിലാണു നാം മനസ്സിലാക്കേണ്ടത്. ഇപ്രകാരം മനുഷ്യനിലുള്ള സ്വാതന്ത്ര്യം, അധീശത്വം, പുത്രത്വം, വിശുദ്ധി, വിവേചനശക്തി, അദ്രവത്വം എന്നിവയാണ് അവനിലെ ദൈവസ്വരൂപത്തിന്റെ ആറു ദൃശ്യങ്ങൾ എന്ന് അലക്സന്ത്ര്യായിലെ വിശുദ്ധ കൂറിലോസ് നമ്മെ പഠിപ്പിക്കുന്നു. ചുരുക്കത്തിൽ ജന്തുലോകത്തിൽ നിന്നും വ്യത്യസ്തമായി മനുഷ്യനെ ഒരു വ്യക്തിയാക്കിത്തീർക്കുന്നതെല്ലാം ദൈവസ്വരൂപമെന്നതുകൊണ്ട് വിവക്ഷിക്കുന്നു. നാം ദൈവത്തിൽ ജീവിക്കുകയും ചരിക്കുകയും (അപ്പൊ. പ്ര. 17:28) ചെയ്യുന്നതോടൊപ്പം അവന്റെ സ്വഭാവത്തോടു നമുക്കു ബന്ധമുള്ളവരും അവനോടു സംസർഗ്ഗം ചെയ്യുന്നവരുമാണെന്നുള്ളതു പൗരസ്ത്യ പാരമ്പര്യത്തിന്റെ കാതലായ പഠിപ്പിക്കലാണ്. ദൈവം മനുഷ്യനായതു മനുഷ്യൻ ദൈവികനാകുന്നതിനാണെന്ന, അലക്സാന്ത്രിയായിലെ വി. അത്താനാസിയോസിന്റെ പ്രഖ്യാപനം മനുഷ്യാവതാരം മുഖാന്തിരം ദൈവം നമ്മെ തന്റെ സ്വഭാവത്തിന്റെ ഭാഗഭാക്കുകളാക്കുന്നുവെന്ന യാഥാർത്ഥ്യത്തെ ചൂണ്ടിക്കാണിക്കുന്നു. ദൈവത്തിന്റെ ഉണ്മയിലുള്ള ഭാഗഭാഗിത്വമല്ല പ്രത്യുത അവന്റെ എല്ലാ നന്മയിലുമുള്ളതാണ്; ഇതു മനുഷ്യന്റെ പ്രത്യേകമായ അവകാശമാണ്.

### 2. ഭാഗഭാഗിത്വവും താദാത്മ്യവും (Participation and identification)

മനുഷ്യൻ ദൈവസ്വരൂപമായതിനാൽ അവൻ ദൈവസ്വഭാവത്തിൽ ഭാഗഭാക്കാകുന്നു. ഇത് അവന്റെ ജന്മസിദ്ധമായ അവകാശമാണ്. ഈ ഭാഗഭാഗിത്വം ഹൈന്ദവദർശനത്തിലെ 'താദാത്മ്യ'മെന്ന വീക്ഷണവുമായി തെറ്റിദ്ധരിക്കപ്പെടരുത്. ശങ്കരാചാര്യരുടെ വീക്ഷണത്തിൽ മനുഷ്യനിലെ ജീവാത്മാവു പരമാത്മാവിനോടു താദാത്മ്യം പ്രാപിക്കുകയെന്നതാണ് ആത്യന്തികലക്ഷ്യമായി കാണുന്നത്. ക്രിസ്തീയ വീക്ഷണത്തിൽ ഇപ്രകാരം മനുഷ്യന്റെ വ്യക്തിത്വം താദാത്മ്യം പ്രാപിച്ച് ഇല്ലാതെയാകുന്നു എന്നു കാണുന്നില്ല; സൃഷ്ടിയായ മനുഷ്യന്റെ ആത്യന്തിക ലക്ഷ്യം സ്രഷ്ടാവായ ദൈവസത്തയാകയല്ല. സ്രഷ്ടാവിന്റെ സ്വഭാവത്തിൽ ആയിത്തീരുകയെന്നതാണ്. ദൈവമെന്നും ഉപരിസ്ഥിതനായി നില്ക്കുന്നു. പക്ഷേ, അവനു മറ്റെല്ലാ സൃഷ്ടിയിലുമുള്ള സാന്നിദ്ധ്യം പോലെയല്ല മനുഷ്യനിലുള്ളത്. മനുഷ്യനിൽ അവൻ തന്റെ സ്വരൂപത്തിലൂടെ പ്രതിഫലിക്കുന്നു. മറ്റു സൃഷ്ടികളെല്ലാം ദൈവത്തിന്റെ വചനത്താൽ ഉണ്ടായി എങ്കിൽ മനുഷ്യനെ ദൈവം തന്റെ പ്രത്യേകമായ ആലോചനയാൽ അവന്റെ സ്വരൂപത്തിൽ സൃഷ്ടിക്കുകയാണു ചെയ്തത്. അവന്റെ മൂക്കിൽ ആത്മാവിനെ ഊതിക്കൊടുത്തവനെ സജ്ജീവനാക്കി. അങ്ങനെ ജഡമയനായ മനുഷ്യനിൽ ആത്മാവായ ദൈവം തന്റെ സ്വരൂപം മുഖാന്തരം വസിച്ചു. ദൈവം ഈ പ്രത്യേക രീതിയിൽ മനുഷ്യനിൽ വസിക്കുന്നുവെങ്കിലും സർവാതിശായിയായ ദൈവവുമായി മനുഷ്യൻ സത്തയിൽ ഒന്നാകുന്നില്ല. മനുഷ്യനിലുള്ള ദൈവത്തിന്റെ ഈ സഹജാവസ്ഥ നിശ്ചലമായ ഒന്നല്ല; മനുഷ്യാത്മാവ് സ്വീകരിക്കുകയും തള്ളുകയും ചെയ്യുന്നതനുസരിച്ച് വർദ്ധിച്ചിരിക്കുകയോ കുറയുകയോ ചെയ്തുകൊണ്ടിരിക്കുന്നു.

### 3. ത്രിയേക ദൈവസ്വരൂപം

'അനന്തരം ദൈവം; നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യപ്രകാരം മനുഷ്യനെ ഉണ്ടാക്കുക.... എന്നു കല്പിച്ചു' (ഉല്പ. 1:26). ദൈവത്തെക്കുറിച്ചുള്ള ഈ ബഹുത്വ സൂചന പുതിയനിയമത്തിൽ ക്രിസ്തുവിന്റെ ത്രിത്വ വെളിപ്പെടുത്തലിന്റെ അടിസ്ഥാനത്തിൽ ത്രിത്വത്തെക്കുറിക്കുന്നതാണെന്നും ആയതിനാൽ മനുഷ്യനിലുള്ള ദൈവസ്വരൂപവും സാദൃശ്യവും ത്രിത്വസ്വരൂപവും സാദൃശ്യവുമാണെന്നു ഗ്രീക്ക് വേദശാസ്ത്രത്തിൽ കാണുന്നു. പിതാവിന്റെയും പുത്രന്റെയും സാദൃശ്യത്തിലാണു മനുഷ്യൻ സൃഷ്ടിക്കപ്പെട്ടതെന്നു റ്ററ്റിയാനും തെർത്തുല്യനും അലക്സാന്ത്രിയായിലെ വി. അത്താനാസ്യോസും പറയുന്നുണ്ടെങ്കിലും ഒരേ ദൈവസ്വരൂപവും സാദൃശ്യവുമെന്നേ അതുകൊണ്ട് ഉദ്ദേശിക്കു

ന്നുള്ളു. ആയതിനാൽ ത്രിത്വത്തിലെ ആളത്വങ്ങളുടെ സ്വരൂപമെന്നല്ല ത്രീയേകനായ ദൈവത്തിന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും എന്നു പറയുന്നതായിരിക്കാം കൂടുതൽ യുക്തമായിരിക്കുന്നത്. കൂട്ടായ്മയുടെ സമ്പൂർണ്ണതയാണ് ദൈവികവ്യക്തിത്വത്തിൽ കാണുന്നത്. ഇതുപോലെ മനുഷ്യനും കൂട്ടായ്മയ്ക്കുവേണ്ടിയുള്ള വ്യക്തിത്വമാണ് എന്ന സൂചന യാണു ത്രിത്വസാദൃശ്യം പ്രധാനമായും നൽകുന്നത്. മനുഷ്യനിലുള്ള എല്ലാ നന്മയും ദൈവസത്തയുടെ അവനിലുള്ള സ്വരൂപം വെളിപ്പെടു ത്തുന്നു. സ്നേഹത്തിന്റെ സർവ്വരീതിയിലുമുള്ള ബന്ധത്തെ കാണിയ്ക്കു വാൻ ത്രീയേകദൈവത്തിന്റെ സ്വരൂപം അവനിലുണ്ടെന്നു പറഞ്ഞാൽ മതിയാകും.

### 4. സ്വരൂപവും സാദൃശ്യവും

സ്വരൂപവും സാദൃശ്യവും രണ്ടു ഘടകങ്ങളായി ചിത്രീകരിക്കേണ്ട ആവശ്യമില്ല. അവ ഒരേ വസ്തുതയുടെ രണ്ടു പര്യായങ്ങളാണ്. ദൈവ സ്വരൂപം എന്നതു സർവ്വ നന്മകളിലും ദൈവത്തിൽ ജീവിക്കുവാനുള്ള മനുഷ്യന്റെ കഴിവാണെന്നും സാദൃശ്യം എന്നു പറയുന്നത് ഈ കഴി വിന്റെ യഥാർത്ഥീകരണമാണെന്നും പൗരസ്ത്യ വേദശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. അപ്രകാരം സ്വരൂപം ജന്മനാ അവനു ലഭിക്കു ന്നുവെന്നും സാദൃശ്യം അവന്റെ ആത്മീയജീവിതത്തിൽ നന്മകൾ പ്രവർ ത്തിക്കുന്നതിനാൽ കൈവരിക്കുന്നതാണെന്നും ഇവർ പറയുന്നു. ഒറി ഗനും ഐറേനിയസും ഈ അഭിപ്രായമുള്ളവരാണ്. ദൈവസ്വരൂപം എന്നത് നിശ്ചലമായി നില്ക്കുന്ന ഒരു സത്തയെന്നു ഇതിൽ തോന്നി പ്പോകാം. മാത്രമല്ല ഇതിന്റെ ചലനാത്മക സ്വഭാവത്തിന്റെ അഭാവം ദൈവ സാദൃശ്യം എന്നതുമായി ബന്ധിപ്പിച്ചേ മാറ്റാനാവൂ. മനുഷ്യന്റെ ദൈവ സാദൃശ്യത്തിലുള്ള വളർച്ച എന്ന് ആരംഭിക്കുന്നുവെന്നും അതുവരെ ദൈവസ്വരൂപം മാത്രം അവനിൽ ഉണ്ടായിരിക്കുകയും അത് നിശ്ചലമായി നിൽക്കുന്നുവെന്നും പറയേണ്ടതായി വരും. കപ്പദോക്യൻ പിതാക്കന്മാ രിലും സിറിയൻ പിതാക്കന്മാരിലും ഈ വ്യത്യാസം കാണുന്നില്ല.

ദൈവസ്വരൂപമെന്നതും ദൈവസാദൃശ്യമെന്നതും ഒരേ യാഥാർ ത്ഥ്യത്തെ കാണിക്കുവാൻ മാറി മാറി ഉപയോഗിച്ചിരിക്കുന്നതായി കാണാം (ഉല്പ. 1:26; 5:1, 9:6; 1 കൊരി 11:7; കൊലൊ. 3:10; യാക്കൊ. 3:9). രണ്ടു വാക്കുകളും കൂടി ഉപയോഗിക്കുന്നിടത്ത് ദൈവത്തിന്റെ പൂർണ്ണ സ്വരൂ പമാണു മനുഷ്യൻ എന്നത് ഉറപ്പായി പറയുവാൻ ശ്രമിക്കുന്നുവെന്നു മനസ്സിലാക്കാം.

## 5. ദൈവസ്വരൂപത്തിന്റെ അടിസ്ഥാന ഘടകങ്ങൾ

**(1) ദൈവപരിജ്ഞാനം:** ദൈവത്തെ അവന്റെ സത്തയിൽ നമുക്ക് ആർക്കും അറിയുവാൻ കഴിയുകയില്ലെങ്കിലും അവന്റെ മഹത്വത്തിന്റെ പ്രതിഫലനത്തിൽക്കൂടി മനസ്സിലാക്കാം. ഇതിനു നമ്മിലുള്ള ദൈവ സ്വരൂപം നമ്മെ സഹായിക്കുന്നു. അത് നമ്മിൽ നിർമ്മലമായിരിക്കു മ്പോൾ ഈ ദൈവജ്ഞാനം സാധ്യമാവുന്നു. വേദശാസ്ത്രമല്ല പ്രത്യുത വിശുദ്ധിയാണു നമ്മെ ദൈവജ്ഞാനത്തിലേക്കു നയിക്കുന്നത്. ദൈവം സ്വയമായി നമ്മിൽ പ്രതിഫലിക്കുമ്പോഴാണ് ജീവിതവിശുദ്ധിയുണ്ടാകു ന്നത്. നമ്മിലെ ദൈവസ്വരൂപം മൂലമുള്ള ഈ പ്രതിഫലനത്തിലൂടെയാണ് നാം ദൈവത്തെ അറിയുവാനാരംഭിക്കുന്നത്.

**(2) മനുഷ്യവർഗ്ഗത്തിന്റെ ഏകയോജ്യസ്വഭാവം:** ഒരേ ദൈവസ്വരൂപം ഉൾക്കൊള്ളുന്നവരെന്നുള്ളതാണു മനുഷ്യവർഗ്ഗത്തിന്റെ സംഘടിതാ വസ്ഥയെന്നു പറയുന്നത്. ഈ ദൈവസ്വരൂപത്തിനു സ്ത്രീയെന്നോ പുരു ഷനെന്നോയുള്ള വ്യത്യാസമില്ല. കാരണം ഈ വ്യത്യാസം മനുഷ്യന്റെ ആത്യന്തിക സ്വഭാവത്തിൽപ്പെടുന്നതല്ല. സ്വർഗത്തിൽ വിവാഹമില്ലാ യെന്നു വേദപുസ്തകം പഠിപ്പിക്കുന്നു. മനുഷ്യൻ ഒന്നാണ്. വിവിധ മനു ഷ്യരില്ല. എന്നാൽ ആ ഒരേ മനുഷ്യനിൽ ഒരേ മനുഷ്യത്വത്തിൽ വിവിധ വ്യക്തികളുണ്ടെന്നതു സമ്മതിക്കാവുന്ന കാര്യമാണ്. ഇവിടെയാണു മനു ഷ്യന്റെ ഏകയോജ്യസ്വഭാവം നാം മനസ്സിലാക്കുന്നത്. ദൈവം മനുഷ്യ നുവേണ്ടി നിർണ്ണയിച്ചതും പ്രവർത്തിച്ചതും കേവലം ഒരു കാലഘട്ട ത്തിലോ സ്ഥലത്തോ ഉള്ളവർക്കുവേണ്ടി മാത്രമല്ല. ഇവയെല്ലാം ഒരേ മനുഷ്യൻ എന്ന സമൂഹം അനുഭവിക്കുന്നു. അവനാണു ദൈവസ്വരൂപം ഉള്ളത്. അവിടെ വ്യക്തിഗതയ്ക്കു സ്ഥാനമില്ല. മനുഷ്യന്റെ ആത്യന്തിക തയിൽ അവൻ തന്റെ സ്രഷ്ടാവായ ദൈവത്തിന്റെ സ്വരൂപമുള്ള സൃഷ്ടി യായി നിൽക്കുന്നു. ത്രീയേകദൈവത്തിന്റെ സ്വരൂപമാണ് മനുഷ്യന്റേത് എന്ന സത്യം ഈ ആത്യന്തിക ഏകയോജ്യതയ്ക്ക് വെളിച്ചം നൽകുന്നു.

**(3) സ്വാതന്ത്ര്യാനുഭവത്തിലുള്ള ജീവിതം:** മനുഷ്യനിലെ ദൈവ സ്വരൂപത്തിന്റെ ഒരു പ്രധാന സ്വഭാവമാണു സ്വാതന്ത്ര്യത്തിലുള്ള ജീവിതം എന്നത്. ലൈംഗികതയുടെ അഭാവവും അദ്രവത്വവും അമർത്യ തയുമെല്ലാം അതിന്റെ ആത്യന്തികാനുഭവങ്ങളാണ്. അതുപോലെ തന്നെ ആത്മികമായ സഹജസ്വഭാവവും അതിൽ അടങ്ങിയിരിക്കുന്നു. വികാര വിചാരങ്ങളുടെ അഭാവമല്ല ഇവിടെ സ്വാതന്ത്ര്യം എന്നതുകൊണ്ട് വിവ ക്ഷിക്കുന്നത്. മനുഷ്യനിലെ ദൈവസ്വരൂപത്തിന്റെ ഘടകങ്ങളെല്ലാം അവ യുടെ സഹജമായ നിലയിൽ തിന്മയുമായുള്ള ബന്ധം കൂടാതെ സ്ഥിതി ചെയ്യുന്നതിനെയാണ് ഇവിടെ സൂചിപ്പിക്കുന്നത്. ഇതിനു ശാരീരികവും

മാനസികവും ആന്തരികവുമായ തലങ്ങളുണ്ടെന്നു മാത്രം. ഈ സ്വാതന്ത്ര്യം സ്രഷ്ടാവായ ദൈവത്തിനുണ്ട്. അതു തന്റെ ശക്തിയുടെയും നന്മയുടെയും പൂർണതയിലുള്ളതും താൻ ഒരു ആത്മാവ് എന്ന നിലയിൽ അഭേദ്യവും അനന്തവുമാണ്. സൃഷ്ടിയായ ദൈവദൂതന്മാരിലും ഈ സ്വാതന്ത്ര്യമുണ്ട്. എന്നാൽ അവർ ആത്മികരാകയാൽ ഈ ഭൂമിയിലുള്ളവയുടെ ആസ്വാദനം അല്പം പോലും അറിയാതെയുള്ള ഒരു സ്വാതന്ത്ര്യമായതിനാൽ കേവലം ഭാഗികമാണ്. എന്നാൽ മനുഷ്യനിലെ സ്വാതന്ത്ര്യം വ്യത്യസ്തവും സൃഷ്ടിഗണങ്ങളിൽ ശ്രേഷ്ഠവുമാണ്. ആത്മികലോകത്തിലേയ്ക്കു മുന്നോട്ടു കുതിക്കുമ്പോൾ തന്നെ ഭൗതിക ലോകത്തിലേയ്ക്ക് പിറകോട്ടു പിടിച്ചു വലിക്കുന്ന എതിർ ശക്തികളുടെ ഇടയിൽ സന്തുലിതാവസ്ഥ നിലനിർത്തുന്നതാണ് മനുഷ്യനിലെ ഈ സ്വാതന്ത്ര്യം. ഇത് ഒരു സജീവ സന്തുലിതാവസ്ഥയാണ്; കേവലം വികാരത്തിന്റെ അഭാവത്തിലുള്ള ഒരു നിശ്ചലാവസ്ഥയല്ല. ഇപ്രകാരം സ്വർഗത്തിനും ഭൂമിക്കുമിടയിൽ മദ്ധ്യവർത്തിയായിത്തീരുന്ന മനുഷ്യനിലെ സ്വാതന്ത്ര്യം സൃഷ്ടിഗണങ്ങളിൽ അനുപമവും ഉദാത്തവുമാണ്.

## 6. മനുഷ്യനിലെ ദൈവസ്വരൂപത്തിന്റെ സാംഗത്യം

(1) മനുഷ്യൻ സൃഷ്ടിയുടെമേൽ വാഴുവാനുള്ളവനാണ്. ദൈവം രാജാവാകുന്നതുപോലെ അവന്റെ സ്വരൂപമായ മനുഷ്യനും രാജാവാണ്. ആയതിനാൽ സൃഷ്ടിയുടെമേലുള്ള ആധിപത്യത്തിൽ സ്രഷ്ടാവിനോടൊപ്പം മനുഷ്യനും ഭാഗഭാക്കാകുന്നു. പക്ഷേ ഈ രാജത്വം ഇഷ്ടംപോലെ ചൂഷണം ചെയ്യുവാനല്ല പ്രത്യുത, ധാർമികമായ പരിപാലനത്തിനാണ്.

(2) മനുഷ്യൻ സർവ നന്മകളുടെയും സാദ്ധ്യത ഉൾക്കൊള്ളുന്നവനാണ്. ആയതിനാൽ മനുഷ്യനിലെ ദൈവസ്വരൂപം എന്നതിനു 'സർവ നന്മകളുടെയും സാധ്യത'യെന്നു ചുരുക്കമായി പറയാം.

(3) ദൈവം സ്നേഹമാണ്. മനുഷ്യൻ ദൈവസ്വരൂപമാകയാൽ ഈ ദൈവിക സ്നേഹത്തിന് അനുരൂപമായ സ്നേഹം തന്റെ അടിസ്ഥാന നന്മയായി അവൻ വെളിവാക്കുന്നു. ജ്ഞാനവും ശക്തിയും നീതിയുമെല്ലാം ദൈവസ്വരൂപത്തിന് അനുരൂപമായി നന്മയുടെ കണികകളായി അവനിൽ സ്ഥിതി ചെയ്യുന്നു.

(4) മൃഗങ്ങളിൽ നിന്നും വ്യത്യസ്തമായി മനുഷ്യനു പ്രകൃതിദത്തമായി ആയുധങ്ങളോ സംരക്ഷണം നൽകുന്ന ആവരണങ്ങളോ ഇല്ല. ഇത് ഒരു കുറവല്ല. പ്രത്യുത ഇതിന്റെ ഫലമായി അവനു തന്റെ മനസ്സു വികസിപ്പിച്ചെടുത്തു മൃഗങ്ങളുടെ മേലും സർവസൃഷ്ടിയുടെ മേലും നിയന്ത്രണം നേടുവാനുള്ള ആവശ്യകതയുണ്ടാകുന്നു. തന്റെ ബുദ്ധി വികാസപരമാക്കി പരിസരത്തിനുമേൽ അധീശത്വം വളർത്തിയെടുക്കുവാൻ

മാത്രമല്ല തന്റെ സംരക്ഷണത്തിന് ആയുധങ്ങളും ആവശ്യമായ സാധന സാമഗ്രികളും - വസ്ത്രം, ചെരുപ്പ്, ഉപകരണങ്ങൾ - ഉണ്ടാക്കുവാനും മനുഷ്യനു കഴിയുന്നുണ്ട്.

(5) മനുഷ്യൻ നിവർന്നു നേരേ നടക്കുന്നവനാണ്. ഇത് അവനിലെ ദൈവസ്വരൂപത്തിന്റെ ഒരു മേന്മയാണ്. അവന്റെ സർവസ്വതന്ത്രമായ പരമാധികാരത്തെയിതു സൂചിപ്പിക്കുന്നു. തദ്വാരാ അറിവ് പ്രായോഗികമാക്കുവാൻ അവന്റെ കൈകൾ സ്വതന്ത്രമായിരിക്കുന്നു. മൃഗങ്ങൾ അവയുടെ കുനിഞ്ഞ തലയെ താങ്ങുവാൻ കൈകൾ ഉപയോഗിക്കുന്നു. എന്നാൽ മനുഷ്യന്റെ കൈകളുടെ ഉപയോഗം അവന്റെ വിവേക സ്വഭാവത്തിന്റെ ഒരു ഭാഗമാണ്.

(6) മനുഷ്യനു മനസ്സും യുക്തിയുമുണ്ട്. ഇവ അവനിലെ ദൈവസ്വരൂപത്തിന്റെ ഒരു വശമാണ്. ദൈവത്തിനും മനസ്സും യുക്തിയും ഉണ്ടല്ലോ. ഇതുപോലെ തന്നെയാണ് മനുഷ്യനിലെ കലാവാസനകളും. എന്നാൽ മനസ്സ് എന്നതു മസ്തിഷ്ക്കത്തിലോ ഹൃദയത്തിലോ ഒതുക്കി നിർത്താവുന്നതല്ല. അതു വ്യക്തിയിൽ മുഴുവനായി ഉൾക്കൊള്ളുന്നതാണ്. ആരോഗ്യമുള്ള ഒരു ശരീരവും സജീവമായ ഒരു മനസ്സും ദൈവസ്വരൂപത്തിന്റെ പരിശുദ്ധിയെ പ്രകടമാക്കുന്നു.

(7) മനുഷ്യന്റെ മനസ്സ് അവന്റെ ഇന്ദ്രിയങ്ങൾ മുഖാന്തരം പ്രവർത്തിക്കുന്നു. പക്ഷേ അതിന്റെ സ്ഥാനനിർണയം നടത്തുകയോ അതിന്റെ സ്വഭാവം മനസ്സിലാക്കുകയോ ചെയ്യുക നമുക്ക് സാധ്യമല്ല. ഈ സംഗതി മനുഷ്യന്റെ സ്രഷ്ടാവായ ദൈവത്തിന്റെ അജ്ഞേയതയേയും അദൃശ്യാവസ്ഥയേയും സൂചിപ്പിക്കുന്നു. എന്നാൽ മനുഷ്യനെ സംബന്ധിച്ചിടത്തോളം അവന്റെ ശരീരത്തിനും ആത്മാവിനും ഒരേ ഉദ്ഭവമാണുള്ളത്. അവ പരസ്പരപൂരകങ്ങളായി ബന്ധപ്പെട്ടിരിക്കുന്നു.

(8) മനുഷ്യൻ വിശ്വത്തിന്റെ ഒരു സംഗൃഹീത രൂപമാണെന്ന പുരാതന ദാർശനിക വിശ്വാസം അവഗണിക്കേണ്ടതില്ല. എന്നാൽ അവൻ ദൈവസ്വരൂപം ഉൾക്കൊള്ളുന്നവനുമാകുന്നു എന്ന സത്യവും കൂടി കണക്കിലെടുത്താൽ പ്രപഞ്ചക്കൂട്ടിലെ ബന്ധിതൻ എന്നല്ല പ്രപഞ്ചവുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നവൻ എന്നതിലാണ് മനുഷ്യന്റെ മഹത്വം നമുക്കു കാണുവാൻ സാധിക്കുന്നത്.

**അഭ്യാസം**

1. മനുഷ്യനിലെ ദൈവസ്വരൂപം എന്നാലെന്ത്?
2. മനുഷ്യനിലെ ദൈവസ്വരൂപത്തിന്റെ അടിസ്ഥാന ഘടകങ്ങൾ ഏവ?
3. മനുഷ്യനിലെ ദൈവസ്വരൂപത്തിന്റെ സാഗത്യം വിശദമാക്കുക.

## പാഠം 3

# പാപം

❑ പാപത്തിന്റെ ഉദ്ഭവം ❑ പാപം എന്ന യാഥാർത്ഥ്യം ❑ ആദാമ്യപാപത്തിന്റെ ഫലം ❑ മനുഷ്യവർഗ്ഗത്തിന്റെ വീഴ്ചയിലെ അവസ്ഥ

ദൈവത്തിൽ നിന്നുള്ള അകൽച്ചയാണ് പാപം. മനുഷ്യൻ സ്വന്തയിഷ്ടത്താൽ ദൈവത്തിൽ നിന്നും അകലുന്നു. ആയതിനാൽ ദൈവേഷ്ടത്തിന്റെ അനുസരണക്കേടാണു പാപം എന്നു പറയാം. ഇതു മനുഷ്യസ്വഭാവത്തിന്റെ ഘടകമല്ല. ദൈവസ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ദൈവവുമായുള്ള സംസർഗത്തിൽ ജീവിക്കുവാൻ സൃഷ്ടിക്കപ്പെട്ടവനാണ്. മാത്രമല്ല സൃഷ്ടിയുടെ മദ്ധ്യസ്ഥനും ദൈവവുമായി സൃഷ്ടിയെ ഒരുമിപ്പിക്കുന്ന കേന്ദ്രവും മനുഷ്യൻ തന്നെയായിരുന്നു. ഈ സ്വാതന്ത്ര്യം ദുരുപയോഗപ്പെടുത്തിയ മനുഷ്യൻ ദൈവേഷ്ടത്തിനെതിരെ സ്വന്തയിഷ്ടം സ്ഥാപിക്കുവാൻ ശ്രമിച്ചതോടെ ഭൂമിയിൽ ഭിന്നത ഉയർന്നു. ദൈവവും മനുഷ്യനും തമ്മിലും, മനുഷ്യനും മനുഷ്യനും തമ്മിലും, മനുഷ്യനും പ്രപഞ്ചവും തമ്മിലും അനൈക്യം ഉടലെടുത്തു. ഈ അനൈക്യത്തിന്റെ ചരിത്രമാണ് ഇവിടെ പ്രതിപാദിക്കപ്പെടുന്നത്.

### 1. പാപത്തിന്റെ ഉദ്ഭവം

സർവ്വനന്മയുടെയും പൂർണതയായ ദൈവം തന്റെ സ്വരൂപത്തിൽ സൃഷ്ടിച്ച മനുഷ്യന്റെ സ്വഭാവം പാപകരമല്ല. അതിന്റെ അടിസ്ഥാനഘടകമായ സ്വാതന്ത്ര്യത്തിൽ വേരൂന്നി ദൈവസാദൃശ്യത്തിൽ വളരുകയെന്നതായിരുന്നു മനുഷ്യനെക്കുറിച്ചുള്ള ദൈവോദ്ദേശം. ഇപ്രകാരം ദൈവം തന്നിലെ കേന്ദ്രമായി സൃഷ്ടിക്കപ്പെട്ട മനുഷ്യൻ തന്റെ സ്വാതന്ത്ര്യം ഉപയോഗിച്ചു തന്നെത്തന്നെ കേന്ദ്രമാക്കി തന്നിൽ പ്രതിഷ്ഠിച്ചതാണ് പാപത്തിന്റെ ഉദ്ഭവത്തിനു കാരണം.

'അതുകൊണ്ട് ഏക മനുഷ്യനാൽ പാപവും പാപത്താൽ മരണവും ലോകത്തിൽ കടന്നു' (റോമ. 5:12). അനിഷേധ്യമായ ഈ വേദസാക്ഷ്യത്തിന്റെ അർത്ഥമെന്താണ്? ആദ്യ മനുഷ്യനായ ആദാം ദൈവം അവനോടു തിന്നരുതെന്നു കല്പിച്ച വൃക്ഷഫലം തിന്നതുമൂലം പാപം ഉണ്ടായി. ഏദൻതോട്ടത്തിന്റെ നടുവിലെ നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷമോ അതിന്റെ ഫലമോ തിന്മയായിരുന്നില്ല. കാരണം, അവ ദൈവസൃഷ്ടിയായിരുന്നു. അവ തിന്മയായി ഹവ്വായും മനസ്സിലാക്കിയല്ല ഭക്ഷിച്ചത്, ആദാമിനും ഹവ്വായ്ക്കും നല്ലതല്ലാത്തതായി ദൈവത്താൽ വിലക്കപ്പെട്ടിരുന്നു. 'ആ വൃക്ഷഫലം തിന്മാൻ നല്ലതും കാണ്മാൻ ഭംഗിയുള്ളതും ജ്ഞാനം പ്രാപിപ്പാൻ കാമ്യവും' എന്ന് ഹവ്വാ കണ്ടു പറിച്ചു

തിന്നതാണു പാപം. ആകയാൽ നന്മയിൽ ഒളിഞ്ഞുകിടക്കുന്ന ഒരു സാദ്ധ്യതയാണു തിന്മയെന്നു നമുക്കു കാണാം. ഇപ്രകാരം മനുഷ്യൻ തന്റെ സ്വാതന്ത്ര്യം ഉപയോഗിച്ചു ദൈവകല്പനയ്ക്കിതരമായി നന്മയെ ദുരുപയോഗപ്പെടുത്തിയതാണ് ആദ്യ പാപം.

പാപം ഇച്ഛാശക്തിയുടെ ദുർവിനിയോഗമാണ്. അതു ശരീരത്തിന്റെ പ്രചോദനങ്ങളോ വികാരങ്ങളുടെ തിരക്കയറ്റമോ അല്ല, ആയതിനാൽ തിന്മയുടെ ഉറവിടം മനുഷ്യസ്വാതന്ത്ര്യമാണ്. അവന്റെ യഥാർത്ഥ സ്വഭാവം പാപരഹിതമാണ്. ഈ സ്വഭാവമാണല്ലോ ദൈവപുത്രൻ തന്റെ മനുഷ്യാവതാരത്തിൽ ധരിച്ചത്. താൻ പാപരഹിതനായ സംപൂർണ്ണ മനുഷ്യൻ കൂടിയായിരുന്നു. ആയതിനാൽ മനുഷ്യശരീരവും ആത്മാവും തിന്മയല്ല; ദുരുപയോഗത്താൽ അവ പാപത്താൽ മലിനപ്പെടുവാൻ സാദ്ധ്യതയുണ്ട് എന്നു മാത്രം. ചുരുക്കമായി പറഞ്ഞാൽ, മനുഷ്യനു സ്വാതന്ത്ര്യമില്ലായിരുന്നെങ്കിൽ പാപം ഉണ്ടാകുകയില്ലായിരുന്നു. പക്ഷേ സ്വാതന്ത്ര്യമില്ലായിരുന്നെങ്കിൽ അവൻ ദൈവസ്വരൂപത്തിൽ ആകുകയില്ലായിരുന്നു. സ്നേഹത്തിന്റെ അടിസ്ഥാനത്തിൽ ദൈവത്തോടുള്ള സംസർഗത്തിൽ പ്രവേശിക്കുവാൻ സാധിക്കുകയില്ലായിരുന്നു.

### 2. പാപം എന്ന യാഥാർത്ഥ്യം

നന്മയ്ക്കു മാത്രമേ ആത്യന്തികമായി അസ്തിത്വം ഉള്ളുവെന്നും തിന്മയ്ക്ക് അസ്തിത്വം ഇല്ലെന്നുമുള്ളതു മിക്കവാറും എല്ലാ മതങ്ങളും അംഗീകരിക്കുന്ന ഒരു പൊതു തത്ത്വമാണ്. എന്നാൽ ഈ ലോകത്തിലെ പാപം എന്ന യാഥാർത്ഥ്യത്തെ ഗൗരവമായി പരിഗണിക്കാത്ത മതങ്ങൾ തുലോം ചുരുക്കമാണ്. നന്മയ്ക്ക് പകരം നന്മയെന്നു തോന്നുന്നതിനെ സ്വീകരിക്കുന്നതാണു പാപം എന്നും നാം കണ്ടു. ഇച്ഛാശക്തിയുടെ ഇപ്രകാരമുള്ള തെറ്റായ തെരഞ്ഞെടുപ്പാണ് പാപത്തിനു താല്ക്കാലികമായിട്ടെങ്കിലും ഒരു നിലനിൽപ്പു നൽകുന്നത്. ഇതിനെ ഇച്ഛാശക്തിയുടെ രോഗമെന്നു പറയാം. മനുഷ്യനെ അശുദ്ധനാക്കുന്ന ഈ പാപം അവന്റെയുള്ളിൽ തന്നെയുണ്ടാകുന്നുവെന്നു യേശുക്രിസ്തു പഠിപ്പിച്ചു. പ്രവൃത്തിയേക്കാൾ ചിന്തയ്ക്ക് പ്രാധാന്യം നല്കി. ആയതിനാൽ പാപം എന്നതു കേവലം ചെയ്യേണ്ടവ ചെയ്യാത്തതോ ചെയ്യരുതാത്തവ ചെയ്തതോ എന്നതിലുപരി രോഗാതുരമായ ശരീരം പോലെ രോഗാതുരമായ ആത്മാവിന്റെ അവസ്ഥയാകുന്നു. മനുഷ്യാത്മാവിന്റെ രോഗമാണ് പാപം; രോഗാതുരമായ ഈ ആത്മാവിന്റെ രോഗലക്ഷണങ്ങളാണ് അവന്റെ തിന്മപ്രവൃത്തികൾ.

പാപത്തിന്റെ ഉദ്ഭവത്തെക്കുറിച്ചുള്ള അന്വേഷണത്തെക്കാൾ പാപമെന്ന യാഥാർത്ഥ്യത്തെക്കുറിച്ചുള്ള അവബോധത്തിലേക്കു

മനുഷ്യനെ തിരിക്കുക എന്നതായിരുന്നു വിശുദ്ധ പൗലോസ് ശ്ലീഹായുടെ ലക്ഷ്യം. അദ്ദേഹത്തിന്റെ റോമാ ലേഖനം ഏഴാം അദ്ധ്യായം പ്രത്യേകമായും ഈ ഒരു കാര്യത്തിനു പ്രാധാന്യം നല്കി വിവരിച്ചിരിക്കുന്നു. നന്മയിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ തിന്മയുടെ വൈരുദ്ധ്യത്തിൽ കിടന്നു നട്ടംതിരിയുന്ന യാഥാർത്ഥ്യം നമ്മെ ബോധ്യപ്പെടുത്തുന്നു. പാപം ഏതും മനുഷ്യസ്വഭാവത്തിനു വിരുദ്ധമാണ്. മനുഷ്യന്റെ സ്വഭാവം പാപത്തിനു അടിമപ്പെട്ടു പോയതുമൂലം തിന്മയിലേക്കു വഴുതി വീണു. എന്നാൽ ഈ പാപം എന്നത് മനുഷ്യന്റെ മേൽ കർതൃത്ത്വം നടത്തുന്ന ഒരു 'അന്യ യജമാനൻ' മാത്രമാണ്. അവന്റെ സ്വഭാവത്തിൽ നിന്നുള്ള ഒന്നുമല്ല. അങ്ങനെയായിരുന്നെങ്കിൽ മനുഷ്യൻ ചെയ്യുന്ന തിന്മപ്രവർത്തികൾക്കൊന്നും അവൻ ഉത്തരവാദിയാകേണ്ടതില്ലല്ലോ. മനുഷ്യൻ സ്വന്തമായ സ്വാതന്ത്ര്യവും സൃഷ്ടിശക്തിയുമുള്ളവനാകയാൽ അവൻ മാറ്റത്തിനു വിധേയനാണ്. ഈ സാധ്യത പാപത്തിനു നിദാനമായിത്തീർന്നു. ഈ മാറ്റത്തിന്റെ അനുഭവത്തെ 'മഹത്വനിലയങ്കിയുടെ ഉരിഞ്ഞുകളയൽ' എന്നു പരിശുദ്ധനായ അപ്രേം ഉപമിക്കുന്നു. അതു കേവലം ശരീരത്തിൽ മാത്രമല്ല പൂർണമായ ആളത്വത്തിന്റെതാണ്. നമ്മുടെ ആളത്വത്തിന്റെ മറ്റു ഭാഗങ്ങളേതെന്തിനെയുംകാൾ ശരീരമാണ് കുറ്റവാളി (പാപമയം) എന്നു പറയുന്നതിന് അടിസ്ഥാനമില്ല. നേരെമറിച്ച് ശരീരം ആത്മാവാകുന്ന യജമാനന്റെ ഇച്ഛാനിച്ഛങ്ങൾക്ക് അനുസൃതമായി പ്രവർത്തിക്കുന്ന ഒരു വിശ്വസ്ത ദാസൻ മാത്രമാണ്. യജമാനൻ രോഗാതുരനെങ്കിൽ ദാസനും അപ്രകാരമായിരിക്കും. ആയതിനാൽ പാപത്താലുള്ള മനുഷ്യസ്വഭാവത്തിന്റെ ശിഥിലീകരണം ശരീരത്തിലല്ല ആത്മാവിലാണ് ആരംഭിച്ചത് (മർക്കോസ് 7:21 f).

### 3. ആദാമ്യപാപത്തിന്റെ ഫലം

ആദാമിന്റെ പാപമാണു നമ്മുടെ പാപത്തിനു ഹേതു. 'ഏക മനുഷ്യനാൽ പാപവും പാപത്താൽ മരണവും ലോകത്തിൽ കടന്നു. ഇങ്ങനെ എല്ലാവരും പാപം ചെയ്കയാൽ മരണം സകല മനുഷ്യരിലും കടന്നിരിക്കുന്നു' (റോമർ 5:12).

ആദാമിന്റെ പാപം എന്തായിരുന്നു? അനുസരണക്കേട് എന്ന ഒറ്റ വാക്കിൽ പറയാം. ഏദൻതോട്ടത്തിനു വെളിയിലുള്ള നിലത്തെ പൊടി കൊണ്ടു ദൈവസ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ട് ദൈവിക ജീവശ്വാസത്താൽ ജീവനുള്ള ദേഹിയായിത്തീർന്ന മനുഷ്യനെ ഏദൻതോട്ടത്തിൽ വേല ചെയ്യാനും അതിനെ സംരക്ഷിക്കുവാനുമായി ദൈവം ആക്കി. ദൈവേഷ്ടവും മനുഷ്യേഷ്ടവും ഒന്നായിരിക്കണമെന്നു ദൈവം ആഗ്രഹിച്ചു. ദൈവത്തിന്റെ ഇഷ്ടത്തിനു അനുകൂലമോ പ്രതികൂലമോ

ആയി വർത്തിക്കുവാനുള്ള സ്വാതന്ത്ര്യം ദൈവം അവനു നല്കി. ഈ സ്വാതന്ത്ര്യത്തിന്റെ ഉരകല്ലായി അവനു ദൈവാനുരൂപേച്ഛയിൽ പ്രവർത്തിക്കുവാനുള്ള വെല്ലുവിളിയായി ഒരു കല്പനയും കൊടുത്തു. തോട്ടത്തിന്റെ നടുവിലെ 'വൃക്ഷഫലം തിന്നരുത്; തിന്നുന്ന നാളിൽ നീ മരിക്കും' (ഉല്പ. 2:17). ആദാം അവന്റെ സ്വാതന്ത്ര്യത്തിൽ ദൈവേഷ്ടത്തിനു വിപരീതമായി സ്വന്തയിഷ്ടം ചെയ്തു. ഒന്നായിരിക്കേണ്ട ദൈവ–മനുഷ്യേച്ഛ രണ്ടായിത്തീർന്നു. 'ദൈവമേ, അവിടുത്തെ ഇഷ്ടമല്ല എന്റെയിഷ്ടം' എന്ന് അവൻ സ്വസ്വാതന്ത്ര്യത്തിൽ നിശ്ചയിച്ചു. ഇതാണ് ആദാമിന്റെ പാപം. ഈ പാപം ഉള്ളിൽ നിറഞ്ഞപ്പോൾ അതിന്റെ ബാഹ്യപ്രകടനമായി അവൻ വിലക്കപ്പെട്ടിരുന്നതിന്റെ ഫലം തിന്നു. ഇപ്രകാരം ശരീരവുമായി അഭേദ്യമായി ബന്ധപ്പെട്ടിരുന്ന ആത്മാവിന്റെ ദൈവേഷ്ടത്തിനു എതിരായ തെരഞ്ഞെടുപ്പാണ് പാപം. മനുഷ്യന്റെ ആത്മാവിൽ ആന്തരിയമായും അദൃശ്യമായും ഉദ്ഭവിച്ച പാപം ശരീരത്തിന്റെ ചേഷ്ടകളിലൂടെ ബാഹ്യമായും ദൃശ്യമായും പ്രകടമായി, ഫലമോ ലോകത്തിൽ തിന്മയുടെ രംഗപ്രവേശനം!

ആദാമിന്റെ പാപത്തിന്റെ ഫലം എന്തായിരുന്നു? മരണം എന്ന് ഒറ്റവാക്കിൽ പറയാം! തിന്നരുത് 'തിന്നുന്ന നാളിൽ നീ മരിക്കും' എന്ന ദൈവിക പ്രസ്താവനയുടെ യഥാർത്ഥീകരണം നടന്നു. അങ്ങനെയെങ്കിൽ ആദാം തന്റെ പാപത്തിനു ശേഷം വളരെ വർഷങ്ങൾ ജീവിച്ചിരുന്നതായി വേദപുസ്തകം സാക്ഷിക്കുന്നതിന്റെ അർത്ഥം എന്താണ്? വിലക്കപ്പെട്ട ഫലം തിന്നതിന്റെ ഫലമായി വന്നത് ശരീരത്തിന്റെ പൊടുന്നനവെയുള്ള മരണമല്ല. പ്രത്യുത ശരീരത്തിനും ആത്മാവിനും എതിരെയുള്ള മരണമെന്ന ന്യായവിധിയായിരുന്നു. ഇതു മരണത്തിന്റെ ധാർമിക തലങ്ങളിലുള്ള അനുഭവമാകുന്നു. മരണം എന്നതു ജീവന്റെ ഉറവിടമായ ദൈവത്തിൽ നിന്നുള്ള അന്യഥാത്വം അഥവാ അകൽച്ചയായി മനസ്സിലാക്കുമ്പോൾ ഈ യാഥാർത്ഥ്യം നമുക്കു കൂടുതൽ വ്യക്തമാകും. പാപം ചെയ്തതോടു കൂടി ദൈവത്തിന്റെ ജീവനിൽ നിന്നുള്ള അകൽച്ച അവർക്കു അനുഭവവേദ്യമായി. കുറേനാൾ കൂടി ആദാമിന്റെ ശരീരവും ആത്മാവും ഒന്നായി ലോകത്തിൽ ജീവിച്ചുവെങ്കിലും അവന്റെ ശരീരവും ആത്മാവും തമ്മിലുള്ള വേർപെടൽ മണ്ണായിരുന്നവൻ മണ്ണിലേക്കു തിരികെച്ചേരുന്ന (ഉല്പ. 3:19) ഭൗതികതലത്തിലുള്ള മരണാനുഭവം പാപത്തിന്റെ ഫലമായി അവൻ നേരിട്ടു.

പാപം ചെയ്ത മനുഷ്യന്റെ ആദ്യാനുഭവം സ്വയ നഗ്നതാബോധവും ഭയവും ആയിരുന്നു. ദൈവം മനുഷ്യന്റെ സൃഷ്ടിയിൽ അവനു നല്കിയ വിശുദ്ധിയുടെ പ്രകാശവസ്ത്രം പാപം മൂലം ഉരിയപ്പെട്ടതിലാണു സ്വയ നഗ്നതാബോധം അവനുണ്ടായത് എന്നുള്ളതു പുരാതന ഗ്രീക്ക്–സുറി

യാനി സഭാപിതാക്കന്മാരുടെ പൊതുവായ ഒരു വ്യാഖ്യാനമാണ്. ദൈവം മനുഷ്യനെ ആണും പെണ്ണുമായി സൃഷ്ടിച്ചു സന്താനപുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നിറഞ്ഞുവാഴുവാൻ അനുഗ്രഹിച്ചു (ഉല്പ. 1:27, 28). പാപം ചെയ്ത സ്ത്രീയോടു അവരുടെ ഗർഭധാരണത്തിലും പ്രസവത്തിലുമുള്ള കഷ്ടത വർദ്ധിപ്പിക്കുമെന്നും നിന്റെ ആഗ്രഹം ഭർത്താവിനോടായിരിക്കുമെന്നും കല്പിച്ചു (ഉല്പ. 3:16). 'നീ പൊടിയാകുന്നു. പൊടിയിലേക്കു തിരികെ ചേരുമെന്നു' ആദാമിനോടും യഹോവ കല്പിച്ചു (ഉല്പ. 3:21). മനുഷ്യൻ കൈ നീട്ടി ജീവവൃക്ഷത്തിന്റെ ഫലം കൂടെ പറിച്ചു തിന്ന് എന്നേക്കും ജീവിപ്പാൻ സംഗതി വരാതിരിക്കേണ്ടതിനു ദൈവം അവനെ ഏദൻതോട്ടത്തിൽ നിന്നു പുറത്താക്കി (ഉല്പ. 3:23).

സ്ത്രീപുരുഷ ലൈംഗിക വ്യത്യാസവും അവരിൽ നിന്നുള്ള സന്താനപുഷ്ടിയും മനുഷ്യസൃഷ്ടിയിൽത്തന്നെ ദൈവം അവനു നല്കിയ അനുഗ്രഹത്തിൽപ്പെടുന്നു. വീഴ്ചയ്ക്കു മുമ്പുള്ള മനുഷ്യന്റെ സന്താനപുഷ്ടി ഏതുവിധം നടക്കുവാനാണു ദൈവം ഉദ്ദേശിച്ചിരുന്നതെന്നു മനുഷ്യനു മനസ്സിലാക്കുവാൻ സാദ്ധ്യമല്ല. പ്രത്യേകിച്ചും വീഴ്ചയ്ക്കു മുമ്പ് അങ്ങനെ ഒന്നു ഭൂമിയിൽ നടക്കാത്തിടത്തോളം കാലം. എന്നാൽ ഈ ലൈംഗികതയും സന്താനപുഷ്ടിക്കുള്ള സാദ്ധ്യതയും വീഴ്ചയ്ക്കു മുമ്പു തന്നെ മനുഷ്യനിലുണ്ടായിരുന്നു. ഇതു വീഴ്ചയുടെ ഫലമായി ഉണ്ടായേക്കാവുന്ന മരണത്തെ അതിജീവിക്കുവാനുള്ള സാദ്ധ്യതയായിട്ടു മാത്രം പരിഗണിക്കേണ്ടതില്ല. കാരണം മനുഷ്യനെ ദൈവം വീഴ്ചയ്ക്കായി മുന്നൊരുക്കിയെന്ന നിഗമനത്തിലെത്തേണ്ടി വരുമല്ലോ. എന്നാൽ മനുഷ്യനിലെ ഈ ലൈംഗികതയും സന്താനപുഷ്ടിയും വീഴ്ചയ്ക്കുശേഷം പുതിയ ഒരു രൂപവും ഭാവവും കൈവരിച്ചു എന്നു പറയുന്നതായിരിക്കും കൂടുതൽ യുക്തമായിട്ടുള്ളത്. ഈ പുതിയ രൂപവും ഭാവവും അവന്റെ സ്വഭാവത്തിനു കൈവന്നപ്പോൾ അവനു നഗ്നതാബോധവും ദൈവത്തോടുള്ള ഭയവും അനുഭവപ്പെട്ടുവെന്നും ചിന്തിക്കാം. മനുഷ്യസ്വഭാവത്തിനു വന്നുചേർന്ന മരണവും ദ്രവത്വവും ഈ പുതിയ ഭാവാനുഭവങ്ങളും ആ വർഗ്ഗത്തിൽപ്പെട്ടു ജനിക്കുന്ന എല്ലാവരിലും തുടർന്നുകൊണ്ടിരിക്കുന്നു.

### 4. മനുഷ്യവർഗ്ഗത്തിന്റെ വീഴ്ചയിലെ അവസ്ഥ

പാപത്തിന്റെ ശമ്പളം മരണമാണ് (റോമർ 6:23). ഏകന്റെ ലംഘനത്തിൽ അനേകർ മരിച്ചുവെന്നും, ഏകന്റെ പാപം ശിക്ഷാവിധി കല്പിപ്പാൻ ഹേതുവായിത്തീർന്നുവെന്നും, ഏകന്റെ ലംഘനത്താൽ മരണം ആ ഏകൻ നിമിത്തം വാണുവെന്നും, ഏകലംഘനത്താൽ സകല മനു

ഷ്യർക്കും ശിക്ഷാവിധി വന്നു എന്നും ഏകന്റെ അനുസരണക്കേടിൽ അനേകർ പാപികളായിയെന്നും, പാപം മരണത്താൽ വാണു എന്നും വി. പൗലോസ് ശ്ലീഹാ സാക്ഷിക്കുന്നു (റോമർ 5:12-21). ആകയാൽ മനുഷ്യരായ നാം ആദാമിൽ നിന്നും അവകാശമാക്കുന്നത് ആദാമിന്റെ വ്യക്തിപരമായ പാപമല്ല. പ്രത്യുത ആ പാപത്തിന്റെ ഫലമായ മരണവും ദ്രവത്വവുമാണ്. ആദാമിന്റെ പാപം ആദാമിന്റെ സന്തതിപരമ്പരകളിലേയ്ക്കു വരുന്നില്ല. മരണദ്രവത്വബന്ധമായ വീഴ്ചയിലായ മനുഷ്യവർഗത്തിൽ ജനിക്കുന്നവർ ആദാമിനെപ്പോലെ പാപം ചെയ്യുവാൻ സാധ്യതയും അപ്രകാരം പാപികളാകുവാനും ഇടവരുന്നു. ഇത് ആദാമിന്റെ പാപത്തിന്റെ ഒരു സാർവ്വലൗകിക സ്വാർത്ഥകതയായി കാണാവുന്നതാണ്.

പാപവീഴ്ചയിൽ ഉൾപ്പെടുന്ന മനുഷ്യന്റെ സ്വഭാവത്തിനു ചില പരിണിതഫലങ്ങളുണ്ടാകുന്നു.

1. അവനിലെ ദൈവസ്വരൂപം വികലമാക്കപ്പെട്ട് അവൻ ഒരു വികലചിത്രമായിത്തീരുന്നു.

2. വെടിപ്പില്ലായ്മയെക്കുറിച്ചുള്ള മനസ്സാക്ഷിയാൽ അവൻ അശുദ്ധനായിത്തീരുന്നു.

3. ദൈവകല്പനയെ ലംഘിച്ചതിലുള്ള കുറ്റബോധം അവനെ ഭരിക്കുന്നു.

4. മനുഷ്യനും ദൈവവുമായും മനുഷ്യനും മനുഷ്യനുമായുള്ള ബന്ധങ്ങൾ യഥാക്രമം പുത്ര-സഹോദരാവസ്ഥയിൽ നിന്നും ശത്രുതയിലേയ്ക്കു മാറുന്നു.

5. നന്മ ചെയ്യുവാനുള്ള സ്വാതന്ത്ര്യം തിന്മയുടെ അടിമത്വത്തിലേയ്ക്കു വികൃതമാക്കപ്പെടുന്നു.

6. മനുഷ്യൻ അവന്റെ പാപത്തെ വെറുക്കുന്നതിനു പകരം തിന്മയെ സ്നേഹിക്കുന്ന അവസ്ഥയിലേയ്ക്ക് അവന്റെ ഇച്ഛാശക്തി ദുഷിക്കപ്പെടുന്നു.

7. വിശുദ്ധി, അദ്രവത്വം, അമർത്യത എന്നീ ചിറകുകൾ നഷ്ടപ്പെട്ട് ഭോഗങ്ങളാകുന്ന ഭാരത്താൽ ദൈവസാദൃശ്യത്തിലേയ്ക്കു പറന്നുയരുവാൻ ബദ്ധപ്പെട്ടു കഴിയേണ്ടി വരുന്നു.

8. സമ്പൂർണ്ണ വ്യക്തിത്വത്തെ സാരമായി ബാധിക്കുന്ന ആത്മീയ അന്ധതയും ദൗർബല്യവും സംഭവിക്കുന്നു.

**അഭ്യാസം:**

1. പാപത്തിന്റെ ഉദ്ഭവത്തെക്കുറിച്ചു നിങ്ങൾ എന്തു മനസ്സിലാക്കുന്നു?

2. ആദാമ്യപാപത്തിന്റെ ഫലമായി മനുഷ്യസ്വഭാവത്തിനു എന്തു സംഭവിച്ചു?

3. മനുഷ്യന്റെ വീണുപോയ അവസ്ഥയിലെ മാനസിക-ശാരീരിക അവസ്ഥ എന്ത്?

### പാഠം 4

## വിശ്വാസം, പ്രവൃത്തി, കൃപ

❑ വിശ്വാസം ❑ വിശ്വാസത്തിന്റെ വിഭാഗങ്ങൾ ❑ പ്രവൃത്തി ❑ കൃപ

ക്രൈസ്തവ രക്ഷാസിദ്ധാന്തത്തിൽ പരസ്പര ബന്ധമുള്ള മൂന്നു പ്രധാന തത്ത്വങ്ങളാണു വിശ്വാസം, പ്രവൃത്തി, കൃപ എന്നിവ. വ്യക്തികളായും സമൂഹമായും ഇവയുടെ പൂർണ അർത്ഥത്തിൽ സ്വയജീവിതത്തിൽ പ്രാവർത്തികമാക്കിത്തീർക്കുമ്പോൾ രക്ഷയുടെ വളർച്ചയിലാകുന്നു. ആഴമായ വിശ്വാസവും സമൃദ്ധിയായ ജീവനും സൗജന്യമായ ദൈവകൃപയും നിറയുന്ന മനുഷ്യനിൽ നിന്നുദ്ഭവിക്കുന്ന പ്രവർത്തനങ്ങൾ അവനെ രക്ഷയുടെ അനുഭവത്തിൽ കൊണ്ടുചെന്നെത്തിക്കുന്നു. ഇപ്രകാരം ഇവ ദൈവത്തെയും മനുഷ്യനെയും തമ്മിൽ ബന്ധിപ്പിക്കുന്ന കണ്ണികളാണ്. മാത്രമല്ല തുടക്കത്തിലും ലക്ഷ്യത്തിലും ദൈവാഭിമുഖ്യത്തിലുള്ള ഒന്നാണു ക്രിസ്തീയ ജീവിതമെന്നതും ഇവിടെ വെളിവാകുന്നു.

### 1. വിശ്വാസം

***പൊതുവായ അർത്ഥം:*** 'വിശ്വാസമെന്നതോ ആശിക്കുന്നതിന്റെ ഉറപ്പും കാണാത്ത കാര്യങ്ങളുടെ നിശ്ചയവും ആകുന്നു' (എബ്രായ 11:1). (പ്രത്യാശിക്കുന്നവയെക്കുറിച്ചുള്ള ഉറപ്പും കാണാത്തവയെക്കുറിച്ചുള്ള ബോധ്യവുമാണ് വിശ്വാസം എന്ന വിവർത്തനം കൂടുതൽ വ്യക്തമാണെന്നു തോന്നുന്നു). ആയതിനാൽ വിശ്വാസത്തിന്റെ പശ്ചാത്തലം ഏതെങ്കിലും ഒന്നിനെക്കുറിച്ചുള്ള നമ്മുടെ ഭാഗികമായ അറിവോ പൂർണ്ണമായ അറിവില്ലായ്മയോ ആണ്. ഇത് വിശ്വാസത്തിന്റെ ആവശ്യകതയിലേയ്ക്ക് വിരൽ ചൂണ്ടുന്നു. നമ്മുടെ ബുദ്ധിയുടെയും ജ്ഞാനത്തി

ന്റെയും പരിമിതികളിൽ നിന്നുകൊണ്ട് മനസ്സിലാക്കുവാൻ സാധിക്കാതെ വരുന്ന എല്ലാ സത്യങ്ങളും വിശ്വസിക്കാതെ തരമില്ല. ഈ വിശ്വാസത്തിന്റെ പരിണിതഫലമായ പ്രത്യാശ ആത്മാവിന്റെ നങ്കൂരമാണ് (എബ്രായ 6:19).

യേശുക്രിസ്തുവിനെ പിൻപറ്റിയുള്ള ജീവിതത്തിനു ഒരുവന്റെ ജീവിതത്തെ തിരിച്ചുവിടുന്നതാണ് ക്രിസ്തീയ വിശ്വാസം. ഇതു ദൈവവുമായുള്ള ബന്ധത്തിൽ അവനെ ആക്കിത്തീർക്കുന്നു. ഇപ്രകാരം ദൈവത്തിൽ നമ്മെത്തന്നെ സ്വയം സമർപ്പിക്കുവാനും തദ്വാരാ അവനെ അനുസരിക്കുവാനും ഉള്ള സത്യവിശ്വാസം നമുക്കു തരുന്നു. ദൈവം ഉണ്ടെന്നുള്ള വിശ്വാസമല്ല ദൈവത്തിലുള്ള വിശ്വാസമാണ് അവനിൽ പൂർണ്ണമായി ആശ്രയിക്കുവാനും നമ്മുടെ സർവ പ്രത്യാശയും അവനിൽത്തന്നെ ആയിരിക്കുവാനും നമ്മെ സഹായിക്കുന്നത്.

## 2. വിശ്വാസത്തിന്റെ വിഭാഗങ്ങൾ

***(a) പൊതുവായ ധാരണ:*** ദൈവികാധിപത്യത്തിന്റെ ബോധ്യത്തിൽ ദൈവിക വെളിപാടുകളുടെ സത്യത്തെ പിൻതുടരുക എന്നതാണ് വിശ്വാസം. അതായത് ദൈവമാണ് സർവത്തിന്റെയും നിയന്ത്രിതാവും ശക്തിയും കേന്ദ്രവും ആധാരവും എന്ന ബോദ്ധ്യത്തിൽ ദൈവത്തിന്റെ വെളിപാടുകളുടെ നിജസ്ഥിതിയെ മനസ്സിലാക്കുകയും അതനുസരിച്ചുള്ള ജീവിതക്രമീകരണം ചെയ്യുകയും എന്നതാണ് ഇവിടെ ഉദ്ദേശിക്കുന്നത്. പ്രധാന കാര്യങ്ങൾ ഇതിൽ ഉൾക്കൊള്ളുന്നുണ്ട്.

***(b) പാരമ്പര്യവിശ്വാസം:*** പരിശുദ്ധാത്മാവ് സഭയിൽ പ്രവർത്തിച്ചു സഭയുടെ പിതാക്കന്മാർ മുഖാന്തിരം വെളിപ്പെടുത്തി തന്നിട്ടുള്ള ലിഖിതവും അലിഖിതവുമായി നമുക്ക് കൈമാറിക്കിട്ടിയിട്ടുള്ള സത്യങ്ങളാണു പാരമ്പര്യവിശ്വാസം എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് (യോഹ. 16:13; 2 തെസ്സ. 2:15, 2 യോഹ. 12:3, യോഹ. 13, 14; യൂദ 3, അപ്പോ. പ്ര. 20:27, 31). ഇതു വ്യക്തിയായും സമൂഹമായും യാഥാർത്ഥീകരിക്കുമ്പോൾ പാരമ്പര്യവിശ്വാസം തുടരുന്നു.

***(1) അത്ഭുതങ്ങളിലുള്ള വിശ്വാസം:*** ഒരു വ്യക്തിയുടെ ജീവിതത്തിലും ചരിത്രത്തിൽ പൊതുവായും നമ്മുടെ വിശ്വാസത്തിന്റെ ഫലമായി ദൈവം അദ്ഭുതം പ്രവർത്തിക്കും എന്നുള്ളത് ഒരു സാധാരണ മനുഷ്യന്റെ വിശ്വാസമാണ്. ദൈവയിഷ്ടം അപ്രകാരമാണെങ്കിൽ നമ്മുടെ വിശ്വാസഫലമായി അദ്ഭുതം നടക്കുമെന്നത് ആർക്കും നിഷേധിക്കുവാനാവാത്ത വസ്തുതയാണ്. വിശ്വാസത്തിൽ നിറവുള്ളവരുടെ യാചനകളുടെ ഫലമായി അദ്ഭുതങ്ങൾ പ്രവർത്തിച്ച യേശുക്രിസ്തു ഇന്നും തന്നിൽ പൂർണ്ണമായി വിശ്വസിക്കുന്നവരുടെ യാചനകൾക്ക് ഉത്തരമായി

ദൈവേഷ്ടമെങ്കിൽ അദ്ഭുതം പ്രവർത്തിക്കുന്നുവെന്നത് ഒരു യാഥാർത്ഥ്യ മാണ് (മർക്കോ. 5:34; 36, 41; 6:5, 6, 13; 7:29; മത്തായി 8:10, 13).

***(2) ഹൃദയംഗമായ വിശ്വാസം:*** പ്രശ്നങ്ങളുടെയും പ്രതിബന്ധങ്ങ ളുടെയും മുമ്പിൽ നശിച്ചുപോകുന്ന വിശ്വാസമല്ല പരിശുദ്ധാത്മ കൃപ യിൽ ആശ്രയിച്ചുകൊണ്ട് സാഹചര്യങ്ങൾക്കതീതമായി ദൈവത്തിൽ പൂർണ്ണസമർപ്പണം നടത്തുകയാണ് ഹൃദയംഗമായ വിശ്വാസം. ദൈവ ത്തെക്കുറിച്ചുള്ള യുക്തിപരമായ കണക്കുകൂട്ടലിന്റെ ആകെത്തുകയല്ല വിശ്വാസം. ദൈവം ഉണ്ടായിരിക്കുമെന്നുള്ള ഊഹമല്ല, ദൈവം ഉണ്ടെ ന്നുള്ള ഉറപ്പാണ് വിശ്വാസം. ഇത് ദൈവവുമായുള്ള നമ്മുടെ വ്യക്തിപര മായ ബന്ധത്തിൽ നിന്ന് ഉടലെടുക്കുന്നു. ഏതെങ്കിലും ഒരു തത്വമോ മൂല്യമോ ശക്തിയോ ആയിട്ടല്ല ഒരു വ്യക്തിയായി ദൈവത്തെ മനസ്സി ലാക്കുന്ന അനുഭവമാണു വിശ്വാസം.

***(3) വിശ്വാസത്തിന്റെ വളർച്ച:*** ഏതെങ്കിലും ഒരു സത്യത്തെക്കുറി ച്ചുള്ള അറിവാണു വിശ്വാസത്തിന്റെ പ്രാഥമിക പടി. അത് തിരുവെഴു ത്തുകളിൽ നിന്നോ മറ്റുള്ളവരിൽ നിന്നോ ആകാം. ബുദ്ധിപരമായ ഈ അറിവ് വിശ്വാസത്തെ സഹായിക്കുന്നുവെന്നല്ലാതെ വിശ്വാസം ബുദ്ധി പരമായ നിഗമനവും കണ്ടുപിടുത്തവുമാണെന്നു പറയുവാൻ സാദ്ധ്യ മല്ല. ഈ അറിവിന്റെ ഉറപ്പുണ്ടാക്കുകയെന്നതാണു അടുത്ത പടി. ദൈവം സത്യവാനാകുന്നുവെന്നതാണു ദൈവിക സത്യത്തെക്കുറിച്ച് ഉറപ്പു നമുക്ക് തരുന്നത്. 'ജ്ഞാനമെന്നത് വിശദീകരണത്തിൽ നിന്നുണ്ടാകുന്ന മനസ്സിന്റെ അവസ്ഥയാണ്; എന്നാൽ വിശ്വാസം എന്നത് വിശദീകരിക്കു വാൻ പാടില്ലാത്തതിൽ നിന്നു ലളിതമായതിലേയ്ക്കുള്ള മനസ്സിന്റെ നയി ക്കലാണ്' എന്ന് അലസക്സാന്ത്ര്യായിലെ ക്ലീമിസ് പറയുന്നു. ഈ ജ്ഞാനത്തിന്റെ ഉറപ്പിനോട് വൈകാരികമായ ഒരു അടുപ്പവും സ്വയമായ ഒരു തീരുമാനശക്തിയും കൂടിച്ചേരുമ്പോൾ വിശ്വാസം അനുഭവത്തിൽ വരുന്നു.

***(4) വിശ്വാസവിഷയം:*** ദൈവം തന്നെയാണ് വിശ്വാസത്തിന്റെ വിഷയം എന്ന് കൈസറിയായിലെ ബസേലിയോസ് പറയുന്നു. ദൈവിക വെളിപാടുകൾ എന്നതാണ് ഇവിടെ വിവക്ഷ. അതിന്റെ പൂർണ്ണത ക്രിസ്തുവിലായതിനാൽ ക്രിസ്തു നമ്മുടെ വിശ്വാസത്തിന്റെ ആത്യന്തിക വിഷയമാണെന്ന് പറയാം. ക്രിസ്തു വെളിപ്പെടുത്തിയ രക്ഷയെന്നത് നമ്മുടെ വിശ്വാസത്തിന്റെ കാതലായ വിഷയമാകുന്നു.

***(5) വിശ്വാസത്തിന്റെ പശ്ചാത്തലം:*** പ്രോട്ടസ്റ്റന്റ് വിശ്വാസത്തിൽ ദൈവവചനമാണ് വിശ്വാസത്തിന്റെ പശ്ചാത്തലം എന്നു പറയുമ്പോൾ, സഭയാണ് വിശ്വാസത്തിന്റെ ആധാരമെന്നു കാതോലിക സഭകൾ പഠി

പ്പിക്കുന്നു. ക്രിസ്തുവിന്റെ ശരീരമായ സഭയിൽ പരിശുദ്ധാത്മാവ് പ്രവർത്തിക്കുന്നു. ആ സഭയാണ് ദൈവവചനത്തെ നമുക്ക് പരിചയപ്പെടുത്തിത്തന്നത്. സഭയുടെ ദൈവവചനം വിശ്വാസത്തിനു ആധാരമെന്നു പറയുന്നതിലും തെറ്റുണ്ടാവുകയില്ല.

### 3. പ്രവൃത്തി

വിശ്വാസം ഒരു വ്യക്തിയിൽ നിറയുമ്പോൾ അത് പ്രവൃത്തിയായി അവനിൽ നിന്നും നിർഗമിക്കും. ധാർമിക വ്യഗ്രതയുളവാക്കുന്നതാണു വിശ്വാസം. പ്രവൃത്തിയില്ലാത്ത വിശ്വാസം നിർജീവമാകുന്നുവെന്ന (യാക്കോബ് 2:26) അപ്പോസ്തോലന്റെ പഠിപ്പിക്കൽ ഇതിനോട് ഒക്കുന്നു. വിശ്വാസവും പ്രവൃത്തിയും തമ്മിൽ അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. യഥാർത്ഥ വിശ്വാസം എല്ലാ തിന്മപ്രവർത്തനങ്ങൾക്കുമുള്ള ചായ്വിനെ ഉന്മൂലം ചെയ്യുന്നു. ഏതു നന്മപ്രവൃത്തിയും വിശ്വാസമാകുന്ന ജീവനില്ലായെങ്കിൽ ശോഷിച്ച കാലുകൾക്കു തുല്യമാണെന്നു മാബൂഗിലെ വി. പീലക്സിനോസ് പറയുന്നു. വിശ്വാസം അതിന്റെ പ്രവൃത്തികളിൽ കൂടിയാണ് ജീവിക്കുന്നത്. സമൂഹത്തിലുള്ള ജീവിതം ക്രിസ്ത്യാനിയെ വിശ്വാസത്തിന്റെ പ്രവൃത്തികളെ പ്രസ്പഷ്ടമാക്കുവാൻ സഹായിക്കുന്നു.

മനുഷ്യൻ, ന്യായപ്രമാണത്തിന്റെ പ്രവൃത്തികളാലല്ല വിശ്വാസത്താലാണു നീതീകരിക്കപ്പെടുന്നത് (റോമർ 3.28, ഗലാ. 2:16) എന്ന പൗലോസിന്റെ പ്രസ്താവനയും യാക്കോബിന്റെ പ്രവൃത്തിയുടെ പ്രാധാന്യതയും തമ്മിൽ പൊരുത്തമില്ലായെന്ന് ചിന്തിച്ചേക്കാം.

***വിശ്വാസം പ്രവർത്തനത്തിൽ:***

*(a) പൊതു പുതിയ നിയമസത്യം:* ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാന ഊന്നൽ വിശ്വാസം പ്രവൃത്തികളിൽ കൂടി കാണിക്കണമെന്നു തന്നെയാണ്. ഇതു പുതിയനിയമത്തിലുടനീളം നാം കാണുന്നുണ്ട്. മാനസാന്തരത്തിന് യോഗ്യമായ ഫലം കായ്ക്കുവിൻ (മത്തായി 3:8, ലൂക്കോസ് 3:8) എന്ന യോഹന്നാൻ സ്നാപകന്റെ ആഹ്വാനവും ദൈവമഹത്വത്തിനായി തങ്ങളുടെ നല്ല പ്രവൃത്തികൾ ഉണ്ടാവണമെന്നും (മത്തായി 5:16) ദൈവത്തിന്റെ ഇഷ്ടം യഥാർത്ഥമായി ചെയ്യുന്നവനാണ് സ്വർഗ്ഗരാജ്യത്തിൽ കടക്കുന്നതെന്ന (മത്തായി 7:22) ക്രിസ്തുവിന്റെ പഠിപ്പിക്കലും പ്രവൃത്തിയുടെ പ്രാധാന്യത്തെയാണ് ചൂണ്ടിക്കാണിക്കുന്നത്. തന്റെ ലേഖനങ്ങൾ എത്രതന്നെ വേദശാസ്ത്ര പ്രാധാന്യമുള്ളതായിരുന്നാലും എല്ലാ ലേഖനങ്ങളുടെയും അവസാനം ക്രിസ്തീയ സന്മാർഗ ജീവിതത്തെക്കുറിച്ചുള്ള പ്രബോധനം ഇല്ലാതെ വി. പൗലോസ് ശ്ലീഹാ തന്റെ ലേഖനങ്ങൾ അവസാനിപ്പിച്ചിട്ടില്ല. നമ്മുടെ പ്രവൃത്തികൾ ക്രിസ്തീയ വിശ്വാസത്തിന്റെ ഉരകല്ലാണെന്നതു വി. പൗലോസിന്റെ അടി

സ്ഥാനപ്രമാണം കൂടിയാണ് (റോമർ 2:6; 14:12; 13:12; 1 കൊരി. 3:8, 2 കൊരി. 5:10, കൊലോ. 3:9).

(b) *വി. പൗലോസിന്റെ ചിന്തയിൽ:* വി. പൗലോസിന്റെ ചിന്താഗതി വി. യാക്കോബിന്റേതിനു വിപരീതമാണെന്നു ചിന്തിക്കേണ്ടതില്ല. വി. പൗലോസിന്റെ ലേഖനങ്ങളിലെ പ്രധാന ഊന്നൽ കൃപയും വിശ്വാസവും തമ്മിലുള്ള ബന്ധമാണ്. യേശുക്രിസ്തുവിൽ വിശ്വസിച്ചാൽ രക്ഷ പ്രാപിക്കും (അ. പ്ര. 16:31) എന്ന പൗലോസിന്റെ അടിസ്ഥാനവാക്യം കേവലം ബൗദ്ധികമണ്ഡലത്തിൽ മാത്രം ഒതുങ്ങിനില്ക്കുന്ന ഒരു ബോദ്ധ്യമല്ല; നേരേമറിച്ച് പ്രായോഗിക ജീവിതത്തിൽ വ്യക്തമായ ഒരു നിലപാട് സ്വീകരിക്കുന്നയാളിൽ നിന്ന് തദനുസൃതമായ പ്രവർത്തനങ്ങൾ ഉണ്ടാകുന്നില്ലെങ്കിൽ ആ നിലപാട് എടുക്കുന്നതിൽ അർത്ഥമില്ലെന്നു വി. യാക്കോബിന്റെ പഠിപ്പിക്കൽ ആത്മാവിന്റെ പ്രവർത്തനങ്ങൾ ജഡത്തിന്റെ പ്രവർത്തനങ്ങൾക്ക് അതീതമായി നിവർത്തിക്കമെന്ന വി. പൗലോസിന്റെ ആഹ്വാനവുമായി (ഗലാ. 5:10–23) ഒരിക്കലും വിയോജിപ്പിലല്ല, പ്രത്യുത ഏകയോജ്യതയിലാണ്.

(c) *വി. പൗലോസിന്റെയും യാക്കോബിന്റെയും രീതി:* വിശ്വാസവും പ്രവൃത്തിയും സംബന്ധിച്ച രണ്ടു വ്യത്യസ്ത വീക്ഷണങ്ങളല്ല വി. പൗലോസിനും വി. യാക്കോബിനുമുള്ളത്. ക്രിസ്തുവിലുള്ള ഒരുവന്റെ രക്ഷയുടെ ആരംഭം യഹൂദന് തന്റെ ന്യായപ്രമാണാനുഷ്ഠാനം കൊണ്ടോ പുറജാതിക്ക് തന്റെ ധർമ്മാനുഷ്ഠാനങ്ങൾ കൊണ്ടോ നേടി യെടുക്കാവുന്ന ഒന്നല്ല; അതു ദൈവകൃപയിൽ മാത്രം ആരംഭിക്കുന്ന താണ്. അതിന് ക്രിസ്തുവിലുള്ള വിശ്വാസവും മാനസാന്തരവുമാണ് ആവശ്യം. അവിടെ ദൈവകൃപ പ്രവർത്തിക്കുന്നതിന്റെ ഫലമായി മനു ഷ്യൻ രക്ഷയിലേയ്ക്കു വരുന്നു. ഇതാണ് വി. പൗലോസിന്റെ പ്രമേയം. ക്രിസ്തുവിൽ വിശ്വസിക്കുന്ന ഒരുവന്റെ ജീവിതത്തെക്കുറിച്ചാണ് വി. യാക്കോബിനു പറയുവാനുള്ളത്. അയാൾ പുതിയ സൃഷ്ടിയുടേതായ ജീവിതത്തിൽ പോകേണ്ടതാണ്. അതല്ലാതെ പുതിയ സൃഷ്ടിയായി എന്നു പറഞ്ഞാൽ മാത്രം പോരാ എന്നുള്ളതാണ് ഇവിടെ ഉദ്ദേശിക്കു ന്നത്. ഒരു ക്രിസ്ത്യാനി തന്റെ പ്രവർത്തനങ്ങൾ മുഖാന്തരം അവൻ അതു തെളിയിക്കണമെന്ന വി. യാക്കോബിന്റെ അഭിപ്രായത്തോട് വി. പൗലോസിന്റെ ആശയത്തിനു യാതൊരു വ്യത്യാസമോ എതിർപ്പോയില്ല. നാം പ്രവൃത്തികളാലല്ല പ്രവൃത്തികൾക്കുവേണ്ടിയാണു രക്ഷയിലേക്കു വരുന്നത്.

പ്രവൃത്തിയും വിശ്വാസവും പരസ്പര വിരുദ്ധങ്ങളല്ല. അവ വേർതി രിക്കുവാൻ പാടില്ലാത്തവയാണ്. വിശ്വാസം കൂടാതെ ഒരു പ്രവൃത്തിയി

ലേക്കു വരുന്നില്ല. പ്രവൃത്തികളിലേയ്ക്കു മാറുന്നതിനു മുമ്പു തന്നെ യഥാർത്ഥമായ വിശ്വാസം ഉണ്ടായിരിക്കുമെന്നതു സ്പഷ്ടമാണ്; വിശ്വാസവും പ്രവൃത്തിയും. മനുഷ്യന്റെ പ്രവൃത്തിയും വിശ്വാസവും ഒരേ ദൈവാനുഭവത്തിനു പിന്നിലുള്ള രണ്ടു വശങ്ങളാണ്.

**4. കൃപ**

ദൈവം മനുഷ്യനോടു കാണിക്കുന്ന നിരുപാധികമായ പ്രീതിയാണു കൃപ. തന്റെ സ്വതന്ത്രമായ ഈ പ്രവർത്തനത്തിനു മനുഷ്യന്റെ നന്മയോ തിന്മയോ മാനദണ്ഡമല്ല; അഥവാ നമ്മുടെ നന്മയുടെ ഫലമായി ദൈവം നൽകുന്നതോ തിന്മയുടെ ഫലമായി ദൈവം തടഞ്ഞു നിർത്തുന്നതോ അല്ല. ആയതിനാൽ പ്രവൃത്തി, നിയമം, പാപം ഇവയൊന്നും കൃപയുടെ നിയന്ത്രണഘടകങ്ങളല്ല. ഇത് സൃഷ്ടിയുടെ ആരംഭം മുതൽ ഇന്നയോളം തുടരുന്നു. നന്മയെല്ലാം ദൈവത്തിൽ നിന്നു വരുന്നതാണ്. ആയതിനാൽ നന്മ പ്രവർത്തിച്ചു ജീവിക്കുവാനുള്ള മനുഷ്യന്റെ പ്രേരകശക്തി ദൈവകൃപയാണ്. സന്മാർഗ ജീവിതം കൃപമേൽ കൃപയാലുള്ള നമ്മുടെ വളർച്ചയാണു സൂചിപ്പിക്കുന്നത്.

***(1) ദൈവകൃപയും മനുഷ്യസഹകരണവും***

ദൈവകൃപയുമായുള്ള മനുഷ്യന്റെ സഹകരിച്ചുള്ള പ്രവർത്തനമാണു രക്ഷയ്ക്കു നിദാനം. ഇതിന്റെ പ്രഥമ നീക്കം ദൈവത്തിൽ നിന്നാകുന്നു എന്നതു ദൈവകൃപയാണ്. ഈ ദൈവകൃപയ്ക്ക് അനുസൃതമായി പ്രതികരിക്കുകയും സഹകരിക്കുകയും ചെയ്യുക എന്നത് മനുഷ്യന്റെ ചുമതലയാണ്. അവിടെ രക്ഷ സാധിതമാകുന്നു. സ്വാതന്ത്ര്യം എന്നതു മനുഷ്യനിലെ ദൈവ സ്വരൂപത്തിന്റെ പ്രധാന ഘടകമാണല്ലോ. ഇപ്രകാരമുള്ള സഹകരണം മനുഷ്യനെ കൂടുതൽ നന്മയിൽ വളരുവാനുള്ള ദൈവത്തിന്റെ കൂടുതൽ കൃപാസഹായത്തിനായി ഒരുക്കുന്നു. ആയതിനാൽ ദൈവകൃപയും മനുഷ്യപ്രയത്നവും തമ്മിൽ യാതൊരു വൈരുദ്ധ്യവുമില്ല. ദൈവത്തിന്റെ രക്ഷണ്യകൃപ സഭയുടെ കൂദാശകൾ വഴി ദൈവം സൗജന്യമായാണു നല്കുന്നത്. എന്നാൽ അതിനുവേണ്ടി സമർപ്പണബോധത്തോടെ വിധേയപ്പെടുവാനുള്ള മനുഷ്യപ്രയത്നത്തെ ഇവിടെ കാര്യമായി ഗണിക്കേണ്ടതാണ്. ഈ സമർപ്പണ സമീപനം തന്നെ ദൈവകൃപയുടെ ഫലമായുള്ള മനുഷ്യനിലെ നന്മയാണെന്നു പിതാക്കന്മാർ പറയുന്നുണ്ട്. ദൈവത്തിൽ മാത്രമേ നന്മയുടെ പൂർണ്ണതയുള്ളുവെങ്കിലും തന്റെ കൃപയിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യനിൽ ദൈവസ്വരൂപം സ്ഥിതിചെയ്യുന്നതുകൊണ്ടു അവനിൽ നിന്നും നന്മ പുറപ്പെടും. അവനിൽ ദൈവകൃപ ഇപ്രകാരം പ്രയോഗക്ഷമമാകുന്നു.

### *(2) കൃപയുടെ ഫലം*

എല്ലാ നന്മയുടെയും മൂലകാരണം ദൈവമാണ്. മനുഷ്യനിലെ നന്മ ദൈവകൃപയിൽ മാത്രമാണ്. ഇപ്രകാരം ദൈവീക കൃപാദാനം മനുഷ്യനിൽ പ്രവർത്തിക്കുമ്പോൾ അവൻ തന്റെയും താനുൾപ്പെട്ട സമൂഹത്തിന്റെയും രക്ഷയ്ക്കു നിദാനമായി പ്രവർത്തിക്കുവാൻ തുടങ്ങുന്നു. ഇവയെ പരിശുദ്ധാത്മാവ് നമ്മിൽ വസിക്കുമ്പോഴുണ്ടാകുന്ന പരിശുദ്ധാത്മഫലങ്ങളെന്ന അർത്ഥത്തിൽ പുതിയനിയമത്തിലുടനീളം നാം കാണുന്നുണ്ട് (ഗലാ. 5:22; 1 കൊരി. 12, 13, 14). ഈ രക്ഷാപ്രവർത്തനത്തിൽ സ്വതന്ത്രമായി പങ്കെടുക്കുമ്പോൾ മനുഷ്യൻ യഥാർത്ഥ മനുഷ്യനാകുന്നു. മനുഷ്യന്റെ സ്വാതന്ത്ര്യത്തിലുള്ള കൃപയാണ് മനുഷ്യനെ മനുഷ്യനാക്കുന്നത്. അല്ലാതെയുള്ള കൃപയിലെ സൗന്ദര്യം ഒരു പൂവിന്റെ സൗന്ദര്യമോ നദിയുടെ നന്മയോ പോലെ മാത്രമേയുണ്ടാവൂ. ഇവയെല്ലാം ദൈവകൃപയുടെ കടാക്ഷത്തിലാണല്ലോ നിലനിൽക്കുന്നത്. നേരെമറിച്ച് ദൈവകൃപ മനുഷ്യനെ നന്മയുടെ ഒരു സ്വതന്ത്ര സ്രോതസ്സാക്കി മാറ്റുകയാണ് ചെയ്യുന്നത്. സ്വാതന്ത്ര്യം എന്ന ദാനമാണ് ദൈവകൃപയുടെ മറ്റെല്ലാ ദാനങ്ങളെക്കാളും ഉന്നതമായി ദൈവം മനുഷ്യനു മാത്രമായി നല്കിയിരിക്കുന്നത്. ഈ ദൈവകൃപയിലുള്ള സ്വാതന്ത്ര്യം മനുഷ്യനെ നന്മ ജീവിതത്തിനു തനിക്കു ദൈവം സൗജന്യമായി നല്കിയിട്ടുള്ള കൃപാവരങ്ങളുടെ നിർവഹണത്തിനും സഹായിക്കുന്നു.

**അഭ്യാസം**

1. വിശ്വാസം, യുക്തി, അറിവ് ഇവ തമ്മിലുള്ള ബന്ധമെന്ത്?

2. രക്ഷയുടെ അനുഭവത്തിനു വിശ്വാസവും പ്രവൃത്തിയും എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു?

3. രക്ഷാജീവിതത്തിനു ദൈവകൃപയും മനുഷ്യപ്രയത്നവും എപ്രകാരം അത്യന്താപേക്ഷിതമായിരിക്കുന്നുവെന്ന് വിശദമാക്കുക.

## പാഠം 5

# മനുഷ്യസ്വാതന്ത്ര്യവും രക്ഷയും

❑ തിന്മയും സ്വാതന്ത്ര്യവും ❑ തിന്മയിൽ നിന്നുള്ള സ്വാതന്ത്ര്യം ❑ ക്രിസ്തുവിലുള്ള സ്വാതന്ത്ര്യം ❑ സ്വാതന്ത്ര്യവും രക്ഷയും

സ്വാതന്ത്ര്യം എന്നത് മനുഷ്യനിലുള്ള ദൈവസ്വരൂപത്തിന്റെ അതി പ്രധാനമായ ഒരു ഘടകമാണ്. മനുഷ്യന്റെ മാത്രമല്ല ലോകത്തിന്റെ തന്നെ ചരിത്രം ആരംഭിക്കുന്നതു മനുഷ്യസ്വാതന്ത്ര്യത്തിലാണ്. മനുഷ്യന്റെ ഈ സ്വാതന്ത്ര്യവും ദൈവസ്വാതന്ത്ര്യവും തമ്മിൽ അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. മനുഷ്യന്റെ സ്വാതന്ത്ര്യം തന്റെ പ്രാഗ്‌രൂപമായ ദൈവത്തിന്റെ സ്വാതന്ത്ര്യത്തിന്റെ പ്രതിരൂപമാണ്. ഏതെങ്കിലും വ്യക്തിയുടെയോ സാഹചര്യങ്ങളുടെയോ നിർബന്ധത്തിനു വഴങ്ങിയല്ല, സ്വതന്ത്രമായി നന്മയെ സ്നേഹിക്കുവാനുള്ള ദാനമാണ് ഏറ്റവും ശ്രേഷ്ഠമായി മനുഷ്യനു ദൈവം നൽകിയിരിക്കുന്നത്. ദൈവത്തിനും സഹസൃഷ്ടിഗണത്തിനും ഇടയിൽ മദ്ധ്യസ്ഥനായി നിൽക്കുന്നതു മൂലം ദൈവത്തിലേക്കും സൃഷ്ടിഗണത്തിലെ അധമസ്വഭാവങ്ങളിലേക്കും ആയി ഇരുധ്രുവങ്ങളിലേക്കും മനുഷ്യൻ ആകർഷിക്കപ്പെടുന്നു. ഈ സാഹചര്യത്തിൽ അവനു തന്റെ സ്വാതന്ത്ര്യം അതിന്റെ യഥാർത്ഥ അർത്ഥത്തിൽ പ്രാവർത്തികമാക്കാനുള്ള സർവ സാദ്ധ്യതയും ഉണ്ട്. ഇത് അവന്റെയും ലോകത്തിന്റെയും രക്ഷയുടെ ഉരകല്ലാണ്.

### 1. തിന്മയും സ്വാതന്ത്ര്യവും

തിന്മയ്ക്ക് ഒരു ഉണ്മയുണ്ടെന്നു ശഠിച്ച കൂട്ടരാണു മൂന്നാം നൂറ്റാണ്ടിലെ മാനിക്കേയർ (Manicheism). തിന്മയുടെ ഉദ്ഭവത്തെയും പ്രസരത്തെക്കുറിച്ചും ചിന്തിക്കാത്തവർ ഉണ്ടായിരിക്കയില്ല. സൃഷ്ടിയിലെല്ലാം സ്വാതന്ത്ര്യമുണ്ടെന്നും അതാണു തിന്മയുടെ ഉറവിടമെന്നും പഠിപ്പിച്ചവരുമുണ്ട്. മനുഷ്യരുടെ ഇടയിൽത്തന്നെയുള്ള അസമത്വങ്ങൾ തിന്മയുടെ ഒരു വശമാണെങ്കിലും (ഉയരം, നിറം, ആകൃതി, ശബ്ദം) അവയ്ക്കു മനുഷ്യൻ ഉത്തരവാദിയല്ല. കാരണം മനുഷ്യന്റെ സ്വതന്ത്രേച്ഛയുടെ ഫലമായുള്ള തിന്മയല്ല അവ. എന്നാൽ സാന്മാർഗിക തിന്മകൾ (പാപം, അധർമം, അനീതി) എല്ലാം മനുഷ്യന്റെ സ്വാതന്ത്ര്യേച്ഛയിൽ നിന്നുള്ളവയാകയാൽ അവൻ അതിനുത്തരവാദിയാണ്. ഇവയെല്ലാം ഒരർത്ഥത്തിൽ പറഞ്ഞാൽ നീതിധർമ്മം, സദ്ഗുണം എന്നിവയുടെ അഭാവമാണ്. ആയിരിക്കേണ്ട അവസ്ഥയിൽ ആയിത്തീരാത്തതു മൂലമുള്ള ദുരവസ്ഥ. മനുഷ്യന്റെ യഥാർത്ഥ ഉണ്മയുടെ നിരസിക്കൽ ആണെന്നും പറയാം. നീതിയും, സത്യവും, ധർമ്മവും സദ്ഗുണവും നിറയുന്നുവെങ്കിൽ അനീതിക്കും

അസത്യത്തിനും അധർമ്മത്തിനും ദുർഗുണത്തിനും ഉണ്മയില്ലാതായി ത്തീരുന്നു. ആയതിനാൽ തിന്മ എന്നതു ഉണ്മയില്ലാത്ത ഒന്നാണ്. സൃഷ്ടി ക്കപ്പെട്ടവയ്ക്കേ നിലനില്പുള്ളു. തിന്മ ദൈവത്തിന്റെ സൃഷ്ടിയല്ലാത്ത തിനാൽ അതിന് ആത്യന്തികമായി നിലനിൽപ്പുണ്ടാകാൻ സാദ്ധ്യമല്ല. എങ്കിലും ധാർമ്മിക തിന്മകൾ ഒരു യാഥാർത്ഥ്യമാണ്. സ്വതന്ത്രമായ ഒരു ഇച്ഛയുടെ പ്രവർത്തനഫലമാണ് അവ. ഒരു ദുഷ്ടദൈവത്തിന്റെ ഇച്ഛയുടെ ഫലമാണ് തിന്മയെന്നു മാനിക്കേയർ വാദിക്കുന്നുണ്ട്. തിന്മ മാത്രം പ്രവർത്തിക്കുവാൻ കഴിവുള്ള നന്മയുടെ അഭാവമുള്ള ദൈവം സ്വതന്ത്രനല്ല. ആത്യന്തികമായി അവനു ഉണ്മയുണ്ടെന്നു പറയുക സാദ്ധ്യമല്ല. ഉണ്മയില്ലാത്ത, സ്വതന്ത്രനല്ലാത്ത ദൈവം ദൈവമാണെന്നു തന്നെ പറയുവാൻ സാധിക്കുകയില്ല. നന്മയും തിന്മയും പ്രവർത്തിക്കു വാൻ കഴിവുള്ള സൃഷ്ടിക്കപ്പെട്ട ഒന്നിനേ ധാർമ്മിക തിന്മയുണ്ടെന്നു പറയുവാൻ സാധിക്കൂ. തിന്മ ഉണ്ടെന്നുള്ള ഒരു തോന്നൽ മാത്രമല്ല യഥാർത്ഥത്തിൽ മനുഷ്യനു വിടുതൽ പ്രാപിക്കേണ്ട ഒരു യാഥാർത്ഥ്യം തന്നെയാണ്. അതായത് തിന്മയുടെ സാന്നിദ്ധ്യംകൊണ്ട് ദൈവിക സ്വാതന്ത്ര്യം പരിമിതപ്പെടുന്നില്ലായെന്നു ചുരുക്കം. തിന്മ പ്രവർത്തിക്കുന്ന മനുഷ്യൻ ചിലപ്പോഴെങ്കിലും അതിൽ നിന്നു മോചനം പ്രാപിച്ചു ചില നന്മ പ്രവർത്തനങ്ങൾ ചെയ്യുവാൻ കഴിയുന്നതിന്റെ ഒരു രഹസ്യം ഇതാണ്.

## 2. തിന്മയിൽ നിന്നുള്ള സ്വാതന്ത്ര്യം

തിന്മ മനുഷ്യസ്വഭാവത്തിൻ വെളിയിൽ നിന്നു മനുഷ്യന്റെ സ്വാത ന്ത്ര്യമാകുന്ന പ്രവേശന കവാടത്തിൽക്കൂടി അവനിലേയ്ക്കു കയറിവന്ന താണ്. അതിൽ നിന്നു മോചനം പ്രാപിക്കുവാൻ സാദ്ധ്യമല്ലാതെ മനു ഷ്യൻ നട്ടം തിരിയുന്നുണ്ട്. ദൈവകൃപ കൂടാതെ മനുഷ്യന് ഇതിൽ നിന്നും മോചനം പ്രാപിക്കുക സാദ്ധ്യമല്ല. തിന്മയിൽ നിന്നുള്ള ഈ മോചനം മനുഷ്യവളർച്ചയുടെ ഒരു ഭാഗമാണ്. എന്നാൽ രക്ഷയെന്നു പറയുന്നത് കേവലം പാപത്തിൽ നിന്നും മരണത്തിൽ നിന്നുമുള്ള സ്വാതന്ത്ര്യമെന്നു നിഷേധാർത്ഥത്തിൽ മാത്രമല്ല മനസ്സിലാക്കേണ്ടത്. പാപവും മരണവും ആത്യന്തികമായി കീഴടക്കപ്പെടേണ്ടതാണ്. മനുഷ്യൻ പാപത്തിൽ നിന്നു സ്വതന്ത്രനായി നന്മ മാത്രം ചെയ്തുകൊണ്ട് പാപത്തിനതീതമായുള്ള ജീവിതം നയിക്കുവാൻ പ്രാപ്തനാകേണ്ടതാണ്.

പക്ഷേ ഇതെല്ലാം രക്ഷയ്ക്കു നിഷേധാത്മകമായി വിശദമാക്കുക യാണ് ചെയ്യുന്നത്. മനുഷ്യജീവിതത്തിന്റെ പോർക്കളത്തിൽ തിന്മയെ ന്നതു അനിഷേധ്യമായ ഒരു വസ്തുതയായി നിൽക്കുന്നതിനാൽ അതു മനുഷ്യസ്വാതന്ത്ര്യത്തെ വർദ്ധിപ്പിക്കുവാൻ കാരണമായിത്തീരുന്നുവെന്നു

പറയാം. എന്നാൽ യഥാർത്ഥ സ്വാതന്ത്ര്യം വരുന്നത് കേവലം തിന്മയോടുള്ള പോരാട്ടത്തിൽ നിന്നു മാത്രമല്ല ഏതു സാഹചര്യത്തിലും നന്മ ചെയ്തു മുന്നേറുവാനുള്ള ധീരോദാത്തവും അർപ്പണബോധത്തോടു കൂടിയുള്ളതുമായ പ്രവർത്തനത്തിൽ നിന്നുമാണ്. നന്മയുടെ തിരഞ്ഞെടുപ്പ് സ്വാതന്ത്ര്യത്തിന്റെ യഥാർത്ഥ പ്രവർത്തനമാണ്. അവിടെ ശ്രമകരവും ധീരവുമായ ഒരു സമീപനം ആവശ്യമാണ്. തിന്മയിലേക്കുള്ള വഴുതിവീഴലിന് ഈ ആയാസമൊന്നും ആവശ്യമില്ല. നന്മ ചെയ്യുവാനുള്ള സ്വാതന്ത്ര്യം ശ്രമകരമാണെങ്കിൽ തിന്മയിലുള്ള അടിമത്വം ആയാസരഹിതമാണ്.

മനുഷ്യന്റെ സ്വാതന്ത്ര്യത്തിലുള്ള യഥാർത്ഥ സ്വഭാവ വളർച്ചയെ സഹായിക്കുവാൻ തിന്മയ്ക്ക് സാധിച്ചേക്കാം. തിന്മയുണ്ടാക്കുന്ന വിവിധ പ്രതികൂല സാഹചര്യങ്ങളെ അതിജീവിക്കുവാൻ അവൻ കഠിനാദ്ധ്വാനം ചെയ്യേണ്ടിയിരിക്കുന്നുവെങ്കിലും അതിൽ വിജയിക്കുമ്പോൾ അവനിൽ സ്വാതന്ത്ര്യത്തിന്റെ മാറ്റുകൂട്ടുകയാണ് ചെയ്യുന്നത്. ഇത് വ്യക്തിപരമായ ജീവിതത്തിലും സമൂഹജീവിതത്തിലും സ്പഷ്ടമാക്കപ്പെടുന്ന സത്യമാണ്. അനൈക്യം, ഭിന്നത, ദ്രവത്വം, വിഘടനം എന്നിങ്ങനെ മനുഷ്യ-സമൂഹ പുരോഗമനത്തെ തടസ്സപ്പെടുത്തുകയും ദോഷമായി ബാധിക്കുകയും ചെയ്യുന്നതെന്ന അർത്ഥത്തിൽ തിന്മയുടേത് ഇല്ലായ്മയിലേക്കുള്ള ദൗത്യമാണ്. ഇപ്രകാരം അതിന്റെ സ്വഭാവം ഇല്ലായ്മയാണെന്നും ആകയാൽ ആത്യന്തികമായി അതിന് നിലനില്പില്ലെന്നും നമുക്ക് മനസ്സിലാക്കാം. എന്നാൽ നന്മയിൽക്കൂടി ഐക്യവും സംയോജിപ്പും സംഘാടനവും ഏകീകരണവും നടക്കുന്നുവെന്നതിനാൽ സ്വാതന്ത്ര്യത്തിന്റെ ദൗത്യം ഉണ്മയിലേക്കാണ്. അഥവാ സ്വാതന്ത്ര്യത്തിന്റെ യഥാർത്ഥ സ്വഭാവം ഉണ്മയാണ്.

### 3. ക്രിസ്തുവിലുള്ള സ്വാതന്ത്ര്യം

മനുഷ്യൻ സ്വതന്ത്രനല്ലാത്തത് അവൻ സ്വയനിർണയം ചെയ്യുന്നതുകൊണ്ടാണ്. ക്രിസ്തു തന്റെ മാതൃകകൊണ്ട് ഉദാഹരിക്കുകയും സൗജന്യമായി നൽകുകയും ചെയ്യുന്ന ആ സ്വാതന്ത്ര്യം അനുഭവിക്കുവാൻ അപ്രകാരം സ്വതന്ത്രരായി ജീവിക്കുവാനും അവനു കഴിയുന്നില്ല. ചുരുക്കത്തിൽ പാപത്തിൽ ആണ്ടുകിടക്കുന്ന മനുഷ്യനു ക്രിസ്തുവിലുള്ള സ്വാതന്ത്ര്യത്തെ അനുഭവിച്ചറിയുക സാദ്ധ്യമല്ല. ക്രിസ്തുവിൽക്കൂടിയുള്ള പാപമോചനം ലഭിച്ചു പാപത്തിന്റെ ആധിപത്യത്തിൽ നിന്നും പിടിയിൽ നിന്നും വിമുക്തമാകുന്ന സ്വാതന്ത്ര്യജീവിതം ക്രിസ്തുവിൽ വിശ്വസിച്ച് അവനിൽ വസിക്കുന്നവർക്കു മാത്രമേ ലഭിക്കുകയുള്ളു.

ക്രിസ്തു നമുക്കുവേണ്ടി ചെയ്തതെല്ലാം സ്വതന്ത്രമായും സൗജന്യ

മായും ആണു ചെയ്തത്. തന്റെ മനുഷ്യാവതാരവും മരണവുമെല്ലാം നിബന്ധനകൾക്ക് അതീതമായിട്ടാണു നിർവഹിച്ചത്. അത് സ്വാതന്ത്ര്യ മാണ് വെളിവാക്കുന്നത്. ഇതൊന്നും നിർവഹിക്കുവാൻ ക്രിസ്തു ബാദ്ധ്യ സ്ഥനല്ലായിരുന്നു. എന്നാൽ താൻ സ്വതന്ത്രമായും തന്റെ പിതാവിനോ ടുള്ള സ്വേഛാനുസരണത്തിലുമാണു അവ നിർവഹിച്ചത്. മനുഷ്യനോ ടുള്ള നിസ്സീമമായ സ്നേഹമാണ് ഈ സ്വതന്ത്ര പ്രവർത്തനത്തിനു നിദാ നമായി നിന്നത്. പിതാവ് പുത്രനെ ലോകത്തിലേയ്ക്കയച്ചതും പുത്രൻ ലോകത്തിലേക്കു വന്നു തന്റെ ദൗത്യം നിർവഹിച്ചതുമെല്ലാം ദൈവിക സ്നേഹത്തിന്റെ വെളിവാക്കൽ മാത്രമായിരുന്നു. ഈ സ്നേഹം താൻ നല്കിയത് അത് അർഹിക്കാത്ത ഒരു മനുഷ്യജാതിക്കായിരുന്നു. ഇതാണ് ക്രിസ്തുവിന്റെ സ്നേഹം സ്വതന്ത്രമായിരുന്നുവെന്നതിന്റെ അർത്ഥം. ദൈവസ്നേഹം പ്രവർത്തിക്കുന്നത് മനുഷ്യന്റെ നന്മയെയോ തിന്മ യെയോ കണക്കിലെടുത്തുകൊണ്ടല്ല. 'അവൻ ദുഷ്ടന്മാരുടെ മേലും നല്ല വരുടെമേലും തന്റെ സൂര്യനെ ഉദിപ്പിക്കുകയും നീതിമാന്മാരുടെ മേലും നീതികെട്ടവരുടെമേലും മഴ പെയ്യിക്കുകയും ചെയ്യുന്നുവല്ലോ' (മത്തായി 5:45). ആയതിനാൽ ദൈവം സ്വതന്ത്രമായി ഇച്ഛിക്കുകയും പ്രവർത്തി ക്കുകയും ചെയ്യുന്നു. നമ്മുടെ സന്മാർഗ ദുർമാർഗങ്ങൾക്കനുസരണമായി ദൈവം പ്രതികരിക്കുന്നില്ല എന്നു ചുരുക്കം.

നീതിമാന്റെ നന്മയ്ക്കുവേണ്ടിയുള്ള മരണമല്ല, ദുഷ്ടന്മാർക്കും പാപി കൾക്കും സ്വന്ത ശത്രുക്കൾക്കും വേണ്ടിയുള്ള മരണമാണു ക്രിസ്തു നിർവഹിച്ചത്. അവരിൽ നിന്നു പ്രതിഫലമായി താൻ ഒന്നും പ്രതീക്ഷി ച്ചിരുന്നില്ല; അവരുടെ ദൈവീകരണം മാത്രമായിരുന്നു തന്റെ ലക്ഷ്യം. സൗജന്യമായ ദൈവകൃപയിലുള്ള സ്നേഹമാണിത്.

ക്രിസ്തുവിനോടു ചേരുവാൻ മാമോദീസാ ഏറ്റിരിക്കുന്നവരായ മനു ഷ്യർക്ക് ദൈവപുത്രന്മാരായി തീരുവാനുള്ള ശക്തി ലഭിച്ചിരിക്കുന്നു. ഈ ശക്തി സ്വതന്ത്രമായി നാം അനുഭവിക്കുകയും ഈ സ്വാതന്ത്ര്യത്തിലുള്ള നമ്മുടെ പ്രവർത്തനം സാധിതമാവുകയും ചെയ്യുമ്പോൾ ക്രിസ്തുവി ലുള്ള സ്വാതന്ത്ര്യം നമ്മിലുണ്ടാവും. മനുഷ്യരുടെ സന്മാർഗ ദുർമാർഗ ങ്ങളെയോ ഉയർച്ച താഴ്ചകളെയോ വർഗ ലിംഗ വ്യത്യാസങ്ങളെയോ കണക്കാക്കാതെയും അവരുടെ പരിമിതീകരണ ശക്തിക്കതീതമായും അവരെ സ്നേഹിക്കുവാൻ കഴിയുക എന്നതാണ് ക്രിസ്തുവിലുള്ള സ്വാതന്ത്ര്യം ഉണ്ടാവുക എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. ഇവിടെ സ്വയം എന്നത് ഇല്ല. സ്നേഹകീർത്തനത്തിൽ വി. പൗലോസ് ശ്ലീഹാ ഈ ക്രിസ്തുവിലുള്ള സ്വാതന്ത്ര്യത്തെയാണ് വ്യക്തമാക്കുന്നത്.

## 4. സ്വാതന്ത്ര്യവും രക്ഷയും

യേശുക്രിസ്തു നൽകുന്ന രക്ഷ സൗജന്യമായി സ്വീകരിക്കുവാൻ സാധിക്കുന്നുവെന്നതു തന്നെ മനുഷ്യസ്വാതന്ത്ര്യത്തിന്റെ ഒരു നല്ല തെളിവാണ്. സ്വാതന്ത്ര്യം എന്നതു നാം അതിന്റെ പൂർണതയിൽ അനുഭവിക്കുന്നത് ക്രിസ്തുവിലുള്ള വളർച്ചയിലാണ്. സ്വർഗരാജ്യത്തിന്റെ യഥാർത്ഥ സ്വഭാവം അതിലെ അംഗങ്ങളായ നമ്മുടെ സ്വതന്ത്ര ജീവിതമാണ്. ഈ ലോകത്തിൽ നാം ജീവിക്കുന്ന അവസരത്തിൽത്തന്നെ സ്വർഗരാജ്യ ജീവിതത്തിന്റെ സ്വാതന്ത്ര്യ സമ്പൂർണത നമുക്കു വ്യക്തിപരവും സമൂഹവുമായ ജീവിതത്തിൽ അനുഭവിച്ചറിയുവാൻ കഴിയണം. ഇതിനു ക്രിസ്തുവുമായുള്ള ആളത്വബന്ധമാണ് ആവശ്യം. ഈ ആളത്വബന്ധം ആരാധനയിൽക്കൂടിയാണ് സ്വായത്തമാക്കുന്നത്. ക്രിസ്തുവുമായി ആരാധനയിൽക്കൂടി നാം നേടിയെടുക്കുന്ന ഇടമുറിയാത്ത സംസർഗം സ്വതന്ത്രമായ ഒരു ക്രിസ്തീയ സ്വഭാവത്തിലേക്കു നമ്മെ വഴിനയിക്കുന്നു.

ഈ ലോകത്തിൽ ജീവിക്കുമ്പോൾ മാനുഷിക ബന്ധങ്ങളിൽ നിന്നുണ്ടാകുന്ന മാനസികവും ശാരീരികവുമായ പിരിമുറുക്കങ്ങളുടെ ചങ്ങലകൾ ഇല്ലാത്ത അവസ്ഥയല്ല ക്രിസ്തീയ സ്വാതന്ത്ര്യം എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്. എന്നാൽ ഈ ചങ്ങലകളാലെല്ലാം ബന്ധിക്കപ്പെട്ടുകൊണ്ടിരിക്കുമ്പോൾ തന്നെ ക്രിസ്തുവുമായുള്ള നിരന്തര സംസർഗത്തിന്റെ ഫലമായി ഇവയുടെ ആക്രമണങ്ങൾ കൊണ്ടു ക്രിസ്തീയ പ്രത്യാശയുടെ അടിസ്ഥാനത്തിൽ സംതുലിതാവസ്ഥ പാലിച്ചുകൊണ്ട് പുരോഗമിക്കുവാൻ കഴിയുന്നുവെന്നതാണ് ക്രിസ്തീയ സ്വാതന്ത്ര്യം. ഈ പുരോഗനം അഥവാ ക്രിസ്തീയ സ്വാതന്ത്ര്യത്തിലേക്കുള്ള വളർച്ചയാണു രക്ഷയുടെ മാർഗവും. 'ക്രിസ്തുവിൽ ജയോത്സവമായി നടക്കുന്ന അനുഭവം' എന്ന് ഇതിനെക്കുറിച്ച് പൗലോസ് ശ്ലീഹാ വ്യക്തമാക്കുന്നു (2 കൊരി. 2:14). 'ലോകവും അതിന്റെ മോഹവും ഒഴിഞ്ഞുപോകും. ദൈവേഷ്ടം ചെയ്യുന്നവനോ എന്നേക്കും ഇരിക്കുന്നു' (1 യോഹ. 2:17) എന്നത് രക്ഷയിൽ വളരുന്ന ക്രിസ്ത്യാനിക്കു പ്രചോദനം നൽകുന്ന നിലയാണ്. ഇപ്രകാരം തിന്മയുടെ ശക്തിക്കെതിരായും പാപത്തിന്റെ കടന്നാക്രമണങ്ങൾക്കതീതമായും ജീവിത പരീക്ഷണങ്ങളുടെ നിരാശാജനകമായ സാഹചര്യങ്ങളെ അതിജീവിച്ചും ക്രിസ്തുവിന്റെ കൃപയിലുള്ള ശക്തിയിൽ മുമ്പോട്ടു പോകുന്നതാണ് സ്വാതന്ത്ര്യത്തിലുള്ള രക്ഷയുടെ വളർച്ച. ഈ വാഗ്ദാനമാണ് 'എന്റെ കൃപ നിനക്കു മതി; എന്റെ ശക്തി ബലഹീനതയിൽ തികഞ്ഞു വരുന്നു.' പരിശുദ്ധനായ പൗലോസ് ശ്ലീഹായ്ക്കു യേശു നൽകുന്നത്.

മനുഷ്യൻ രക്ഷയിൽ സ്വാതന്ത്ര്യത്തോടെ വളരുവാൻ കഴിവുള്ളവ

നാണ് എന്നതുകൊണ്ട് അവനു ദൈവകൃപ ആവശ്യമില്ല എന്നു വരുന്നില്ല. നേരേമറിച്ചും ദൈവകൃപയില്ലാതെ മനുഷ്യനു നന്മയൊന്നും സ്വയമേ സ്വതന്ത്രമായി ചെയ്യുവാൻ കഴിയുകയില്ല എന്നും സമർത്ഥിക്കേണ്ട കാര്യമില്ല. എന്നാൽ ദൈവകൃപയും മനുഷ്യസ്വാതന്ത്ര്യവും രക്ഷാപദ്ധതിയുടെ ഇരുവശങ്ങളാണ്. പാപത്തിൽ പതിക്കുന്ന മനുഷ്യനു രക്ഷയിൽ വരുവാൻ ദൈവകൃപ കൂടിയേ തീരൂ. ദൈവകൃപയ്ക്കുവേണ്ടി പാപത്തിൽ തന്നെ കഴിയുക എന്നത് (റോമ. 6:1) ദൈവത്തെ പരീക്ഷിക്കുകയും സ്വതന്ത്രമായ ക്രിസ്തീയ ജീവിതത്തിൽ പാപത്തിനതീതമായി ജീവിക്കുവാൻ ബോധപൂർവ്വമായി ശ്രമിക്കാത്തതു, ദൈവസ്വരൂപമായി നമ്മിലുള്ള ഇച്ഛാശക്തിയെ ഉദ്ദീപിപ്പിക്കാത്ത അടിസ്ഥാനപരമായ അപരാധവുമാണ്.

**അഭ്യാസം**

1. മനുഷ്യന്റെ സ്വാതന്ത്ര്യവും തിന്മയും തമ്മിലുള്ള ബന്ധമെന്ത്?

2. ക്രിസ്തുവിലുള്ള സ്വാതന്ത്ര്യം എന്നതുകൊണ്ട് നിങ്ങൾ എന്തു മനസ്സിലാക്കുന്നു?

3. കൃപയാൽ രക്ഷിക്കപ്പെടുന്നുവെങ്കിൽ സ്വാതന്ത്ര്യവും രക്ഷയും തമ്മിൽ എന്തു ബന്ധം?

**പാഠം 6**

# വീണ്ടെടുപ്പ്, പുനരുജ്ജീവനം, ദൈവീകരണം

❑ വീണ്ടെടുപ്പ് ❑ പുനരുജ്ജീവനം ❑ ദൈവീകരണം

മനുഷ്യന്റെ രക്ഷാ പൂർത്തീകരണത്തിന്റെ അടിസ്ഥാനപരമായ മൂന്നു കാര്യങ്ങളാണ് ഇവിടെ പ്രതിപാദിക്കുന്നത്. ക്രിസ്തു ഈ രക്ഷയ്ക്കുള്ള സാദ്ധ്യത മനുഷ്യനു വേണ്ടി ഒരുക്കി വച്ചതിനെ വീണ്ടെടുപ്പ് (Redemption) എന്നതിൽ കൂടിയും, ഓരോ വ്യക്തിയും ക്രിസ്തു സാദ്ധ്യമാക്കിത്തീർത്ത രക്ഷയുടെ അനുഭവത്തിലേയ്ക്കു പ്രവേശിക്കുന്നതിനെ പുനരുജ്ജീവനം (Regeneration) എന്നതിൽ കൂടിയും ഈ രക്ഷയുടെ അനുഭവത്തിലൂടെ സംപൂർണതയിലേയ്ക്കുള്ള വളർച്ചയെ ദൈവീകരണം (Theosis) എന്നതിൽ കൂടിയും ഇവിടെ വിശദമാക്കുന്നു.

## 1. വീണ്ടെടുപ്പ് (Redemption)

മനുഷ്യവർഗത്തിന്റെ രക്ഷയ്ക്കുവേണ്ടി ദൈവം ചരിത്രത്തിൽ നടത്തിയ പ്രത്യേകമായ ഇടപെടലിനെ ഈ വാക്ക് സൂചിപ്പിക്കുന്നു. ഒരു യജമാനന്റെ പക്കൽ നിന്നും പണം കൊടുത്ത് ഒരു അടിമയെ സ്വതന്ത്രമാക്കുന്നതിനു വീണ്ടെടുക്കുക എന്നു ക്രിയാരൂപത്തിൽ ഉപയോഗിക്കും. ഈ പ്രവൃത്തിക്കു വീണ്ടെടുപ്പ് എന്നും ഇതു ചെയ്യുന്ന ആളിനെ വീണ്ടെടുപ്പുകാരൻ എന്നും പറയുന്നു.

### *(1) പഴയനിയമത്തിൽ*

ബന്ധനത്തിലായിരിക്കുന്ന ഒരു വ്യക്തിയെ പണം കൊടുത്തു മോചിപ്പിക്കുന്നതിന് എബ്രായ ഭാഷയിലും വീണ്ടെടുപ്പ് എന്നു തന്നെ പറയുന്നു. യഹോവയ്ക്കായി വേർതിരിക്കപ്പെട്ടിട്ടുള്ള മനുഷ്യന്റെയും മൃഗത്തിന്റെയും കടിഞ്ഞൂലിനെ ഒരു വില പകരം കൊടുത്ത് തിരിച്ചെടുക്കുന്നതിന് വീണ്ടെടുപ്പ് എന്ന് പറഞ്ഞു വരുന്നു (പുറ. 32:20; 13, 13:16, സംഖ്യാ 18:15). ലേവ്യർ ദേവാലയ ശുശ്രൂഷയെ തന്നെ മറ്റു ഗോത്രക്കാരുടെ കടിഞ്ഞൂലിനു പകരം വീണ്ടെടുപ്പായി കാണുന്നുണ്ട് (സംഖ്യ 3:46). എന്നാൽ മരണശിക്ഷയിൽ നിന്നും യോനാഥാനെ യിസ്രായേൽ ജനം വീണ്ടെടുക്കുന്നതു പ്രതിഫലം നൽകിയല്ല. ഇവിടെ മോചിപ്പിക്കുക എന്ന് അർത്ഥം.

(a) യഹോവയുടെ രക്ഷാപ്രവർത്തനം: മറുവില കൊടുത്തിട്ടല്ല, തന്റെ ശക്തി മൂലം യഹോവ യിസ്രായേൽക്കാരെ മിസ്രയീമിലെ അടിമത്വത്തിൽ നിന്നും വിടർത്തി കനാൻ നാട്ടിലേയ്ക്കു പുറപ്പെടുവിച്ചതിനെ വീണ്ടെടുപ്പ് എന്നാണ് ആലങ്കാരികമായിട്ടെങ്കിലും പറയുന്നത് (ആവർത്തനം 7:18; 13:6; മീഖാ 6:4). ആപത്തിൽ നിന്ന്, പ്രശ്നങ്ങളിൽ നിന്ന് ബലിഷ്ട കൈകളിൽ നിന്ന്, ശത്രുവിൽ നിന്ന് ഒക്കെയും യഹോവ രക്ഷിക്കുന്നതിനെ വീണ്ടെടുപ്പ് എന്ന രൂപകാർത്ഥത്തിൽ പറയുന്നു (2 ശമു. 4:9, യിര. 31:11; സങ്കീ. 78:42). വീണ്ടെടുപ്പ് എന്നത് യഹോവയുടെ ശക്തിയുടെയും സ്നേഹത്തിന്റെയും പ്രവർത്തനം ആണ് (ആവ. 15:15; സങ്കീ. 44:27). തനിക്ക് ഒരു ജനമാക്കിത്തീർക്കുവാൻ യഹോവ യിസ്രായേലിനെ വീണ്ടെടുക്കുന്നതായി പറയുന്നു (സങ്കീ. 74:2).

(b) *വ്യക്തിയുടെ വീണ്ടെടുപ്പ്:* ദുഷ്ടന്മാരിൽനിന്നോ വിപത്തുകളിൽ നിന്നോ വ്യക്തികളെ മോചിപ്പിക്കുന്നതു വീണ്ടെടുപ്പ് എന്നു രൂപകാർത്ഥത്തിൽ ഉപയോഗിക്കുന്നു (യിര. 15:21; 2 ശമു. 4:9; 1 രാജാ. 1:29). യഹോവ ജീവനെ സംരക്ഷിക്കുവാനുള്ള അപേക്ഷ വീണ്ടെടുപ്പ് എന്ന ആശയത്തിൽ തന്നെയാണ് സങ്കീർത്തനങ്ങളിൽ അപേക്ഷകളും യാചനകളുമായി കാണുന്നത് (സങ്കീ. 34:22; 22:16; 55:19). പീഡനത്തിൽനിന്നും നാശ

ത്തിൽനിന്നും രക്ഷിക്കുന്നതിനെയും വീണ്ടെടുപ്പായിത്തന്നെ വിവക്ഷിക്കുന്നു (സങ്കീ. 51:2; 119:134).

### (2) പുതിയനിയമത്തിൽ

(a) *വീണ്ടെടുപ്പിന്റെ സ്വഭാവം:* മറുവിലയായി കൊടുക്കുക അഥവാ വീണ്ടെടുക്കുക എന്നത് സുവിശേഷത്തിൽ രണ്ടു വാകൃങ്ങളിൽ മാത്രമേ കാണുന്നുള്ളു. മത്തായി 20:28. 'മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല ശുശ്രൂഷിപ്പാനും അനേകർക്കുവേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുപ്പാനും വന്നതുപോലെ തന്നെ എന്നു പറഞ്ഞു' (മർക്കോസ് 10:45). യേശു തന്നെയാണു മറുവില; തന്റെ മരണം മൂലം താൻ മറുവിലയായി ത്തീർന്നു. താൻ സ്വമേധയാ നമുക്കുവേണ്ടി കാഴ്ചയായി നൽകിയെന്നുള്ളതാണു മറുവില എന്നതുകൊണ്ട് ഇവിടെ ഉദ്ദേശിക്കുന്നത്. വീണുപോയ മനുഷ്യന്റെ പ്രതിനിധി എന്ന നിലയിലുള്ള തന്റെ മരണത്തെയും ഇതു സൂചിപ്പിക്കുന്നു. മറുവില കൊടുക്കുന്ന ആളിനല്ല, ആർക്കുവേണ്ടി കൊടുക്കുന്നുവോ അയാൾക്കാണ് ഇതുകൊണ്ട് പ്രയോജനം ലഭിക്കുന്നത്. ക്രിസ്തു നമുക്കുവേണ്ടി മറുവിലയായി മരിച്ചു എന്നതുകൊണ്ടുള്ള പ്രയോജനം നാം അനുഭവിക്കുന്നു. അതു തനിക്ക് ഒന്നും നൽകുന്നില്ല. 'നമ്മുടെ സമാധാനത്തിനായുള്ള ശിക്ഷ അവന്റെമേൽ ആയി അവന്റെ അടിപ്പിണരുകളാൽ നമുക്കു സൗഖ്യം വന്നിരിക്കുന്നു' (യെശ. 53:6) എന്നു യഹോവയുടെ കഷ്ടപ്പെടുന്ന ദാസനെക്കുറിച്ചുള്ള പ്രവചനം അന്വർത്ഥമാകുന്നു. ക്രിസ്തു അനേകരെ പാപത്തിൽനിന്നു വീണ്ടെടുക്കുന്നു എന്നത് ഇവിടെ സ്പഷ്ടമായി മുൻകുറി നിൽക്കുന്നു. 'അവൻ തന്റെ പ്രാണനെ മരണത്തിന് ഒഴുക്കിക്കളകയും അനേകരുടെ പാപം വഹിച്ചും അതിക്രമക്കാർക്കുവേണ്ടി ഇടനിന്നും കൊണ്ട് അതിക്രമക്കാരോടു കൂടെ എണ്ണപ്പെടുകയും ചെയ്കയാൽ തന്നെ' (യെശ. 53:12). താൻ ആർക്കു മറുവില കൊടുക്കുന്നു എന്നതു സുവിശേഷത്തിൽ വ്യക്തമല്ല; എന്നാൽ പിതാവാം ദൈവത്തിന് എന്നു പറയുകയല്ലാതെ അതിൽ കൂടിയ ഒരു അപഗ്രഥനം മറുവില എന്ന വീണ്ടെടുപ്പിന്റെ ഘടകത്തിനു നൽകുവാൻ സാദ്ധ്യമല്ല. പിതാവിനു തന്നെത്തന്നെ കാഴ്ചയായി നൽകി, അനുസരിച്ച് പിതാവിന്റെ ഇഷ്ടത്തിനു വിധേയപ്പെട്ടു എന്നതാണു തന്റെ മറുവില എന്നു നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു.

(b) *മറുവില ആർക്ക്?* മനുഷ്യവർഗത്തെ പാപത്തിന്റെ അടിമത്വത്തിൽ ഇട്ടിരുന്ന പിശാചിനു തന്റെ രക്തം മറുവിലയായി നൽകിയെന്നും, അതല്ല മനുഷ്യന്റെ പാപം കോപിച്ചിരുന്ന പിതാവാം ദൈവവുമായി നിരപ്പാക്കുക എന്ന നീതി നടത്തുകയായിരുന്നുവെന്നും മറ്റും മുൻ സഭാപിതാക്കന്മാർ വിശദീകരണം നൽകുന്നുണ്ട്. താദൃശ്യങ്ങളായ വ്യാഖ്യാനങ്ങളെല്ലാം

ചില സത്യങ്ങളെ സ്പഷ്ടമാക്കുവാൻ ശ്രമിക്കുന്നവയാണെങ്കിലും പോരായ്മകൾ ഇല്ലാത്തവയല്ല. ആയതിനാൽ ക്രിസ്തു മനുഷ്യവർഗത്തെ പാപത്തിന്റെ ശിക്ഷയിൽനിന്നും അടിമത്വത്തിൽനിന്നും തന്റെ മരണവും ഉയിർപ്പും മൂലം വീണ്ടെടുത്തുവെന്നു മനസ്സിലാക്കുകയും അതിന്റെ അനുഭവം സ്വായത്തമാക്കുവാൻ ക്രിസ്തുവിനോടു ചേരേണ്ടത് ആവശ്യമാകുന്നുവെന്നും മാത്രമേ മനസ്സിലാക്കേണ്ടതുള്ളു. വേദപുസ്തകം നൽകുന്ന സത്യം ഇതാണ്. ദൈവത്തിനും മനുഷ്യർക്കും മദ്ധ്യസ്ഥനായിത്തീർന്ന ക്രിസ്തു മനുഷ്യനായി എല്ലാവർക്കുംവേണ്ടി തന്നെത്താൻ കൊടുത്തുവെന്നു (1 തീമോ. 2:6) പ. പൗലോസ് ശ്ലീഹാ പറയുന്നതു മറുവില ക്രിസ്തു തന്നെയാണെന്നും അത് മനുഷ്യവർഗത്തിനുവേണ്ടി ദൈവമുമ്പാകെയുള്ള മദ്ധ്യസ്ഥതയാകുന്നുവെന്നും വ്യക്തമാണല്ലോ.

വീണ്ടെടുപ്പ് എന്നത് യേശുക്രിസ്തുവിന്റെ രക്ഷണ്യപ്രവർത്തനത്തിന്റെ ഒരു സാങ്കേതിക പദവി എന്നേയുള്ളു. പഴയനിയമ പശ്ചാത്തലത്തിൽ പാപത്തിൽനിന്നുള്ള രക്ഷയെ കാണിക്കുവാൻ ഇത് ഉപയോഗിക്കുന്നുവെങ്കിലും മനുഷ്യന് ആത്യന്തികമായി നേടുവാനുള്ള ഉയിർപ്പിന്റെയും ദൈവീകരണത്തിന്റെയും അനുഭവത്തിന്റെ അടിസ്ഥാനത്തിലും വീണ്ടെടുപ്പ് എന്നതിനെ നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു.

## 2. പുനരുജ്ജീവനം (Regeneration)

### *(1) സഭാപ്രവേശനം*

അപ്പോസ്തോലിക കാലംമുതൽക്കേ സഭയിലേക്കുള്ള പ്രവേശനം വി. മാമോദീസാ വഴി നിർവഹിച്ചുകൊണ്ടിരുന്നു. ഒരു പുതിയ ജീവിതത്തിലേക്കുള്ള ജനനം എന്ന അർത്ഥത്തിൽ വീണ്ടും ജനനമെന്നോ പുനർജനനമെന്നോ പറയാവുന്നതാണ്. ക്രിസ്തു നമുക്കുവേണ്ടി നിർവഹിച്ച രക്ഷയും, പിതാവാംദൈവം വ്യക്തികളായും സമൂഹമായും നമുക്കുവേണ്ടി ക്രിസ്തുവിന്റെ മദ്ധ്യസ്ഥതയിൽക്കൂടി നിർവഹിക്കുന്നതും മാമോദീസായിൽ അടങ്ങിയിരിക്കുന്നു. യേശുക്രിസ്തുവിന്റെ മരണത്തെയും ഉയിർത്തെഴുന്നേൽപ്പിനെയും പ്രഘോഷിക്കുന്നതാണ് മാമോദീസാ. മാമോദീസാ വെള്ളത്തിലേയ്ക്കിറങ്ങുന്നത് ക്രിസ്തുവിന്റെ മരണത്തിൽ പങ്കാളിയാകുന്നതിന്റെയും തിന്മയുടെ ശക്തിക്കു സ്വയം മരിക്കുകയും ചെയ്യുന്നതിന്റെയും പ്രതീകമാണ്. മാമോദീസാ വെള്ളത്തിൽ നിന്നും കയറുന്നത് ക്രിസ്തുവിന്റെ ഉയിർത്തെഴുന്നേൽപ്പിൽ പങ്കാളിയാകുന്നതിന്റെയും ഒരു പുതിയ ജീവിതം വ്യക്തിപരമായി തുടങ്ങുന്നതിന്റെയും പ്രതീകവുമാണ് (റോമർ 6:3–11). ഇപ്രകാരം ഒരുവൻ പുതിയ സൃഷ്ടിയാവുകയും (2 കോരി. 5:17) പുതു മനുഷ്യനായിത്തീരുകയും ചെയ്യുന്നു. അതിന്റെ അടയാളമായി അവൻ പുതിയ ജീവിതത്തിന്റെ

(ക്രിസ്തീയ) പേരു സ്വീകരിക്കുന്നു. ശാരീരിക ഒന്നാം ജനനത്തിനു വ്യക്തിയുടെ മാതാവിന്റെ അറിവും സമ്മതവും ബോദ്ധ്യവും ആവശ്യമായിട്ടുള്ളു എന്നതുപോലെ ഈ ആത്മീയ രണ്ടാം ജനനത്തിനും സഭാ മാതാവിന്റെ അറിവും സമ്മതവും ബോദ്ധ്യവും മതിയാവുന്നതാണ്. സ്വയമായി ജീവിക്കുവാൻ പ്രാപ്തമാവുന്നതുവരെ ശാരീരിക മാതാപിതാക്കളുടെ സംരക്ഷണവും കൈത്താങ്ങലും ശിക്ഷണവും ആവശ്യമെന്നതുപോലെ പുതിയ ജനനത്തിലും വിശ്വാസത്തിൽ വിവേചനയോടെ സ്ഥിരപ്പെടുവാൻ കഴിയുന്നതുവരെയും സഭയുടെ ശിക്ഷണത്തിനും പഠിപ്പിക്കലിനും വിധേയപ്പെട്ടു ജീവിച്ചാൽ മതിയാവും.

### *(2) പുതുയുഗത്തിലേയ്ക്കുള്ള പിറവി*

മാമോദീസായേറ്റയാൾ ശാരീരിക മരണം നേരിടേണ്ടി വരുമെങ്കിലും ക്രിസ്തുവിനോടുകൂടി ഉയിർത്തെഴുന്നേറ്റു ക്രിസ്തുവിന്റെ സ്വർഗീയരാജ്യത്തിൽ ജീവിക്കുന്നതുകൊണ്ട് (കൊലോ. 2:12; 3:1) മരണത്തിന് അവന്റെമേൽ കൂടുതലായി അധീശശക്തിയില്ല. പരിശുദ്ധാത്മാവിനെ മാമോദീസായിൽകൂടി പ്രാപിച്ചയാൾ പുതുയുഗത്തിന്റെ അനുഭവത്തിൽ ജീവിക്കുന്നു (1 കോരി. 12:13). പുതിയ ആകാശത്തിന്റെയും പുതിയ ഭൂമിയുടേയുമായ സ്വർഗരാജ്യ അനുഭവത്തിൽ ആണ് അവൻ ജീവിക്കുന്നത്. ക്രിസ്തുവിന്റെ ശരീരരക്തങ്ങൾ അനുഭവിച്ചു സഭയുടെ കൂട്ടായ്മയിൽ സ്വർഗരാജ്യത്തിന്റെ മുന്നാസ്വാദനത്തോടെ അവൻ ജീവിക്കുന്നു. പുതുയുഗത്തിൽ നാം പുതിയ കുടുംബത്തിലാണ്. പിതാവാം ദൈവത്തിന്റെ കുടുംബത്തിൽ സ്നാനമേറ്റവരുടെ കൂട്ടായ്മയിൽ സ്വർഗീയ മന്നായാകുന്ന ക്രിസ്തുവിന്റെ ശരീരത്തിന്റെ അനുഭവക്കാരായി നാം ജീവിക്കുന്നു. ചെങ്കടലിൽ വെച്ചു സ്നാനമേറ്റ് (1 കോരി. 10:2) മരുഭൂമിയിൽക്കൂടി യാത്ര ചെയ്ത് അന്ത്യത്തിൽ ശത്രുക്കളുടെമേൽ വിജയം വരിച്ച്, പാലും തേനും ഒഴുക്കുന്ന കനാൻനാട് അവകാശമായി പിടിച്ചെടുത്തു ജയജീവിതം നൽകിയ യിസ്രായേലിനെപ്പോലെ യേശു പഴയനിയമ സ്നാനത്തെ തന്നിൽ പൂർത്തീകരിക്കുവാൻ യോഹന്നാനിൽ നിന്നും സ്നാനമേറ്റു മരുഭൂമിയിൽ ഉപവസിച്ചു സാത്താന്റെ പരീക്ഷണങ്ങളെ ജയിച്ചു മരണത്തിൽക്കൂടി ശത്രുവിനെ പാടേ തോൽപിച്ചു തന്നെ പിൻപറ്റുന്നവർക്ക് ഉയിർത്തെഴുന്നേൽപ്പു മൂലം സ്വർഗീയ കനാന്റെ ജയജീവിതം നൽകി. ഈ രക്ഷണ്യ സംഭവത്തിലാണ് നാമും മാമോദീസായിൽക്കൂടി വ്യക്തിപരമായി ഭാഗഭാക്കുകളാകുന്നത്. ക്രിസ്തുവിന്റെ മരണവും ഉയിർത്തെഴുന്നേൽപ്പും ഒരിക്കലായി എന്നേക്കുമായി നിർവഹിക്കപ്പെട്ടതുപോലെ ആ മരണത്തിലും ഉയിർത്തെഴുന്നേല്പിലും ഭാഗഭാക്കുകളാകുന്ന മാമോദീസായും നാം ഒരിക്കൽമാത്രം എന്നേക്കുമായി സ്വീകരിക്കുന്നു; ആവർത്തിക്കുന്നില്ല.

പഴയനിയമ പരിച്ഛേദനയും പുതിയനിയമ മാമോദീസായും തമ്മിൽ ബന്ധമുണ്ടെങ്കിലും വ്യത്യാസങ്ങൾ വളരെയുണ്ട്. പരിച്ഛേദന അബ്രഹാമും ദൈവവും തമ്മിലുള്ള ഉടമ്പടിയുടെ അടയാളമാണ്. അബ്രഹാമ്യസന്തതി പരമ്പരയിലേയ്ക്കുള്ള പ്രവേശനകർമമെന്ന നിലയിൽ ഇതിനെ ക്രിസ്തീയ മാമോദീസായുടെ മുൻകുറി എന്നു വിളിക്കാമെങ്കിലും സ്ത്രീകളുടെ അംഗത്വം ഗണിക്കാത്തിടത്തോളം ഭാഗികമായേ അത്തരത്തിൽ കണക്കാക്കുവാൻ സാധിക്കൂ. പുതിയ യിസ്രായേലാകുന്ന സമൂഹത്തിലേയ്ക്കുള്ള പ്രവേശനം ജാതി-വർഗ-ലിംഗ വ്യത്യാസമില്ലാതെ ഏവർക്കും സാദ്ധ്യമാണ് (മത്താ. 28:19; ഗലാ. 3:28). യഹോവയും അബ്രഹാമും തമ്മിലുള്ള പഴയനിയമ ഉടമ്പടിയുടെ അടയാളമാണ് പരിച്ഛേദന എന്നപോലെ ക്രിസ്തുവും തന്നിൽ വിശ്വസിക്കുന്നവനും തമ്മിലുള്ള പുതിയനിയമ ഉടമ്പടി അടയാളമാണ് മാമോദീസാ എന്ന വസ്തുതയിൽ അവ തമ്മിൽ സാമ്യമുണ്ട്. എന്നാൽ പരിശുദ്ധാത്മദാനത്താൽ നിറയുന്ന ക്രിസ്തീയ മാമോദീസായ്ക്കു സദൃശമായി പൂർണാർത്ഥത്തിൽ യാതൊരു മുൻകുറിയും പഴയനിയമത്തിൽ കാണുവാൻ സാധിക്കുകയില്ല. പാപം കഴുകിക്കളയുന്നതായി മാത്രമല്ല മാമോദീസാ, പ്രത്യുത രക്ഷാപൂർത്തീകരണത്തിന്റെ പാതയിലേയ്ക്ക് വിശുദ്ധീകരണത്തിനും നീതീകരണത്തിനുമായുള്ള മുദ്രയിടലാണ്. പരിശുദ്ധാത്മ നൽവരത്തിന്റെ പൂർത്തീകരണമായ വി. മൂറോൻ അഭിഷേകവും മാമോദീസായിൽ അവിഭക്തമായി നിർവഹിക്കുന്നു. ഒഴിച്ചുകൂടാൻ പാടില്ലാത്ത സാഹചര്യങ്ങളിൽ വി. മാമോദീസായും മൂറോനഭിഷേകവും രണ്ടായി നിർവഹിക്കാമെങ്കിലും ഇവ രണ്ടും പരസ്പരം ബന്ധിതമായിരിക്കുന്ന കൂദാശകളാണ്. അതോടൊപ്പംതന്നെ വി. സഭയിലേയ്ക്കുള്ള പ്രവേശനത്തിൽ വരുമ്പോൾ അതിന്റെ പൂർണ അംഗത്വം നേടുന്നതു വി. കുർബാനാനുഭവം മുഖാന്തിരമാണ്. അതു മാമോദീസാ ഏൽക്കുന്ന ആൾ അപ്പോൾത്തന്നെ സ്വീകരിക്കുന്നു. ഒരു ശിശുവിന്റെ വളർച്ചയ്ക്ക് ശാരീരിക ഭക്ഷണം, വസ്ത്രം, കിടപ്പിടം ഇവ അനുയോജ്യമായ രീതിയിൽ ഉത്തരവാദിത്തമുള്ള മാതാപിതാക്കൾ നൽകുന്നതു ശിശുവിന്റെ ആവശ്യപ്പെടലോ ആഗ്രഹമോ സമ്മതമോ അഭിപ്രായമോ അനുസരിച്ചല്ല; അതുപോലെതന്നെ മാമോദീസാ ഏറ്റ സഭയിലെ ശിശുവിന് ആത്മീയഭക്ഷണം കൊടുക്കേണ്ടതും അതു പോഷണത്തിന് അത്യന്താപേക്ഷിതമായി മനസ്സിലാക്കി നൽകേണ്ടതും ആത്മികമായി ഉത്തരവാദിത്തമുള്ള ഏതൊരു മാതാപിതാക്കളുടെയും ചുമതലയാണ്. വി. കുർബാനയെക്കുറിച്ചുള്ള പഠനവും വിവേചനയോടെയുള്ള ബോദ്ധ്യവും ഉണ്ടാകുന്ന പ്രായത്തിൽ വി. കുർബ്ബാന നൽകിയാൽ മതിയെന്നുള്ളത് അബദ്ധമായ ഉപദേശവും ശിശുക്കളുടെ ആത്മീയപോഷണത്തെക്കുറിച്ചുള്ള ഉത്തരവാദിത്തമില്ലായ്മയുമാണ് കാണിക്കുന്നത്. വി. കുർബ്ബാന കർത്താവിന്റെ തിരുശരീര

രക്തമാണെന്നുള്ള വിശ്വാസമാണ് ആവശ്യം. അവനവന്റെയോ മറ്റുള്ള വരുടെയോ വിശ്വാസംകൊണ്ട് വ്യക്തിയ്ക്കു അനുഗ്രഹം ലഭിക്കും. ശിശു അറിഞ്ഞു വിശ്വസിച്ചില്ലായെങ്കിലും അതിന്റെ മാതാപിതാക്കൾ വിശ്വ സിച്ച് ശിശുവിനു കൊടുക്കുന്നുവെങ്കിൽ ശിശുവിന് അനുഗ്രഹം ലഭിക്കും. മാത്രമല്ല, വി. കുർബ്ബാനയെക്കുറിച്ചുള്ള നമ്മുടെ അറിവും വിശ്വാസവും എത്രതന്നെ പ്രായമായാലും ഭാഗികമായി മാത്രമെ എത്തുകയുള്ളു വെന്നു മനസ്സിലാക്കാത്തവർ ആരുണ്ട്? ഇപ്രകാരം വി. മാമോദീസാ, മൂറോൻ, വി. കുർബ്ബാന ഇവ ക്രിസ്തീയ പുനരുജ്ജീവന്റെ അടിസ്ഥാന പടികളാണ്.

## 3. ദൈവീകരണം (Theosis or Deification)

ദൈവം മനുഷ്യനായിത്തീർന്നതു മനുഷ്യൻ ദൈവമായിത്തീരുന്നതി നാണെന്നുള്ള അലക്സാന്ത്രിയായിലെ വി. അത്താനാസ്യോസിന്റെ പ്രസ്താവനയാണ് മനുഷ്യന്റെ ദൈവീകരണം എന്ന ആശയത്തിന്റെ അടിസ്ഥാനം. ഈയടിസ്ഥാനത്തിൽ മനുഷ്യന്റെ ആത്യന്തിക ലക്ഷ്യം ദൈവീകരണമാകുന്നു എന്ന് വ്യക്തമാകുന്നു. മനുഷ്യന്റെ ദൈവീകര ണത്തിന്റെ പൂർണത ഭാവിയിൽ കർത്താവിന്റെ രണ്ടാമത്തെ വരവോടു കൂടിയേ പൂർണ്ണ ഭാവത്തിലായിത്തീരുകയുള്ളുവെങ്കിലും അതിന്റെ പാത യിൽ ക്രിസ്തുവിനോടു ചേർന്നു ജീവിക്കുന്നവർ വളർന്നുകൊണ്ടിരിക്കു ന്നുവെന്നതാണ് സത്യം. അതിനുള്ള എല്ലാ മുഖാന്തിരങ്ങളും മാധ്യമ ങ്ങളും സഭയിൽക്കൂടി ക്രിസ്തു നമുക്കു നൽകിക്കൊണ്ടിരിക്കുന്നു.

### *(1) മനുഷ്യൻ ദൈവമാകുകയോ?*

ദൈവീകരണം എന്നു കേൾക്കുമ്പോൾ പലർക്കും വ്യക്തമായി മന സ്സിലാക്കുവാൻ ബുദ്ധിമുട്ടുണ്ട്. മനുഷ്യൻ തന്റെ വളർച്ചയിൽ മനുഷ്യ നെന്നുള്ള ഉണ്മ മാറി ദൈവം എന്ന ഉണ്മയിൽ ആയിത്തീരുകയെന്ന് ധരിക്കാറുണ്ട്. ദൈവം മനുഷ്യനായപ്പോൾ ദൈവം എന്നതിന്റെ ഉണ്മ മാറി പകരം മനുഷ്യൻ എന്ന ഉണ്മയായിത്തീർന്നു എന്നു നാം ധരിക്കാ റില്ല; ഈ ആശയം സഭാപിതാക്കന്മാർ നിഖ്യാ സുന്നഹദോസിന്റെ കാലം മുതൽക്കേ എതിർത്തിട്ടുള്ളതാണ്. ദൈവം ദൈവമെന്നുള്ള ഉണ്മ നഷ്ട പ്പെടുത്താതെ മനുഷ്യനായിത്തീർന്നതുപോലെ ദൈവകൃപയാൽ മനു ഷ്യനു മനുഷ്യൻ എന്നുള്ള ഉണ്മ നഷ്ടപ്പെടാതെ ദൈവമായിത്തീരുവാൻ സാധിക്കും. സ്രഷ്ടാവ് സൃഷ്ടിയിലേക്കിറങ്ങി വസിച്ചപ്പോൾ തന്റെ ഉണ്മ കളയാതെ മനുഷ്യൻ ആയിത്തീർന്ന യാഥാർത്ഥ്യം എന്നും മനുഷ്യ ബുദ്ധിക്ക് അനിർവ്വചനീയമായ രഹസ്യമായിത്തന്നെ നിൽക്കുന്നു. ഇതു പോലെ മനുഷ്യൻ തന്റെ ഉണ്മ നഷ്ടപ്പെടാതെ ദൈവീകരണത്തിൽ എത്തുകയെന്നതും രഹസ്യാത്മകമായ ഒരു യാഥാർത്ഥ്യമാണ്. അപരി

മിതനായ ദൈവത്തിന് പരിമിതനായ മനുഷ്യൻ ആയിത്തീരുവാൻ ക്ഷിപ്ര സാദ്ധ്യമാണ്. എന്നാൽ പരിമിതനായ മനുഷ്യന് ദൈവസ്വഭാവം ഉൾക്കൊള്ളുകയെന്നത് എന്നും വളർച്ചയുടെ ഒരു അനുഭവം ആകുന്നു. ദൈവത്തിന്റെ മനുഷീകരണം കാലങ്ങളുടെ പരിമിതിക്കുള്ളിൽ സംഭവിച്ചുവെങ്കിൽ മനുഷ്യന്റെ ദൈവീകരണം കാലങ്ങൾക്കതീതമായി വളർച്ചയിൽ എന്നും പുരോഗമിച്ചുകൊണ്ടേയിരിക്കുന്ന ഒരു പ്രതിഭാസമായിരിക്കുന്നു. ഈ വ്യത്യാസത്തിനു കാരണം മനുഷ്യൻ പരിമിതനും ദൈവം അപരിമിതനും ആണെന്നുള്ളതാണ്. ചുരുക്കത്തിൽ മനുഷ്യന്റെ ദൈവീകരണമെന്നത് മനുഷ്യൻ ദൈവവുമായുള്ള സംസർഗ്ഗത്തിൽ ദൈവസ്വഭാവത്തിൽ അനന്തമായി വളർന്നുകൊണ്ടേയിരിക്കുന്ന അനുഭവമാണെന്നു പറയാം. ഈ വളർച്ചയ്ക്കു പൂർണ്ണ വിരാമമിടുവാൻ കഴിയാത്തത് ദൈവസ്വഭാവം പൂർണ വിരാമമിടുവാൻ സാധിക്കുകയില്ലയെന്നതുകൊണ്ടാണ്.

### *(2) അനുദിന ജീവിതത്തിൽ*

ദൈവവുമായുള്ള ഐക്യം പ്രാർത്ഥനയിൽക്കൂടിയാണ് നാം നേടിയെടുക്കേണ്ടത്. ദൈവവും മനുഷ്യനുമായുള്ള വ്യക്തിപരമായ ബന്ധം ഇവിടെ ആരംഭിക്കുന്നു. മനുഷ്യയിഷ്ടം ദൈവയിഷ്ടമായി ഐക്യപ്പെടുമ്പോൾ ദൈവസ്വഭാവത്തിന്റെ ആദ്യപടിയിലാകുന്നു – ദൈവീകരണ പ്രക്രിയയുടെ ഒന്നാം വാതിൽ കടക്കുന്നു. ആദാം ഏദനിൽ വച്ച് ദൈവയിഷ്ടത്തിനു വിപരീതമായി സ്വന്തയിഷ്ടം പ്രതിഷ്ഠിച്ചപ്പോൾ ക്രിസ്തു ഗത്സമനയിൽ വച്ചു മനുഷ്യയിഷ്ടം ദൈവയിഷ്ടത്തിനായി സമർപ്പിച്ച് നമുക്കു ദൈവീകരണത്തിന്റെ മാതൃക കാട്ടിത്തന്നു. ആരാധനയിൽക്കൂടി നാം ദൈവിക സ്നേഹത്തിലേക്കു വളരുന്നു. കാരണം ആരാധന നമുക്കു ദൈവത്തോടുള്ള സ്നേഹത്തിന്റെ പ്രത്യക്ഷീകരണമാകുന്നു. ദൈവത്തോടുള്ള ഈ സ്നേഹം മനുഷ്യരോടുള്ള സ്നേഹത്തിലേക്കും നമ്മെ വഴിനടത്തുന്നു. ദൈവിക സ്നേഹത്തിലുള്ള ഈ വളർച്ചയാണ് ദൈവീകരണമാർഗം. ദൈവീകരണം എന്നാൽ ദൈവാനുകരണമോ ക്രിസ്ത്യാനുകരണമോ അല്ല. ക്രിസ്തുസ്വഭാവത്തിൽ വളരുകയെന്നു തന്നെയാണ് (ഫിലി. 2:5). പരിശുദ്ധാത്മകൃപ നമ്മെ ഇപ്രകാരം സ്നേഹത്തിലൂടെ വളരുവാൻ സഹായിക്കുകയും, സ്നേഹത്തിന്റെ മൂർത്തിമത്ഭാവമായ വി. ത്രിത്വജീവിതത്തിൽ നമ്മെ പങ്കാളികളാക്കുകയും ചെയ്യുന്നു. ഈ വളർച്ചയും ജീവിതവും എന്നും പൂർണ്ണതയിലേയ്ക്കുള്ള നിലയ്ക്കാത്ത പ്രയാണമായതിനാൽ വ്യക്തിപരമായ ജീവിതത്തിൽ മുന്നേറ്റത്തിനുള്ള ആവേശവും നിലയ്ക്കുന്നില്ല.

## അഭ്യാസം

1. ക്രിസ്തുവിലുള്ള വീണ്ടെടുപ്പ് എന്ന ആശയത്തിന്റെ ഓർത്തഡോക്സ് വ്യാഖ്യാനം എന്ത്?

2. രക്ഷയുടെ അനുഭവത്തിലേയ്ക്കുള്ള പൂർണ്ണ ഭാഗഭാഗിത്വം നാം ആരംഭിക്കുന്നതെങ്ങനെ?

3. ക്രിസ്തീയ ദൈവീകരണത്തിന്റെ വിവിധ വശങ്ങൾ വ്യക്തമാക്കുക.

# യൂണിറ്റ് 2

# യുഗാന്ത്യശാസ്ത്രവും മരണാനന്തര ജീവിതവും

## പാഠം 1

## മരണം

❑ മരണം ❑ പാപവും മരണവും ❑ വിശ്വാസികളുടെ മരണം ❑ മരണാനന്തരാവസ്ഥ

മരണം എന്നത് ഒരു യാഥാർത്ഥ്യമാണ്. അതിന്റെ ഫലവും അനന്തര അനുഭവവും എല്ലാ മനുഷ്യനെയും ബാധിക്കുന്ന സംഗതികളാണ്. എല്ലാ മതങ്ങളും മനുഷ്യന്റെ ഈ വസ്തുതയെക്കുറിച്ചു വ്യക്തമായ ധാരണകൾ കൊടുക്കുവാൻ ശ്രമിക്കുന്നുണ്ട്. ക്രിസ്തീയ വിശ്വാസത്തിൽ ഒരുവന്റെ മരണവും അതിനുശേഷമുള്ള അവസ്ഥയും പ്രത്യേക പ്രാധാന്യത്തോടെ പരിഗണിക്കപ്പെടുന്നു.

### 1. മരണം എന്നാൽ എന്ത്?

വി. വേദപുസ്തകത്തിന്റെ അടിസ്ഥാനത്തിൽ മരണത്തെ ശാരീരിക മരണം (Physical death), ആത്മികമരണം (Spiritual death), ജഡികമരണം എന്നിങ്ങനെ മൂന്നായി ചിലർ തിരിക്കാറുണ്ട്. എന്നാൽ ഈ മരണങ്ങളുടെ വ്യതിരിക്തമായ സവിശേഷതകളെക്കുറിച്ച് വളരെയധികമൊന്നും വി. വേദപുസ്തകത്തിൽ വിശദീകരിക്കുന്നില്ല. അതിനുപകരം ഈ ആശയങ്ങളെല്ലാം സമന്വയിപ്പിച്ചുകൊണ്ടു മരണം എന്നാൽ ദൈവത്തിൽ നിന്നുമുള്ള അകൽച്ച എന്നു വി. വേദപുസ്തകം സംക്ഷിപ്തമായി അർത്ഥമാക്കുന്നു. ദേഹത്തിന്റെ മരണം ദേഹിയുടെ മരണത്തിൽ നിന്നും വ്യത്യസ്തമായി വി. വേദപുസ്തകം കാണിക്കുന്നു (മത്തായി 10:28; ലൂക്കോസ് 12:4). ആത്മാവിന്റെ മരണം ശരീരത്തിന്റെ മരണത്താൽ സ്വതവേ സംഭവിക്കുന്നില്ല. പ്രത്യുത ഈ സ്വാഭാവിക മരണത്തിൽ ആത്മാവും ശരീരവും തമ്മിൽ വേർപിരിയുക മാത്രമേ ചെയ്യുന്നുള്ളു. ഇതു വേദപുസ്തകത്തിന്റെ മരണത്തെക്കുറിച്ചുള്ള പഠിപ്പിക്കലിന്റെ കാതലായ സത്യമാണ്.

മരണം യാതൊന്നിന്റെയും ഉണ്മയില്ലാതാക്കുന്നതല്ല. പ്രത്യുത ലോകജീവിതത്തിന്റെ ഭൗതിക ബന്ധങ്ങളിൽ നിന്നുള്ള ഒരു വേർപെടുത്തൽ മാത്രമാണ്. ജീവനും മരണവും എന്നത് ഒരു വ്യക്തിയുടെ തന്നെ അനുഭവങ്ങളെന്നേ മനസ്സിലാക്കേണ്ടതുള്ളു.

## 2. പാപവും മരണവും തമ്മിലുള്ള ബന്ധം

ആദാം സൃഷ്ടിഗണത്തിൽ ഒരുവനായതിനാൽ പ്രകൃതിനിയമമനുസരിച്ചു മരണമുള്ളവനായി സൃഷ്ടിക്കപ്പെട്ടുവെന്നു പഠിപ്പിച്ചിരുന്നവർ പുരാതന സഭയിൽ ഉണ്ടായിട്ടുണ്ട്. അമർത്യത എന്നുള്ളത് അനുസരണത്തിൽ ജീവിച്ചിരുന്നെങ്കിൽ ആദാമിനു കിട്ടാമായിരുന്ന ഒരവസ്ഥ മാത്രമായിരുന്നുവെന്ന് അവർ പഠിപ്പിച്ചു. ഈ വീക്ഷണപ്രകാരം മരണം എന്നതു മനുഷ്യവീഴ്ചയ്ക്കു മുമ്പുതന്നെ ഉണ്ടായിരുന്നുവെന്നു കാണുന്നു. എന്നാൽ വേദപുസ്തകത്തിലേക്കു നമുക്കു നോക്കാം.

1. ദൈവസാദൃശ്യം മനുഷ്യനിൽ ഉൾക്കൊണ്ടിരുന്നതിനാൽ സൃഷ്ടിയുടെ ആരംഭത്തിൽ മരണം മനുഷ്യനിൽ ഉണ്ടെന്നു വിശ്വസിക്കുക സാദ്ധ്യമല്ല.

2. വേദപുസ്തകത്തിൽത്തന്നെ മനുഷ്യന്റെ ശാരീരിക മരണം അവന്റെ ആത്മികമരണത്തിന്റെ ഫലമാണെന്നു സാക്ഷിക്കുന്നു (റോമ. 6:23; 5:21; 1 കോരി. 15:56; യാക്കോബ് 1:15).

3. മാനവലോകത്തിൽ മരണം പ്രവേശിച്ചതു പാപം മൂലം അഥവാ പാപത്തിന്റെ ശിക്ഷയായിട്ടാണ് (ഉൽപ. 2:17; 3:19; റോമ. 5:12, 17; 6:23; 1 കൊരി. 15–21).

4. മരണം എന്നതു കേവലം ഒരു മൂല്യപ്രാപ്തിയിലുള്ള പരാജയഫലമല്ല, മനുഷ്യസ്വഭാവത്തിനും ജീവിതത്തിനും കടകവിരുദ്ധമായി വെളിയിൽനിന്നും ആക്രമിച്ചു മനുഷ്യനെ കീഴ്പ്പെടുത്തിയ ഒരു ശത്രുവാണ്; ദൈവകോപത്തിന്റെ ഒരു പ്രതിഫലനമായും മനസ്സിലാക്കാം (സങ്കീ. 90:7, 11; റോമർ 1:32; 5:16; ഗലാ. 3:13).

ചുരുക്കത്തിൽ ദൈവസാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടതായ മനുഷ്യൻ പാപം ചെയ്ത് ദൈവത്തിൽനിന്ന് അകന്നുപോകുന്നതു തന്നെ മരണമാണ്. അതു മൂലം ദൈവത്തോടും മനുഷ്യനോടും ഉള്ള എല്ലാ സജീവബന്ധങ്ങൾക്കും കോട്ടം സംഭവിക്കുകയും അതു ശാരീരിക മരണത്തിലേക്കു നയിക്കുകയും ചെയ്യുന്നു. സൃഷ്ടി മുഴുവനെയും കഷ്ടതയ്ക്കും മരണത്തിനും അടിമപ്പെടുത്തിയത് പാപമാണ് (റോമ. 8:20–22). പാപത്തിൽനിന്ന് നമ്മെ സ്വതന്ത്രമാക്കിയ ക്രിസ്തുവിലുള്ള വിശ്വാസത്താൽ ജീവിക്കുന്നവർ മരണത്തിന്റെ വിഷപ്പല്ലിനെ ഭയപ്പെടുന്നില്ല.

## 3. വിശ്വാസികളുടെ മരണം

പാപത്തിന്റെ ശമ്പളം മരണമാണ്. ആദാമിന്റെ പാപം മൂലം മനുഷ്യവർഗ്ഗത്തിന്മേൽ ഉണ്ടായ മരണമെന്ന ശിക്ഷാവിധി യേശുക്രിസ്തുവിന്റെ

മരണം മൂലം ഇല്ലാതെയാക്കി. മാമോദീസാ മൂലം ക്രിസ്തുവിനോടു ചേർക്കപ്പെട്ടവരായ ക്രിസ്ത്യാനികൾ ക്രിസ്തുവിന്റെ മരണത്തിൽ പങ്കാളികളായി പാപശിക്ഷയിൽനിന്ന് ഒഴിവാക്കപ്പെടുന്നു. അവർ വീണ്ടും ശാരീരികമരണം നേരിടേണ്ടി വരുന്നതെന്തുകൊണ്ട്? മാമോദീസാ നമ്മെ ശാരീരിക മരണത്തിൽനിന്നു വിടുവിക്കുന്നില്ല. പ്രത്യുത നിത്യമായുള്ള മരണത്തിൽ ആയിത്തീരാതെ നിത്യജീവനവകാശത്തിലേക്കു നമ്മെ പ്രവേശിപ്പിക്കുകയാണു ചെയ്യുന്നത് (യോഹ. 11:26). എന്നാൽ മരണാതീതമായി എന്നാളും ജീവിക്കണമെങ്കിൽ അഥവാ ശാരീരികമരണം സംഭവിച്ചാലും ഉയിർത്തെഴുന്നേൽക്കണമെങ്കിൽ യേശുക്രിസ്തുവിന്റെ ശരീരരക്തങ്ങൾ അനുഭവിച്ചെങ്കിലേ സാധിക്കൂ (യോഹ. 6:50–58). ആയതിനാൽ യേശുക്രിസ്തുവിന്റെ ശരീരരക്തങ്ങൾ അനുഭവിച്ചിട്ടുള്ള ക്രിസ്ത്യാനികളുടെ മരണം ഒരു അവസ്ഥാന്തരം മാത്രമാണ്. അവൻ ഉയിർത്തെഴുന്നേൽക്കുവാനുള്ള പ്രത്യാശയോടുകൂടിയുള്ള നിദ്ര. 'കർത്താവിന്റെ തിരുശരീരരക്തങ്ങൾ അവരുടെ അവയവങ്ങളിൽ ഉൾക്കൊണ്ടിരിക്കുന്നതുകൊണ്ട് വിശ്വാസികളുടെ ശാരീരിക മരണം ഒരവസാനമല്ല, പുതിയ ഒരു ജീവിതത്തിന്റെ ആരംഭം മാത്രമാണ് – തിരശ്ശീലയ്ക്കപ്പുറത്തെ ജീവിതത്തിനുള്ള പ്രവേശനകവാടം മാത്രം. ഈ പ്രത്യാശയോടെ മരണത്തെ നേരിടുവാൻ വിശ്വാസിക്കു ഭയമില്ല (എബ്രാ. 12:23; വെളി. 21:27; 1 കൊരി. 15:55; 2 തെസ്സ. 1:7; റോമർ 8:11; 1 തെസ്സ. 4:16; 17; 2 തീമോ. 4:7, 8).

### 4. മരണാനന്തരാവസ്ഥ

ക്രിസ്തുവിലുള്ള സംസർഗ്ഗത്തിൽ ഈ ലോകത്തിൽ ജീവിച്ച് ശാരീരികമരണം മുഖാന്തരം ഭൗതികലോകത്തിൽനിന്നും തിരോധാനം ചെയ്തതായ വ്യക്തി ആത്മീയ ലോകത്തിനു അനുയോജ്യമായ അവസ്ഥയിൽ സജീവമായും സുബോധമായും തുടർന്നു ജീവിക്കുന്നു എന്നതു വേദപുസ്തക തെളിവുകളുടെ അടിസ്ഥാനത്തിൽ വളരെ സ്പഷ്ടമായി ഏവർക്കും മനസ്സിലാക്കാവുന്ന ഒരു സത്യം മാത്രമാണ് (ലൂക്കോസ് 19:16–31; 2 കൊരി. 5:6–9; ഫിലി. 1:23; എബ്രാ. 12:23). എന്നാൽ നീതിമാന്മാർക്കും നീതികെട്ടവർക്കും മരണാനന്തരമുള്ള പ്രത്യേക അവസ്ഥ, സ്ഥിതി, സ്ഥാനം, ക്രിസ്തുവുമായുള്ള ബന്ധം ഇവയെക്കുറിച്ചു കൂടുതൽ പരിചിന്തനം ആവശ്യമാണ്.

മരണത്തോടുകൂടി നീതിമാന്മാരുടെയും ദുഷ്ടന്മാരുടെയും ആത്മാക്കൾ അവർക്കനുയോജ്യമായ മരണാനന്തരാവസ്ഥയിലേക്കു മാറ്റപ്പെടുന്നു. തങ്ങൾ അന്ത്യന്യായവിധിയിൽ പ്രാപിക്കുവാനിരിക്കുന്ന യഥാർത്ഥമായ അനുഭവങ്ങളുടെ നേരിയ ഒരു മുന്നാസ്വാദനമായി ഇതിനെ ചിലർ ചിത്രീകരിക്കുന്നു. ജസ്റ്റിൻ മാർട്ടിയർ, ഐറേനിയസ്, തെർത്തുല്യൻ,

നൊവേഷ്യൻ, ഒറിഗൻ, നിസ്സായിലെ ഗ്രീഗോറിയോസ്, അംബ്രോസ്, അഗസ്തീനോസ് ഇവരെല്ലാവരും തന്നെ ഈ അഭിപ്രായക്കാരാണ്. എന്നാൽ മരണാനന്തരാവസ്ഥ ആത്മാക്കളുടെ ശുദ്ധീകരണകാലഘട്ടം ആണെന്നു വാദിച്ചവരാണ് റോമൻ പാരമ്പര്യത്തിലെ എഴുത്തുകാർ. പ്രത്യേകിച്ചു റോമിലെ ഗ്രിഗറിയുടെ പേര് എടുത്തുപറയാവുന്നതാണ്. ഇവരുടെ ചിന്താഗതികളുടെ ഒരു വികസിത രൂപമായിട്ടാണു മദ്ധ്യദശകങ്ങളിൽ റോമൻ കത്തോലിക്കാസഭയിൽ ഉണ്ടായ ശുദ്ധീകരണസ്ഥല (Purgatory) ത്തെക്കുറിച്ചുള്ള പഠിപ്പിക്കൽ (ബസ്പ്പുർക്കാനാ എന്നത് അതിന്റെ സുറിയാനി പദം). ബസ്പുർക്കാനാ വാദത്തിനു വേദപുസ്തക തെളിവുകൾ ഇല്ലെന്നു മാത്രമല്ല പല തെറ്റായ വേദശാസ്ത്ര നിഗമനങ്ങളും ഇതിൽ അടങ്ങിയിട്ടുണ്ട്. (1) യേശുക്രിസ്തുവിന്റെ രക്ഷണ്യയാഗത്തോട് നമ്മുടെ പ്രവർത്തനവും കൂട്ടുമ്പോഴേ രക്ഷ ലഭിക്കുന്നുള്ളു. (2) പാപഫലമായ കഷ്ടത അതിൽത്തന്നെ രക്ഷാമാർഗമാണെന്നു വരുന്നു. (3) അന്ത്യന്യായവിധി എന്ന വേദപുസ്തകസത്യത്തിന്റെ പ്രാധാന്യം കുറയ്ക്കുന്നു. (4) മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥനയ്ക്ക് അർത്ഥമില്ലാതാക്കുന്നു.

### *മരണാനന്താരാവസ്ഥയെക്കുറിച്ച് സഭയുടെ പഠിപ്പിക്കൽ*

(1) ക്രിസ്തുവിൽ വിശ്വസിക്കുന്നവർ മരണാനന്തരം ഭൗതികജീവിതത്തിൽ ക്രിസ്തുവുമായി അവർക്കുണ്ടായിരുന്ന അതേ ബന്ധത്തിൽ (അകന്നതോ അടുത്തതോ) ആത്മീയാവസ്ഥയിൽ പൊതു ഉയിർത്തെഴുന്നേൽപ്പുവരെ തുടരുന്നു (മത്താ. 25:31–46; യോഹ. 5:28, 29).

(2) അവർ ജീവനോടിരിക്കുന്നു:

ഉദാ: താബോർ–മോശാ–ഏലിയാവ് എന്നിവരുടെ സംസാരം.
യോഹ. 5:28 – കർത്താവിന്റെ വിളി കേൾക്കും.
യോഹ. 11:43; യോഹ. 6:55, 56, 58; 11:26.

നിദ്രകൊള്ളുക എന്നാൽ നിർജ്ജീവാവസ്ഥയല്ല. നിദ്രയിലും ജീവിക്കുന്നു. കോശങ്ങൾ വളരുന്നു (1 കോരി. 15:36, 37).

ധനവാനും ലാസറും ജീവനോടിരിക്കുന്നു – മരണശേഷവും.

'ഇന്നു നീ എന്നോടുകൂടെ പറുദീസയിൽ ഇരിക്കും' (ലൂക്കോസ് 22:43).

മരിച്ചവരുടെ ദൈവമല്ല; ജീവനുള്ളവരുടെ ദൈവമത്രേ (മത്തായി 22:23–32).

(3) അവർ പ്രാർത്ഥനയോടുകൂടി ഇരിക്കുന്നു.

സങ്കീ. 115:18 – നാമോ ഇന്നു മുതൽ എന്നേക്കും യഹോവയെ സ്തുതിക്കും.

ലൂക്കോ. 16:27-28 - ധനവാൻ സഹോദരങ്ങൾക്കുവേണ്ടി മരണശേഷം മദ്ധ്യസ്ഥപ്രാർത്ഥന നടത്തുന്നു.

2 കോരി. 5:8 - ശരീരത്തിൽ വസിച്ചാലും ശരീരം വിട്ടാലും ക്രിസ്തുവിനെ പ്രസാദിപ്പിക്കുന്നു.

(4) അവർ ജീവനോടിരുന്നപ്പോഴുണ്ടായിരുന്ന പ്രത്യാശ തുടരുന്നു.

2 കോരി. 5:1 ff - സ്വർഗ്ഗത്തിലെ നിത്യഭവനം പ്രതീക്ഷിച്ചുകൊണ്ടു കഴിയുന്നു.

ഫിലി. 3:20 - സ്വർഗീയ പൗരത്വം പ്രാപിക്കുവാനുള്ള പ്രത്യാശയിൽ വസിക്കുന്നു.

1 തെസ്സ. 4:5 - ക്രിസ്തുവിന്റെ പ്രത്യക്ഷത വരെ പ്രത്യാശയോടിരിക്കുന്നു.

(5) അവർ വളർന്നുകൊണ്ടിരിക്കുന്നു.

ജീവനോടിരിക്കുന്നതെല്ലാം വളർച്ചയിലെ അവസ്ഥയിലേ ഇരിക്കുന്നുള്ളു.

1 കോരി. 15 - വിത്തുകൾ - ജീവനുള്ളവ - കിളിർക്കുന്നു.

ഉദാ: പ്യൂപ്പ ജീവനുള്ളതിനാൽ ചിത്രശലഭം അതിൽനിന്നു പുറത്തുവരുന്നു.

1 പത്രോ. 4:6 - മരിച്ചവരോട് കർത്താവ് സുവിശേഷം അറിയിച്ചത് 'അവർ ആത്മാവു സംബന്ധമായി ദൈവത്തിനൊത്തവണ്ണം ജീവിക്കേണ്ടതിന്.'

1 പത്രോ. 3:19 - നോഹയുടെ കാലം മുതൽ തടവിലുള്ള ആത്മാക്കളോടു പ്രസംഗിച്ചത്. 'കേട്ടു മാനസാന്തരപ്പെട്ടു വളരുവാൻ.'

(6) അവർ കൂടുതൽ സന്തോഷത്തോടെ ഇരിക്കുന്നു.

2 കോരി. 5:4, 8 - ശരീരത്തിൽ ഇരിക്കുന്നിടത്തോളം ഭാരപ്പെട്ടു ഞരങ്ങുന്നതിനാൽ ശരീരം വിട്ട് കർത്താവിനോടുകൂടി വസിപ്പാൻ അധികം ഇഷ്ടപ്പെടുന്നു.

ഫിലി. 1:21 - "എനിക്കു ജീവിക്കുന്നതു ക്രിസ്തുവും മരിക്കുന്നതു ലാഭവുമാകുന്നു."

ഫിലി. 1:23 - "വിട്ടുപിരിഞ്ഞു ക്രിസ്തുവിനോടു കൂടിയിരിപ്പാൻ എനിക്കു കാംക്ഷയുണ്ട്. അതു അത്യുത്തമമല്ലോ."

മേൽപറഞ്ഞ അവസ്ഥയിൽ വാങ്ങിപ്പോയവർ സജീവ അവസ്ഥയിൽ സ്ഥിതി ചെയ്യുന്നതിനാൽ അവരുടെ ശരീരവും ആത്മാവും യോജിച്ചുള്ള ഉയിർത്തെഴുന്നേൽപ്പു വരെയും പൊതുവായുള്ള സഭയുടെ സംസർഗ്ഗത്തിൽ പ്രാർത്ഥനയാകുന്ന രക്തചംക്രമണത്തിൽ സജീവരായി നിലകൊ

ള്ളുന്നു. അവർ സജീവരായതിനാൽ സഭയിൽ നിലനിൽക്കുന്നതിനാൽ, പ്രാർത്ഥനയിൽ സംസർഗപ്പെടുന്നതു ന്യായമാണ്. വിശ്വാസികൾക്കുള്ള പരസ്പര ഉത്തരവാദിത്തം പ്രാർത്ഥനയാണല്ലോ. 'ദണ്ഡവിധി സ്ഥലത്തെ' 'തീയുടെ കാഠിന്യം' കുറയ്ക്കുവാനല്ല മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കുന്നത്; പ്രത്യുത അവർ മരണാനന്തരാവസ്ഥയിൽ നിത്യജീവനിലേക്കു വളരുവാനും അന്ത്യന്യായവിധിയിൽ അവർക്കു കരുണ ലഭിക്കുവാനുമുള്ള ദൈവകൃപയ്ക്കായിട്ടാകുന്നു.

**അഭ്യാസം**

1. മരണ വേർപാടു മൂലം വിലപിച്ചിരിക്കുന്നവരെ നിങ്ങൾ എങ്ങനെ സാന്ത്വനപ്പെടുത്തും?

2. മരണത്തെക്കുറിച്ചുള്ള ക്രിസ്തീയ വീക്ഷണം സംക്ഷിപ്തമായി പ്രതിപാദിക്കുക.

**പാഠം 2**

# മരിച്ചവരുടെ പുനരുത്ഥാനവും അന്ത്യന്യായവിധിയും

❑ പുനരുത്ഥാന വിശ്വാസം ❑ ഉയിർത്തെഴുന്നേൽപ്പിന്റെ സ്വഭാവം ❑ അന്ത്യന്യായവിധി

മരണത്താൽ വേർപെട്ട ശരീരവും ആത്മാവും ക്രിസ്തുവിന്റെ രണ്ടാമത്തെ വരവോടുകൂടി സംയോജിപ്പിക്കപ്പെട്ട് ഒരു പുതുക്കപ്പെട്ട സ്വർഗ്ഗീയ ജീവിതത്തിനു തുടക്കം കുറിക്കുന്ന അനുഭവമാണ് ക്രിസ്ത്യാനികളുടെ ഉയിർത്തെഴുന്നേൽപ്പ്. മനുഷ്യന്റെ ആത്യന്തിക ലക്ഷ്യത്തെക്കുറിച്ചുള്ള ഉദാത്തമായ ക്രിസ്തീയ വീക്ഷണമാണ് ഇത്. ക്രിസ്തു തന്നിൽ വിശ്വസിക്കുന്നവർക്കു പുതിയ ജീവൻ പകർന്നുകൊടുക്കുന്നതു തന്റെ ഉയിർത്തെഴുന്നേൽപ്പിന്റെ ഫലമായിട്ടാണ്. ആയതിനാൽ ക്രിസ്ത്യാനികളുടെ ഉയിർത്തെഴുന്നേൽപിന്റെ അടിസ്ഥാനം ക്രിസ്തുവിന്റെ ഉയിർത്തെഴുന്നേൽപ്പിലാണു നാം കാണുന്നത്. ഓരോ വ്യക്തിക്കും അവന്റെ ആത്യന്തികാവസ്ഥയ്ക്കായുള്ള വിധി കൽപിക്കുവാനുള്ളതാണു കർത്താവിന്റെ രണ്ടാം വരവ്.

## പുനരുത്ഥാന വിശ്വാസം

യേശുക്രിസ്തുവിന്റെ കാലത്തുതന്നെ യഹൂദന്മാരുടെ കൂട്ടത്തിൽ പരീശന്മാർ പുനരുത്ഥാനത്തിൽ വിശ്വസിക്കുന്നവരും സാദൂക്യർ അതിൽ വിശ്വാസമില്ലാത്തവരുമായിരുന്നു (മത്താ. 22:33; അ. പ്ര. 23:81). ഗ്രീക്കുകാരും ജ്ഞാനമതക്കാർ പൊതുവെയും ഇതു പരിഹസിച്ചു തള്ളിയിരുന്നു. ഇതിനെതിരെ പൗലോസ് ശ്ലീഹായും (1 കോരി. 15) തുടർന്നു സഭാപിതാക്കന്മാരും വളരെ ശക്തമായി മരിച്ചവരുടെ പുനരുത്ഥാനത്തെക്കുറിച്ചു ക്രിസ്തുവിന്റെ പഠിപ്പിക്കലും ഉയിർത്തെഴുന്നേല്പും അടിസ്ഥാനമാക്കി സമർത്ഥിക്കുകയും ചെയ്തു. ഉയിർത്തെഴുന്നേൽപിനു മുമ്പുള്ള ശരീരവും ഉയിർത്തെഴുന്നേൽപിനുശേഷമുള്ള ശരീരവും തമ്മിലുള്ള താദാത്മ്യം പൊതുവേ സഭാപിതാക്കന്മാരെല്ലാവരും തന്നെ സമ്മതിക്കുന്ന ഒന്നാണ്. സഹസ്രാബ്ദവാഴ്ചയിൽ വിശ്വസിച്ചിരുന്നവർ ആദ്യം നീതിമാന്മാരുടെയും ആയിരം വർഷങ്ങൾക്കുശേഷം മൂപ്പന്മാരുടേതുമായി രണ്ട് ഉയിർത്തെഴുന്നേൽപുണ്ടെന്നു പഠിപ്പിച്ചിരുന്നു. മദ്ധ്യശതകങ്ങളിൽ തോമസ് അക്വിനാസ് തുടങ്ങിയ പണ്ഡിതന്മാർ മരിച്ചവരുടെ ഉയിർത്തെഴുന്നേൽപ് വളരെ സാങ്കൽപിക, ഭാവനാത്മകമായി ചിത്രീകരിച്ചിരുന്നു. പൊതുവായ ഉയിർത്തെഴുന്നേൽപ്, ക്രിസ്തുവിന്റെ രണ്ടാമത്തെ വരവ്, അന്ത്യന്യായവിധി, ലോകാവസാനം ഇവയെല്ലാം ഒരേ കാലത്തു തന്നെ നടക്കുന്ന സംഭവങ്ങളായി പുരാതന സഭകളെല്ലാം പഠിപ്പിക്കുന്നു.

### 1. വേദപുസ്തകവെളിച്ചത്തിൽ

പഴയനിയമത്തിൽ പ്രവാചകരുടെ കാലത്തിനു മുമ്പ് മരിച്ചവരുടെ ഉയിർത്തെഴുന്നേൽപിനെക്കുറിച്ചു വ്യക്തമായ പരാമർശങ്ങളൊന്നും ഇല്ല. പുനരുത്ഥാനത്തെക്കുറിച്ചുള്ള സൂചനകൾ പഴയനിയമത്തിൽ ധാരാളമുണ്ട് (ഉൽപ. 22:5; സങ്കീ. 16:10, 11; 49:14, 15; യെശ. 26:19, 20; 53:10; ഹെസ. 37; ദാനി. 12:3; മഹാജ്ഞാനം 3:1; 4:15; 2 മക്ക. 7:14, 23, 29). ഈ വേദഭാഗങ്ങളെല്ലാം വ്യക്തമാക്കുന്നതു ബാബേൽ പ്രവാസകാലത്തിനു മുമ്പുതന്നെ ഉയിർത്തെഴുന്നേൽപിനെക്കുറിച്ചുള്ള വിശ്വാസം ഉണ്ടായിരുന്നു എന്നതാണ്. യേശുക്രിസ്തു പഴയനിയമത്തിന്റെ അടിസ്ഥാനത്തിലാണു മരിച്ചവരുടെ പുനരുത്ഥാനത്തെക്കുറിച്ചു സമർത്ഥിക്കുന്നത്. എന്നാൽ ഇതു പഴയനിയമത്തിൽ ആദിമുതലേ ഉണ്ടെന്ന രീതിയിലാണു യേശു അതിനെക്കുറിച്ചു പറയുന്നത് (പുറ. 3:6; മത്താ. 22:29, 32; ലൂക്കോ. 20:37, 38). ഇതിനെക്കുറിച്ചുള്ള തന്റെ വ്യക്തമായ ഉപദേശം യോഹ. 5:25–29, 6:39, 40, 44, 54; 11:24, 25; 14:3; 17:24 എന്നീ ഭാഗങ്ങളിൽ കാണുന്നു. മരിച്ചവരുടെ പുനരുത്ഥാനത്തെക്കുറിച്ചുള്ള പുതിയനിയമ ചിന്തയുടെ വിശദമായ ചിത്രം 1 കൊരി. 15–ാം അദ്ധ്യായത്തിലുണ്ട്. മറ്റു പ്രധാന

ഭാഗങ്ങൾ: അ. പ്ര. 4:2; 26:3; 1 തെസ്സ. 4:13–16; 2 കൊരി. 5:1–10; വെളി. 20:4–14; ഫിലി. 3:20, 27. വി. കുർബ്ബാനാനുഭവം ഉയിർത്തെഴുന്നേൽപ്പോടെയുള്ള മഹത്വത്തിന്റെ അച്ചാരമാണ് (യോഹ. 6:54).

## 2. ഉയിർത്തെഴുന്നേൽപിന്റെ സ്വഭാവം

### (a) *വി. ത്രിത്വത്തിന്റെ പ്രവർത്തനം*

ഉയിർത്തെഴുന്നേൽപ് ത്രിയേക ദൈവത്തിന്റെ ഒരു പ്രവർത്തനമാണ്. പല വേദഭാഗങ്ങളിലും ദൈവം മരിച്ചവരെ ഉയിർത്തെഴുന്നേൽപിക്കുന്നു എന്നല്ലാതെ ത്രിത്വത്തിലെ എന്തെങ്കിലും ഒരു ആളത്വത്തിന്റെ പ്രത്യേകമായ പ്രവൃത്തിയായി പറയുന്നില്ല. ഇതിൽനിന്നു വി. ത്രിത്വത്തിന്റെ കൂട്ടായ പ്രവർത്തനമാണ് ഉയിർപ്പിക്കൽ എന്നനുമാനിക്കാം. അതേസമയം ത്രിത്വത്തിലെ ആളത്വങ്ങളുടെ പങ്കാളിത്തത്തെക്കുറിച്ചുള്ള പ്രതിപാദനങ്ങളുമുണ്ട്. പുത്രനാം ദൈവം ഉയിർപ്പിക്കുന്നതായിപ്പറയുന്നു (യോഹ. 5:21, 25, 28, 29; 6:38–40, 44, 54; 1 തെസ്സ. 4:16). പരോക്ഷമായിട്ടാണെങ്കിലും പരിശുദ്ധാത്മാവിന്റെ പ്രവർത്തനമായും ഇതിനെ കാണിക്കുന്നുണ്ട് (റോമ. 8:11).

### (b) *ശരീരത്തോടെയുള്ള ഉയിർത്തെഴുന്നേൽപ്*

ആത്മാവിന്റെ രക്ഷയെ ഉയിർത്തെഴുന്നേൽപ് എന്നു ചിന്തിച്ചിരുന്നവർ പുതിയനിയമ കാലത്തുണ്ടായിരുന്നു (2 തീമോ. 2:18). എന്നാൽ വേദപുസ്തകം, ശരീരത്തോടെയുള്ള ഉയിർത്തെഴുന്നേൽപിനെക്കുറിച്ചാണു പഠിപ്പിക്കുന്നത്. ക്രിസ്തു നിദ്രകൊണ്ടവരിൽ ആദ്യഫലമായി മരിച്ചവരുടെ ഇടയിൽനിന്നും ശരീരത്തോടെ ഉയിർത്തെഴുന്നേറ്റതിനാലും (1 കൊരി. 15:20, 23; കൊലോ. 1:18; വെളി. 1:5) താൻ നേടിത്തന്ന രക്ഷ ശരീരത്തിന്റേതു കൂടിയായിരുന്നതിനാലും (റോമ. 8:23; 1 കൊരി. 6:13–20; റോമ. 8:11) ക്രിസ്തുവിൽ വിശ്വസിച്ചു മരിക്കുന്നവരുടെ ഉയിർത്തെഴുന്നേൽപും ശരീരത്തോടെയാണെന്നതു സ്പഷ്ടമാണല്ലോ. ദ്രവത്വമുള്ള നമ്മുടെ അതേ ശരീരം തന്നെ മരണശേഷം പുതിയ തേജസ്സോടും ആത്മീയ സ്ഥിതിയോടും കൂടി ഉയിർത്തെഴുന്നേൽക്കുന്നു (1 കൊരി. 15:53, 54). മരണത്തിൽ ആണിപ്പഴുതുകളുണ്ടായ ക്രിസ്തുവിന്റെ ശരീരം തന്നെയാണല്ലോ രൂപാന്തരം പ്രാപിച്ച് ഉയിർത്തെഴുന്നേറ്റത്. എന്നാൽ ഉയിർത്തെഴുന്നേൽപിൽ ശരീരത്തിനു ലഭിക്കുന്ന ഈ രൂപാന്തരം ഉയിർപ്പിനുശേഷവും വ്യക്തികളെ തമ്മിൽ തിരിച്ചറിയാവുന്ന രീതിയിൽ അവർ ഭൗതിക ജീവനോടിരുന്നപ്പോഴുള്ള ശരീരവുമായി താദാത്മ്യമുള്ളതായിരിക്കുമെന്നാണു വേദപുസ്തകം പഠിപ്പിക്കുന്നത്. മറ്റൊരർത്ഥത്തിൽ ഭൗതികലോകത്തിൽ ജീവിക്കുവാൻ അനുയോജ്യമായിരുന്ന ശരീര

ത്തിനു ആത്മീയ ലോകത്തിൽ ജീവിക്കുവാൻ യുക്തമായ ഒരു രൂപാന്തരം സംഭവിക്കുന്നു എന്നു പറയാം.

### (c) *നീതിമാന്മാരുടെയും ദുഷ്ടന്മാരുടെയും ഉയിർപ്പ്*

പരീശന്മാർ ദുഷ്ടന്മാരുടെ ഉയിർത്തെഴുന്നേൽപുണ്ടാവുകയില്ലെന്നാണു പഠിപ്പിച്ചിരുന്നതെന്നു വേദപണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ഇവരെ പിൻപറ്റി ക്രിസ്തുവിന്റെ രണ്ടാമത്തെ വരവിനു – ഉടനെയുള്ള – കാലനിർണയം നടത്തുന്നവരായ അഡ്വന്റിസ്റ്റുകാരും (എ.ഡി. 1831 മുതൽ) ഒരു വിഭാഗം സഹസ്രാബ്ദവാഴ്ചക്കാരും ദുഷ്ടന്മാരുടെ ഉന്മൂലനാശം ഉയിർപ്പിനു മുമ്പേ നടക്കുന്നുവെന്ന അഭിപ്രായം പ്രകടിപ്പിക്കുന്നു. ഇവർ വാദിക്കുന്നതുപോലെ വേദപുസ്തകത്തിൽ ദുഷ്ടന്മാരുടെ ഉയിർപ്പിനെക്കുറിച്ചു പറയുന്നില്ലയെന്നതു ശരിയല്ല (ദാനി. 12:2; യോഹ. 5:28, 29; അ. പ്ര. 24:15; വെളി. 20:13–15). ഉയിർത്തെഴുന്നേൽപുകൊണ്ടുള്ള യഥാർത്ഥ പ്രയോജനം നീതിമാന്മാർക്കാണെങ്കിലും ദുഷ്ടന്മാരും അതോടൊപ്പം ഉയിർത്തെഴുന്നേൽക്കുന്നുവെന്നുള്ളതു സ്പഷ്ടമാണ്. 'ആദാമിൽ എല്ലാവരും മരിക്കുന്നതുപോലെ ക്രിസ്തുവിൽ എല്ലാവരും ജീവിക്കപ്പെടും' (1 കൊരി. 15:22) എന്നതിൽ ക്രിസ്തുവിൽകൂടി മനുഷ്യൻ രക്ഷയിലേക്കു വരുന്നുവെന്നേ വിശ്വസിക്കേണ്ടതുള്ളു. ക്രിസ്തുവിന്റെ രണ്ടാം വരവിന്റെ അടിസ്ഥാനത്തിൽ ഓരോ വ്യക്തിയുടെയും ഒന്നാം മരണവും നീതിമാന്റെ ജീവനിലേക്കുള്ള വിധിയും ദുഷ്ടന്റെ രണ്ടാം മരണത്തിലേക്കുള്ള പ്രവേശനവും ആവശ്യമായി വന്നു. ആയതിനാൽ ജീവനിലേക്കല്ലെങ്കിൽകൂടിയും ദുഷ്ടനും ഉയിർത്തെഴുന്നേൽപ് ന്യായവിധിക്കായി ആവശ്യമായി വരുന്നു. ശരീരവും ആത്മാവും ചേർന്ന വ്യക്തിയെ ആണല്ലോ ന്യായം വിധിക്കേണ്ടത് (യോഹ. 5:28, 29).

## 3. ഉയിർത്തെഴുന്നേൽപിന്റെ സമയം

കർത്താവിന്റെ രണ്ടാമത്തെ വരവോടുകൂടി മരിച്ചവരുടെ ഉയിർത്തെഴുന്നേൽപും നടക്കുന്നുവെന്നതാണു വേദപുസ്തകസാക്ഷ്യം. കർത്താവിന്റെ ദിവസമെന്നും ലോകത്തിന്റെ അവസാനമെന്നും പറയുന്ന ഇതേ സമയത്തു തന്നെയാണ് അന്ത്യന്യായവിധിയും നടത്തപ്പെടുന്നത്. നീതിമാന്മാരുടെയും നീതികെട്ടവരുടെയും ഉയിർത്തെഴുന്നേൽപുകൾക്കിടയിൽ ആയിരം വർഷം ഉണ്ടെന്നതു വേദപുസ്തകാനുസൃതമല്ല. വി. പൗലോസും ഇതു വ്യക്തമായി പറയുന്നുണ്ട് (2 തെസ്സ. 1:7–10). വിശ്വാസികളുടെ ഉയിർത്തെഴുന്നേൽപു നടക്കുന്ന സംഭവം കർത്താവിന്റെ രണ്ടാമത്തെ വരവിന്റെ സംഭവവും അന്ത്യന്യായവിധിയുടെ സംഭവവും നിത്യജീവ-നിത്യമരണ സ്ഥിരനിർണയ സംഭവവും ആകുന്നു.

**അന്ത്യന്യായവിധി**

ക്രിസ്തീയ ചരിത്രത്തിൽ മരിച്ചവരുടെ പുനരുത്ഥാനവും അന്ത്യന്യായ വിധിയും തമ്മിൽ ബന്ധിച്ചാണു പരാമർശിക്കുന്നത്. മരിച്ചവരെല്ലാവരും അന്ത്യന്യായവിധിക്കായി ക്രിസ്തുവിന്റെ ന്യായാസനത്തിനു മുമ്പാകെ വരേണ്ടതാകുന്നു. പുരാതന സഭയിലെ പിതാക്കന്മാരുടെ ഈ വിശ്വാസമാണ് നിഖ്യാ വിശ്വാസപ്രമാണത്തിലൂടെ അവർ സ്പഷ്ടമാക്കിയിരിക്കുന്നത്. ആ അടിസ്ഥാനപ്രമാണത്തിൽനിന്നും സഭകളൊന്നും തന്നെ മാറിയിട്ടില്ല.

*1. അന്ത്യന്യായവിധിയുടെ സ്വഭാവം:* ഈ വർത്തമാനകാലത്തിൽ തന്നെ ദൈവം തിന്മയെ ശിക്ഷിക്കുകയും നന്മയെ അനുഗ്രഹംകൊണ്ടു നിറയ്ക്കുകയും ചെയ്യുന്നു (ആവ. 9:5; സങ്കീ. 9:16; 37:28; 59:13; സഭാ. 11:5; 14:11; ഏശ. 32:16, 17; വിലാ. 5:7). യേശുവിന്റെ വരവുതന്നെ യഹൂദന്മാർക്ക് ഒരു ന്യായവിധിയായിരുന്നു. ക്രിസ്തുവിന്റെ ഈ സാന്നിദ്ധ്യം ഇന്നും സഭയിൽ തുടരുന്നതു മനുഷ്യന്റെ സത്യം തെരഞ്ഞെടുക്കലിലോ നിഷേധത്തിലോ ഉള്ള ന്യായവിധിക്കായിത്തീരുന്നു. അത് ഇപ്പോൾത്തന്നെ നടക്കുന്നു (യോഹ. 3:17–19; 9:39; 10:19–21; വെളി. 1:5, 8; 2:8, 21:6; 22:13). എന്നാൽ സൗജന്യമായ ദൈവിക പ്രവർത്തനം മൂലമുള്ള ന്യായവിധി മാത്രമേയുള്ളുവെന്നു ശഠിക്കേണ്ടതില്ല. കാരണം തിന്മ ചിലപ്പോൾ വേണ്ട ശിക്ഷ ലഭിക്കാതെ തുടർന്നെന്നിരിക്കാം; നന്മ പ്രതിഫലം ലഭിക്കാതെയും ഈ ലോകത്തിൽ തുടരാം (മലാ. 2:17; 3:14, 15; ഇയ്യോ. 32:1–14; സങ്കീ. 73). ഇവയ്ക്കു പരിഹാരമായി ഒരു അന്ത്യന്യായവിധി കൂടിയുണ്ടെന്നു വേദപുസ്തകം സാക്ഷിക്കുന്നു (മത്താ. 25:34–46; യോഹ. 5:27–29; അ. പ്ര. 25:24, റോമ. 2:5–11; എബ്രാ. 9:27; 10:27; 2 പത്രോ. 3:7; വെളി. 20:11–15). ഈ വേദവാക്യങ്ങളുടെ അടിസ്ഥാനത്തിൽ അന്ത്യന്യായവിധിയെന്നു പറയുന്നത് ഒരു പുരോഗമനക്രമം മാത്രമല്ല, പ്രത്യുത കാലത്തിന്റെ അന്ത്യത്തിലുള്ള വളരെ നിശ്ചിതമായ ഒരു സംഭവപൂർത്തീകരണത്തിൽ എത്തുന്നതു കൂടിയാണെന്നു മനസ്സിലാക്കാം. ഇത് കർത്താവിന്റെ രണ്ടാമത്തെ വരവ്, മരിച്ചവരുടെ പുനരുത്ഥാനം, പ്രപഞ്ചത്തിന്റെ പുതുതാക്കൽ എന്നീ സംഭവങ്ങളോട് അഭേദ്യമായി ബന്ധിക്കപ്പെട്ടിരിക്കുന്നു.

*2. ന്യായാധിപനും വിധിക്കപ്പെടുന്നവരും:* ത്രിയേക ദൈവത്തിന്റെ ഒരു പ്രവർത്തനമാണ് അന്ത്യന്യായവിധിയെങ്കിലും മനുഷ്യനും ദൈവത്തിനും ഇടയിലുള്ള മദ്ധ്യസ്ഥനെന്ന നിലയിൽ ന്യായവിധി ക്രിസ്തു നടത്തുവാനിരിക്കുന്നതായി നാം കാണുന്നു (മത്താ. 25:31, 32; യോഹ. 5:27; അ. പ്ര. 10:42; 17:31; ഫിലി. 2:10; 2 തീമോ. 4:1). മാലാഖമാരും

വിശുദ്ധന്മാരും ക്രിസ്തുവിനെ ന്യായവിധിയിൽ സഹായിക്കും എന്നു വേദപുസ്തകം സാക്ഷിക്കുന്നുവെങ്കിലും (മത്താ. 13:41, 42; 24:31; 25:31; സങ്കീ. 149:5, 9; 1 കൊരി. 6:2, 3; വെളി. 20:4) ഇതെപ്രകാരമാണെന്ന് ഇവിടെ വ്യക്തമല്ല.

നീതിമാന്മാരും ദുഷ്ടന്മാരും ഒരുപോലെ ക്രിസ്തുവിനാൽ വിധിക്കപ്പെടേണ്ടിയിരിക്കുന്നു. വീണുപോയ ദൂതന്മാരും അന്ത്യന്യായവിധിയിൽ ക്രിസ്തുവിന്റെ സിംഹാസനത്തിൻ മുമ്പാകെ വരേണ്ടിയിരിക്കുന്നു (മത്താ. 8:20; 1 കൊരി. 6:3; 2 പത്രോ. 2:4; യൂദാ 7:6). സാത്താനും കൂട്ടരും തങ്ങൾക്കുള്ള നിത്യനാശം അന്ത്യന്യായവിധിയിൽ ഏറ്റുവാങ്ങുന്നു. എല്ലാ വ്യക്തികളും ക്രിസ്തുവിന്റെ ന്യായാസനത്തിനു മുമ്പാകെ നിൽക്കേണ്ടിയിരിക്കുന്നു (സഭാ. 12:14; സങ്കീ. 50:4–6; മത്താ. 12:36; 37; 25:32; റോമ. 14:10; 2 കൊരി. 5:10; വെളി. 20:12). എല്ലാ വ്യർത്ഥ വാക്കുകൾക്കും (മത്താ. 12:36) രഹസ്യ പ്രവർത്തനങ്ങൾക്കും (റോമ. 2:16; 1 കൊരി. 4:5) മനുഷ്യൻ കണക്കു ബോധിപ്പിക്കേണ്ടി വരും. ദൈവദൂതന്മാർ അന്ത്യന്യായവിധിയിൽ ക്രിസ്തുവിന്റെ ശുശ്രൂഷകന്മാരായിത്തീരുമെന്നേ മനസ്സിലാക്കുവാൻ കഴിയൂ (മത്താ. 13:30, 41; 25:31; 2 തെസ്സ. 1:7, 8).

*3. അന്ത്യന്യായവിധിയുടെ മാനദണ്ഡം*: അന്ത്യന്യായവിധിയുടെ സമയം കൃത്യമായി നിശ്ചയിക്കുവാൻ സാദ്ധ്യമല്ലെങ്കിലും കർത്താവിന്റെ രണ്ടാമത്തെ വരവോടുകൂടിയും ലോകത്തിന്റെ അവസാനത്തോടുകൂടിയും ആണെന്നു മനസ്സിലാക്കാം. കാരണം സർവ മനുഷ്യരുടെയും മേലുള്ള ന്യായവിധിയാണല്ലോ (മത്താ. 13:40–43; 2 പത്രോ. 3:7). ഏതു സംഭവം ഏതിനു മുമ്പ് എന്നു പറയുവാൻ പ്രയാസമാണെന്നതുപോലെ ആ അന്ത്യന്യായവിധിയുടെ ദിവസം എത്രമാത്രം ദൈർഘ്യമുള്ളതായിരിക്കുമെന്നും നമുക്ക് നിശ്ചയിച്ചു കൂടാ. 24 മണിക്കൂറുള്ള ഒരു ദിവസമെന്നോ ആയിരം വർഷമുള്ള ഒരു ദിവസമെന്നോ ഒന്നും കൃത്യമായി വേദപുസ്തകം സൂചന നൽകുന്നില്ല. ഏതു മാനദണ്ഡത്തിലാണു ദുഷ്ടന്മാരും നല്ലവരും വിധിക്കപ്പെടുന്നതെന്നതു ദൈവയിഷ്ടത്തിൽ അധിഷ്ഠിതമായിരിക്കുന്ന ഒന്നു മാത്രമാണ്. എല്ലാവർക്കും ഒരേ മാനദണ്ഡമായിരിക്കുകയില്ലെന്നു വ്യക്തമാണ്. എല്ലാവർക്കും അവരവർക്കു ലഭിച്ചിട്ടുള്ള താലന്തുകൾക്കും സാഹചര്യങ്ങൾക്കും അനുസൃതമായി വ്യത്യസ്തങ്ങളായ മാനദണ്ഡങ്ങളിൽ വിധിക്കപ്പെടുമെന്നേ വിചാരിക്കാനാവൂ (മത്താ. 11:21–24; 25:14–30; റോമ. 2:12–16). ഇതുകൊണ്ടു വ്യത്യസ്തങ്ങളായ രക്ഷാജീവിത നിലകൾ ഉണ്ടാവുമെന്നു കരുതേണ്ടതില്ല. എങ്കിലും തങ്ങൾ ജഡത്തിൽ ജീവിച്ചിരുന്നപ്പോൾ ചെയ്തിരുന്നവയ്ക്കനുസൃതമായി (2 കൊരി. 5:10) സ്വർഗീയാനന്ദത്തിന്റെ പ്രതിഫലത്തിൽ അവർ

വ്യക്തിപരമായി അനുഭവിക്കുന്നുവെന്ന വ്യത്യാസം അവരുടെ ഇടയിൽ കാണാം (മത്താ. 11:22, 24; ലൂക്കോ. 12:47, 48; 20:47; ദാനി. 12:3; 2 കൊരി. 9:6). ജാതികൾ പ്രകൃതിനിയമമനുസരിച്ചും (റോമ. 2:12–14) അവരുടെ മനഃസാക്ഷി അനുസരിച്ചും പഴയ യിസ്രായേല്യർ അവരുടെ ന്യായ പ്രമാണം അനുസരിച്ചും വിധിക്കപ്പെടുമെന്നേ പറയുവാൻ കഴിയൂ. എല്ലാ മനുഷ്യനും അവനവന് അനുയോജ്യമായ ഒരു മാനദണ്ഡത്തിലുള്ള ന്യായവിധി ലഭിക്കും.

നമ്മുടെ ആരാധനാക്രമത്തിലെ ചില ഭാഗങ്ങൾ ഇത് വ്യക്തമാക്കുന്നു: '... ഭൂലോകത്തെ നീതിയോടെ ന്യായം വിധിച്ച് ഓരോരുത്തർക്കും അവ നവന്റെ പ്രവൃത്തികൾക്കനുസരണമായി പ്രതിഫലം കൊടുക്കുന്നതി നുവേണ്ടിയുള്ള നിന്റെ രണ്ടാമത്തെ വരവിനെയും ഞങ്ങൾ ഓർക്കുന്നു' (വി. യാക്കോബിന്റെ കുർബാനക്രമം).

'നിന്റെ വി. മാലാഖമാരോടുകൂടെ പ്രഭാവപൂർവം നീ ആഗതനാവു കയും നിന്റെ ശ്രേഷ്ഠസിംഹാസനം സജ്ജീകരിക്കുകയും ഭയന്നു വിറ ച്ചുകൊണ്ട് തിരുസന്നിധിയിൽ നിൽക്കുവാനായി സകല മരിച്ചവരേയും പുറത്തയയ്ക്കുവാൻ ഭൂമിയോടു നീ കൽപ്പിക്കുകയും ചെയ്യുമ്പോൾ, കുഞ്ഞാടുകളെ വലത്തുഭാഗത്തും മുട്ടാടുകളെ ഇടത്തുഭാഗത്തുമായി നീ നിറുത്തുകയും എല്ലാവരും അവരവർക്കർഹമായ പ്രതിഫലത്തിനും അവരവർക്കായി സൂക്ഷിക്കപ്പെട്ടിരിക്കുന്ന ആലയങ്ങൾക്കുമായി നോക്കി പ്പാർക്കുകയും ചെയ്യുന്നതായ ആ സമയത്ത്...' (വി. യോഹന്നാന്റെ കുർ ബ്ബാനക്രമം).

മിക്കവാറും എല്ലാ കുർബ്ബാനക്രമങ്ങളിലെയും പരിശുദ്ധാത്മാഹ്വാന ത്തിനു തൊട്ടുമുമ്പു പട്ടക്കാരൻ നടത്തുന്ന ഈ പ്രാർത്ഥന സമാനസ്വഭാ വമുൾക്കൊള്ളുന്നു. കൂടാതെ 'വലത്തുഭാഗം ജയത്താൽ ശ്രേഷ്ഠതപ്പെ ടുകയും ഇടതുഭാഗം നിത്യദണ്ഡനത്തിലേയ്ക്കു തള്ളപ്പെടുകയും ഇരു ഭാഗങ്ങളും അവരവർ അർഹിക്കുന്നതു പ്രാപിക്കുകയും അവയ്ക്കു മാറ്റം സംഭവിക്കാതിരിക്കുകയും ചെയ്യുന്നതായ ആ സമയത്ത്...' (പുരുഷന്മാ രുടെ ശവസംസ്കാരം രണ്ടാം ശുശ്രൂഷയുടെ സെദറാ).

'നല്ലതാകട്ടെ തീയതാകട്ടെ അവനവനാൽ പ്രവർത്തിക്കപ്പെട്ടിട്ടുള്ള വയെക്കുറിച്ച് സമാധാനം ബോധിപ്പിക്കുവാനായി *സകല വംശങ്ങളും ഗോത്രങ്ങളും* പരിഭ്രമജനകവും ഭയങ്കരവുമായ നിന്റെ സിംഹാസനത്തിൻ മുമ്പാകെ വന്നുകൂടുകയും ചെയ്യുന്നു' (പുരുഷന്മാരുടെ ശവസംസ്കാരം മൂന്നാം ശുശ്രൂഷയുടെ സെദറാ).

'ക്രിയകൾക്കൊപ്പം സകലർക്കും ഫലമേകുമ്പോൾ
നീതിനിമിത്തം വിധിഗേഹം ബഹുഭീതികരം.'
(സ്ത്രീകളുടെ ശവസംസ്കാരം നാലാം ശുശ്രൂഷ).

അന്ത്യന്യായവിധിയുടെ ഫലം ഓരോരുത്തർക്കും അവരവരുടെ ഈ ലോകജീവിതത്തെ ആശ്രയിച്ചിരിക്കുന്നുവെന്നു മേൽക്കാണിച്ച ഉദാഹരണങ്ങൾ സ്പഷ്ടമാക്കുന്നു.

**അഭ്യാസം**

1. മരിച്ചവരുടെ പുനരുത്ഥാനത്തെക്കുറിച്ചുള്ള ക്രിസ്തീയ വീക്ഷണവും പുനർജന്മത്തെക്കുറിച്ചുള്ള ഹൈന്ദവ വീക്ഷണവും താരതമ്യപ്പെടുത്തുക.

2. അന്ത്യന്യായവിധിയെന്നത് ഓരോ വ്യക്തിയുടെയും ആത്മികമായ അവസ്ഥയെക്കുറിച്ചുള്ള അവനവൻ തന്നെ ഉണ്ടാക്കുന്ന ഒരു സ്വയബോധം മാത്രമാണെന്ന പ്രസ്താവനയ്ക്ക് നിങ്ങളുടെ മറുപടി എഴുതുക.

**പാഠം 3**

# ദൂതന്മാർ, പിശാചുക്കൾ വിശുദ്ധന്മാരുടെ സംസർഗം

❑ ദൂതന്മാർ ❑ പിശാചുക്കൾ ❑ പരിശുദ്ധന്മാർ ❑ വിശുദ്ധന്മാരുടെ സംസർഗം

## 1. ദൂതന്മാർ

ദൂതന്മാരിലുള്ള വിശ്വാസം വേദപുസ്തകത്തിൽ പഴയനിയമത്തിലും പുതിയനിയമത്തിലും വളരെ വ്യക്തമാക്കിയിട്ടുണ്ട്. അവർ ദൈവത്തിനും മനുഷ്യർക്കുമിടയിലുള്ള അസംഖ്യ ഗണങ്ങളാണ് (ഉൽപ. 32:2; ദാനി. 7:10).

### *(1) ദൂതന്മാരിലുള്ള വിശ്വാസം*

ഒരു യഹൂദ പുരോഹിതൻ ബി.സി. 153-നോടടുത്ത് എബ്രായഭാഷയിൽ യഹോവ മോശയ്ക്ക് സീനായ്മലയിൽ വെളിപ്പെടുത്തിയ വർഷാന്തരാഘോഷങ്ങളെക്കുറിച്ച് എഴുതിയ പുസ്തകത്തിൽ (the book of Ju-

bilees) വിവിധ ദൂതന്മാരെക്കുറിച്ചും അവരുടെ ക്രമങ്ങളും ജോലികളും വിശദമാക്കിയിട്ടുണ്ട്. ഇപ്രകാരം നല്ലവരും ദുഷ്ടന്മാരുമായ ദൂതന്മാരെക്കുറിച്ചുള്ള പഠിപ്പിക്കൽ ആദിമ ക്രൈസ്തവസഭയിലേക്കും കടന്നുവന്നു. സ്വാതന്ത്ര്യത്തോടു കൂടിയവരും മനുഷ്യരുടെ നന്മയ്ക്കുവേണ്ടി ദൈവസന്ദേശത്തിന്റെ വാഹകന്മാരായും ദൈവസാന്നിദ്ധ്യത്തിന്റെ പ്രതീകങ്ങളായും വർത്തിച്ച നല്ല ദൂതന്മാർക്ക് – സൂഷ്മ – ആത്മിക ശരീരമുണ്ടെന്നു ആദിമ സഭാപിതാക്കന്മാരിൽ ചിലർ വിശ്വസിച്ചിരുന്നു. എല്ലാ ദൂതന്മാരും നല്ലവരായി സൃഷ്ടിക്കപ്പെട്ടുവെങ്കിലും കുറേപ്പേർമാത്രം അവരുടെ അഹങ്കാരത്തിന്റെയും തെറ്റായ ആഗ്രഹത്തിന്റെയും ഫലമായി വീണുപോയി എന്നും അവരുടെ തലവനാണ് സാത്താൻ എന്നും പൊതുവേ വിശ്വസിച്ചുവരുന്നു. മനുഷ്യന് സർവ നന്മകളും കൊണ്ടുവരുന്നത് നല്ല ദൂതന്മാരുടെ പ്രവർത്തനമായും ആപത്ത്, അപകടം, രോഗം, കഷ്ടനഷ്ടങ്ങൾ മുതലായവ ദുഷ്ടദൂതന്മാരുടെ പ്രവർത്തനങ്ങളായും ഗണിച്ചിരുന്നു. ഇവർ സ്ഥലപരിമിതി ഉള്ളവരാണെന്നതിന് വലിയ അടിസ്ഥാനമൊന്നുമില്ല. ജൂബിലി പുസ്തകത്തിന്റെ പ്രചോദനമുൾക്കൊണ്ടായിരിക്കാം അരയോപഗയിലെ ഡയണീഷ്യസ് (C 500 എ.ഡി.) ദൂതന്മാരെ മൂന്നു വർഗങ്ങളായി തിരിച്ചത്. പിന്നീടുള്ള ക്രിസ്തീയ എഴുത്തുകാരെല്ലാവരും ഇതു പൊതുവേ അംഗീകരിക്കുന്നതായി കാണുന്നു. ദൈവത്തോട് അതീവ സാമീപ്യമുള്ള ഒന്നാം വർഗത്തിൽ മൗത്ത്ബേന്മാരും, കെറുമ്പുകൾ, സാറാഫുകൾ എന്നീ ഗണങ്ങളും രണ്ടാം വർഗത്തിൽ ശുൽത്തോനേന്മാരും, മോറാമോസേന്മാരും, ഹൈലേന്മാരും എന്നീ ഗണങ്ങളും, മൂന്നാം വർഗത്തിൽ റീശനുവോസേന്മാരും (Principalities), പ്രധാന ദൂതന്മാർ, ദൂതന്മാർ എന്നീ ഗണങ്ങളും ഉണ്ട്. ഈ ഒമ്പതു വൃന്ദം ദൂതന്മാരും പ്രപഞ്ചസൃഷ്ടിയിലുൾപ്പെട്ടു സൃഷ്ടിക്കപ്പെട്ടുവെന്നു പൊതുവേ വിശ്വസിക്കപ്പെടുന്നു. മനുഷ്യന്റെ സംരക്ഷകരായി ദൂതന്മാരെ ദൈവം നിയോഗിച്ചിട്ടുണ്ടെന്നും അവരെ പൊതുവേ കാവൽദൂതന്മാരെന്നു വിളിക്കുന്നുവെന്നതും പുരാതന ആശയമാണ്. ദൂതന്മാർക്കു സൂഷ്മ ആത്മികശരീരം ഉണ്ടെന്നും അല്ല അവർ വ്യത്യസ്ത ശക്തികൾ മാത്രമാണെന്നുമുള്ള രണ്ടു ധാരണകളും പ്രബലമായിത്തന്നെയുണ്ട്.

### *(2) ദൂതന്മാരുടെ അസ്തിത്വം*

ഒരു ആത്മിക ലോകത്തിന്റെ ഉണ്മയെക്കുറിച്ച് എല്ലാ മതങ്ങളും സമർത്ഥിക്കുന്നു, പുരാണേതിഹാസങ്ങളിലെല്ലാം തന്നെ ദേവന്മാർ, ദേവശുശ്രൂഷകർ, ആത്മാക്കൾ, ദൂതന്മാർ, പിശാചുക്കൾ, വീരന്മാർ എന്നിവരെക്കുറിച്ച് പരാമർശമുണ്ട്. പേർഷ്യൻ മതങ്ങളിലാണ് ആദ്യമായി ദൂതന്മാരെ സംബന്ധിച്ച വിജ്ഞാനശാഖ പ്രബലമായത്. ക്രിസ്തീയസഭ പുരാതനകാലം മുതൽക്കേ ദൂതന്മാരുടെ അസ്തിത്വത്തെക്കുറിച്ച് ഉറ

പ്പായി വിശ്വസിച്ചുവരുന്നു. ആധുനിക പുരോഗമന വേദശാസ്ത്രജ്ഞ ന്മാർ ഇതിനെ സംശയിച്ചിട്ടുണ്ടെങ്കിലും യുക്തികൊണ്ട് ദൂതന്മാരുടെ അസ്തിത്വത്തെ സ്ഥാപിക്കുവാനോ എതിർക്കുവാനോ കഴിയുകയില്ലെ ന്നുള്ളതാണ് സത്യം. ദൂതന്മാരുടെ നിലനിൽപ്പിനെ സ്ഥാപിക്കുവാൻ ബോധപൂർവ്വമായ യാതൊരു ശ്രമവും തിരുവെഴുത്തുകളിൽ കാണുന്നി ല്ലെങ്കിലും അവ ഉണ്ടെന്നുള്ള ധാരണയിൽത്തന്നെയാണ് അവയുടെ ഉള്ള ടക്കം.

### *(3) ദൂതന്മാരുടെ പൊതുസ്വഭാവം*

(a) *സൃഷ്ടിക്കപ്പെട്ടവർ:* ആത്മീയ ലോകത്തിൽ വസിക്കുന്ന അവർ സൃഷ്ടിഗണത്തിൽപ്പെടുന്നു. ആകാശഗണങ്ങളുടെ സൃഷ്ടി വേദപുസ്ത കത്തിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നത് (ഉൽപ. 2:1; സങ്കീ. 33:6; നെഹ. 9:6) ദൈവദൂതന്മാരെക്കുറിച്ചാകുന്നുവോ എന്നു സംശയിക്കാമെങ്കിലും സങ്കീ. 148:2, 8; കൊലോ. 1:16 എന്നിവിടങ്ങളിൽ ദൂതന്മാരുടെ സൃഷ്ടി വ്യക്തമായി പറഞ്ഞിരിക്കുന്നു (1 രാജാ. 22:19; സങ്കീ. 103:20, 21 ഇവ താരതമ്യപ്പെടുത്തുക). ഇവരുടെ സൃഷ്ടി എപ്പോൾ നടന്നുവെന്നത് കൃത്യ മായി പറയുക സാദ്ധ്യമല്ല എങ്കിലും ഏഴാം ദിവസത്തിനു മുമ്പ് ഇവർ സൃഷ്ടിക്കപ്പെട്ടുവെന്ന് പറയുകയാണ് ഏറ്റം സുരക്ഷിതം (ഉൽപ. 2:11; പുറ. 20:11; യോബ്. 38:7; നെഹ. 9:6).

(b) *അശരീരികൾ:* ഇവർക്കു ശരീരമില്ലായെന്നും കേവലം ആത്മീയ ഉണ്മ മാത്രമുള്ളവരാണിവർ എന്നതും പൊതുവേ അംഗീകരിക്കപ്പെട്ടിരി ക്കുന്നു. മത്താ. 8:16; 12:45; ലൂക്കോ. 21:8:2; 11:26; അ. പ്ര. 19:12; എഫെ. 6:12; എബ്രാ. 1:14). അവർക്ക് ശാരീരികമായ ആവശ്യങ്ങളൊന്നും ഇല്ല (മത്താ. 22:30). അദൃശ്യമാണ് (കൊലോ. 1:16). സ്രഷ്ടാവിൽ നിന്നും വ്യത്യസ്തമായി സൃഷ്ടിക്കുള്ള എല്ലാ പരിമിതികളും ഉള്ളവരാണ്. ആയ തിനാൽ ദൈവത്തെപ്പോലെ സർവവ്യാപിത്വവും സർവജ്ഞതയും സർവ ശക്തിയും ആത്മീയരാണെങ്കിലും ഇവർക്കില്ല.

(c) *വിവേകബുദ്ധിയുള്ളവരും അമർത്യരും:* ഇവർ ബുദ്ധിയും ഇച്ഛാ ശക്തിയുമുള്ള ആത്മീയരാകുന്നുവെന്നത് വേദപുസ്തക പഠിപ്പിക്കൽ തന്നെയാണ് (2 ശമു. 14:20; മത്താ. 24:36; എഫേ. 3:10; 1 പത്രോ. 1:12; 2 പത്രോ. 2:11). അവർ സർവജ്ഞരല്ലെങ്കിലും അറിവിൽ മനുഷ്യരേക്കാൾ ഉന്നതരാണ് (മത്താ. 24:36). അനുസരിക്കാത്തവർക്ക് അമർത്ത്യത നഷ്ട പ്പെടുന്നു. അനുസരിക്കുന്നവർ അമർത്യതയിൽ ജീവിക്കുന്നു. ഇക്കാര്യ ത്തിലാണ് ഇവരോട് കർത്താവിന്റെ വിശുദ്ധന്മാർ തുല്യരാണെന്നു പറ യുന്നത് (ലൂക്കോ. 20:35, 36). ദൈവത്തിന്റെ രക്ഷാകരപദ്ധതിയിൽ എപ്പോഴും സഹായിക്കുന്ന സ്വർഗീയ സൈന്യസമൂഹമായും ഇവർ അറി

യപ്പെടുന്നു (സങ്കീ. 103:20; കൊലോ. 1:16; എഫേ. 1:21; 3:10; എബ്രാ. 1:14). ദുഷ്ടദൂതന്മാർ ദൈവികപദ്ധതിക്ക് തുരങ്കം വെയ്ക്കുന്ന സാത്താന്റെ സൈന്യാംഗങ്ങളുമാണ് (ലൂക്കോ. 1:21; 2 തെസ്സ. 2:9; 1 പത്രോ. 5:8).

### *(4) ദൂതസമൂഹം*

ദൂതന്മാരുടെ സംഖ്യയെക്കുറിച്ച് വേദപുസ്തകം പ്രത്യേകമായി ഒന്നും പറയുന്നില്ലെങ്കിലും അസംഖ്യരായ ഒരു സൈന്യസമൂഹമാണെന്നുള്ളത് സ്പഷ്ടമായി കാണപ്പെടുന്നുണ്ട് (ആവ. 33:2; സങ്കീ. 68:17; മർക്കോ. 5:9, 15; മത്താ. 26:53; വെളി. 5:11). ലെഗിയോൻ എന്നാൽ 3000 മുതൽ 6000 വരെ അംഗങ്ങളുള്ള സൈന്യസമൂഹങ്ങളുടെ പൊതുനാമമാണ്. സൃഷ്ടി മുതലേ എണ്ണവും കണക്കുമില്ലാതെ നിലനിൽക്കുന്ന ഇവർ പ്രത്യേകമായ സ്ഥാനത്തിൽ വളരുന്നില്ല. വിവിധ ഗണങ്ങളിൽ ഇവർ ഉൾപ്പെടുന്നുവെന്നു കാണുന്നു.

(a) *കെറൂബുകൾ:* പറുദീസ്സായുടെ കാവൽക്കാരും (ഉൽപ. 3:24) കൃപാസനത്തിന്റെ നിരീക്ഷകരും (പുറ. 25:18; സങ്കീ. 80:1; 99:1; ഏശ. 37:16; എബ്രാ. 9:5). ഭൂമിയിലേക്കിറങ്ങുന്ന ദൈവസിംഹാസനത്തിന്റെ അടിസ്ഥാനങ്ങളും (2 ശമു. 22:11; സങ്കീ. 18:10) പ്രത്യേക ചൈതന്യത്തോടുകൂടിയവരുമാണ് (ഹെസ്കിയേൽ ഒന്നാം അദ്ധ്യായം; വെളിപാട് നാലാം അദ്ധ്യായം). ദൈവത്തിന്റെ ശക്തിമഹത്വം, വിശുദ്ധി ഇവ വെളിപ്പെടുത്തുന്ന പ്രതീകങ്ങളായി ഇവർ ചിത്രീകരിക്കപ്പെടുന്നു.

(b) *സാറാഫുകൾ:* സാറാഫുകളെക്കുറിച്ച് ഏശയാ 6:6-ൽ മാത്രം കാണുന്നു. ഇവർ കാലുകളും മുഖങ്ങളും മൂടുവാൻ ഇരുചിറകുകൾ വീതവും ദൈവിക കൽപനകളുടെ വേഗത്തിലുള്ള നടപ്പാക്കലിന് ആവശ്യമായ ഇരുചിറകുകളോടുകൂടി 6 ചിറകുകൾ വീതം ഉള്ളവരാണ്. ദൈവസിംഹാസനത്തിനു ചുറ്റിനിന്നുകൊണ്ട് ഇവർ സ്തുതിയർപ്പിക്കുന്നു. അവരെ കൂടാതെ റീശനുവൊസേന്മാർ (Principalities) ഹൈലേന്മാർ (Powers) (എഫേ. 3:10; കൊലോ. 2:10) എന്നിവരും മൗത്ത്ബേന്മാർ (Thrones; കൊലോ. 1:16) മോറാവോസേന്മാർ (എഫേ. 1:21; കൊലോ. 1:16) ശുൽത്തോനേന്മാർ എഫേ. 1:21; 1 പത്രോ. 3:22 എന്നീ പേരുകളിലും ദൂതന്മാർ അറിയപ്പെടുന്നു.

(c) *പ്രധാന മാലാഖമാർ:* പുതിയനിയമത്തിൽ രണ്ടു പ്രാവശ്യം കാണുന്നു (യൂദ 9). മീഖായേൽ പ്രധാന മാലാഖയായി പരാമർശിക്കപ്പെട്ടിരിക്കുന്നു. 1 തെസ്സ. 4:16-ൽ പ്രധാന മാലാഖയുടെ ശബ്ദത്തെക്കുറിച്ച് പറയുന്നു. സഭാപാരമ്പര്യത്തിൽ ഗബ്രിയേൽ, റഫായേൽ എന്നിവരെയും പ്രധാന മാലാഖമാരായി ഗണിക്കുന്നു. മീഖായേൽ (ദാനി. 10:13; 12:1; യൂദ 9; വെളി. 12:7-9) ഗബ്രിയേൽ (ദാനി. 8:15; 9:21; ലൂക്കോസ് 1:11; 1:26) റഫായേൽ (തോബിത്ത് 12; 12:15; ഈനോക്ക് 10:7).

ദൂതന്മാരെല്ലാവരും ദൈവത്തെ ഇടതടവില്ലാതെ സ്തുതിക്കുകയും (ഇയ്യോ. 38:7; ഏശ. 6; സങ്കീ. 103:20; 14:2; വെളി. 5:11) മനുഷ്യരക്ഷയ്ക്ക് ഒരുക്കുകയും (എബ്രാ. 1:14) പാപിയുടെ മാനസാന്തരത്തിൽ ഇഷ്ടപ്പെടുകയും ചെയ്യുന്നു (ലൂക്കോ. 15:10). വിശ്വാസികളെ കാക്കുന്നു (സങ്കീ. 34:7; 91:11). സഭയിൽ വസിക്കുന്നു. ആ അർത്ഥത്തിൽ കാവൽമാലാഖ എന്ന ആശയം പ്രബലപ്പെട്ടതായി കണക്കാക്കാം (മത്താ. 18:10). എന്നാൽ വാഴ്ചകളും അധികാരങ്ങളും (എഫേ. 1:21; 6:12; കൊലോ. 1:16) എന്നു വി. പൗലോസ് ശ്ലീഹാ പറയുന്നതിൽ നല്ല ദൂതന്മാരും ദുഷ്ടദൂതന്മാരും ഉൾപ്പെടുന്നു.

## 2. പിശാചുക്കൾ

(a) ***ഉദ്ഭവം:*** നല്ല ദൂതന്മാരെപ്പോലെതന്നെ ദുഷ്ടദൂതന്മാരും ഉണ്ടെന്നു വ്യക്തമാണ്. ദുഷ്ടദൂതന്മാരുടെ പ്രധാന ജോലി നല്ല ദൂതന്മാരുടെ പ്രവർത്തനത്തിന്റെ ഫലപ്രാപ്തി മനുഷ്യനിൽ ഉണ്ടാകാതിരിക്കുവാൻ ശ്രമിക്കുക എന്നതാണ്. അവരും ദൈവസൃഷ്ടിയാണെങ്കിലും അവർ ദുഷ്ടാത്മാക്കളായി സൃഷ്ടിക്കപ്പെട്ടവരല്ല. ഇവരുടെ വീഴ്ചയെപ്പറ്റി 2 പത്രോ. 2:4–ലും യൂദാ 6–ലും പ്രത്യേകമായി പറയുന്നു. ദൈവസിംഹാസനത്തിനെതിരായി അഹങ്കരിച്ചു എന്നതാണ് ഇവരുടെ തെറ്റായി കാണുന്നത്. എന്നാൽ ജൂബിലി പുസ്തകത്തിൽ മനുഷ്യപുത്രന്മാരുമായുള്ള ബന്ധമാണ് അവരുടെ പതനത്തിനും ശിക്ഷയ്ക്കും കാരണമെന്നു കാണുന്നു. ഇപ്രകാരമുള്ള പതനത്തിന്റെ ഫലമായി മനുഷ്യൻ സൃഷ്ടിക്കപ്പെട്ടപ്പോൾ അവനേയും ദൈവത്തിൽനിന്നും വീഴിക്കുവാനും അനുസരണംകെട്ടവരുടെ സംഘത്തിൽ അവനേയും ഉൾപ്പെടുത്തുവാനും സാത്താൻ ശ്രമിച്ചു എന്നത് സ്വാഭാവികമാണല്ലോ. സാത്താൻ മറ്റു ദൂതന്മാരേയും മനുഷ്യരേയും തന്റെ കൂടെത്തന്നെ പതനത്തിലേക്ക് വലിച്ചിഴച്ചതിനാൽ അവന്റെ കൂട്ടത്തിൽ സംഖ്യാബലമുണ്ടായി എന്നു കാണാം.

(b) ***സാത്താൻ:*** വീണുപോയ ദൂതന്മാരുടെ തലവനായിട്ടാണ് സാത്താൻ ചിത്രീകരിക്കപ്പെടുന്നത്. ദൂതന്മാരുടെ കൂട്ടത്തിൽ ഏറ്റം പ്രബലനായ ഒരുവനായിരുന്നു വീണുപോയ സാത്താൻ. സാത്താൻ എന്ന പദം കൊണ്ട് 'എതിരാളി' എന്നാണുദ്ദേശിക്കുന്നത്. മനുഷ്യന്റെയല്ല, ദൈവത്തിന്റെ എതിരാളി എന്നതാണ് വിവക്ഷ. ഇതിന്റെ സുറിയാനി പരിഭാഷയാണ് 'ആകൽക്കറുസാ' എന്നത്. ദൈവസൃഷ്ടിയുടെ മകുടമായ മനുഷ്യനെ അവൻ ആക്രമിച്ചു നശിപ്പിക്കുവാൻ ശ്രമിച്ചതിനാൽ അവൻ നാശകനെന്ന് അറിയപ്പെടുന്നു. യേശുവിന്റെ രക്ഷണ്യപ്രവർത്തനത്തിന്റെ ആരംഭത്തിൽ അവനെ ആക്രമിച്ചു. പാപം ലോകത്തിൽ പ്രവേശിച്ചതോടുകൂടി പാപത്തിന്റെ പേരിൽ മനുഷ്യനെ ഒറ്റപ്പെടുത്തി നശിപ്പി

ക്കുന്നു (വെളി. 12:10). പാപത്തിന്റെ പ്രാരംഭകൻ എന്ന നിലയിൽ വീണുപോയവരുടെ നേതാവ് ആയിത്തീരുന്നു (ഉൽപ. 3:14; യോഹ. 8:44; 2 കൊരി. 11:3; 1 യോഹ. 3:8; വെളി. 12:9; 20:2; 10; മത്താ. 25:41; എഫെ. 2:2). ക്രിസ്തുവിനെ നിഷേധിക്കുന്നവരുടെ നേതാവാണ് (യോഹ. 12:31; 14:30; 16:11). ഈ ലോകത്തിന്റെ പ്രഭുവും ദേവനുമാകുന്നു (2 കൊരി. 4:4). ആയതിനാൽ സാത്താന്റേതായിരിക്കുന്നു ഈ ലോകം എന്നർത്ഥമില്ല. ലോകത്തിന്റെ അധികാരി എന്നും ദൈവമാണ്. എന്നാൽ ഈ ലോകത്തിൽത്തന്നെയുള്ള തിന്മയുടെ മേധാവിത്വമാണ് സാത്താനുള്ളതെന്നു സങ്കല്പിക്കപ്പെടുന്നു. അഥവാ ദൈവത്തിന്റെ ഭരണസീമയിൽ നിന്നും അകലുന്നവരുടെ ഭരണകർത്താവ് സാത്താനായിത്തീരുന്നു.

(c) ***സാത്താന്റെ പ്രവർത്തനം:*** അവർക്ക് മനുഷ്യാതീതമായ കഴിവ് നല്ല ദൂതന്മാരെപ്പോലെയുണ്ട്. നല്ല ദൂതന്മാർ ദൈവത്തെ സ്തുതിക്കുകയും അവനുവേണ്ടി യുദ്ധം ചെയ്യുകയും വിശ്വസ്തതയോടെ അവനെ സേവിക്കുകയും ചെയ്യുമ്പോൾ ഇക്കൂട്ടർ ദൈവത്തെ ശപിക്കുകയും അവനും അവന്റെ അഭിഷിക്തനും പ്രവർത്തനങ്ങൾക്കും എതിരായി പ്രവർത്തിക്കുകയും ചെയ്യുന്നു. അവർ എന്നും ദൈവവുമായി എതിരിട്ടു നിൽക്കുന്നു. ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ടവരെപ്പോലും തിന്മയിലേക്കു നയിക്കുകയും പാപികളെ തിന്മയിൽ പ്രോത്സാഹിപ്പിക്കുകയും ചെയ്യും. എന്നാൽ ഇവർ നഷ്ടപ്പെട്ടവരും തള്ളപ്പെട്ടവരുമായ ആത്മാക്കളാണ്.

ഇപ്രകാരം പുതിയനിയമ കാലത്തിനു തൊട്ടുമുമ്പ് സാത്താൻ എന്നതിനെക്കുറിച്ചുണ്ടായ യഹൂദ പഠിപ്പിക്കലിന്റെ ഒരു വികസിത രൂപമാണ് പുതിയനിയമത്തിൽ കാണുന്നത്. ദൈവരാജ്യത്തിന്റെ വളർച്ചയ്ക്കു തടസ്സം സൃഷ്ടിക്കുന്ന സാത്താന് ക്രിസ്തുവിന്റെമേൽ സ്വാധീനം ഉണ്ടായിരുന്നില്ല. സാത്താനും അവന്റെ അനുഗാമികളും അന്ത്യന്യായവിധിയിൽ നിത്യാഗ്നിയിലേക്കു തള്ളപ്പെടും എന്നത് ക്രിസ്തുവിന്റെ പഠിപ്പിക്കലാണ് (മത്താ. 25:41). പൗലോസും മറ്റ് അപ്പോസ്തോലന്മാരും ഇതേ അഭിപ്രായത്തിൽ (1 പത്രോ. 5:8, 9; 2 പത്രോ. 2:4) നിൽക്കുന്നു.

### 3. പരിശുദ്ധന്മാർ

ആത്മീയ ലോകത്തിൽ നിൽക്കുന്ന മൂന്നാമത്തെ സംഘമാണ് വിശുദ്ധന്മാർ. മനുഷ്യൻ വിശുദ്ധനായിത്തീരുന്നത് ദൈവവിശുദ്ധിയിലുള്ള സംസർഗ്ഗത്തിൽക്കൂടി മാത്രമാണ്. ദൈവം തന്റെ ഉണ്മയിൽ (being) വിശുദ്ധനാകുന്നു. മനുഷ്യൻ തന്റെ ആയിത്തീരലിൽ (becoming) വിശുദ്ധനാകുന്നു. അതായത് ദൈവം വിശുദ്ധനായിത്തീർന്നതല്ല; ഉണ്മയിൽ തന്നെ പൂർണ വിശുദ്ധനാണ്. മനുഷ്യൻ ഈ ദൈവവുമായുള്ള സംസർഗ്ഗത്തിൽ

വിശുദ്ധനായിത്തീരുന്നതാണ്. ആയതിനാൽ ഈ ലോകജീവിതത്തിലായാലും മരണശേഷമായാലും ദൈവവുമായുള്ള സംസർഗ്ഗത്തിൽ വളർന്നുകൊണ്ടിരിക്കുന്നവരാണ് വിശുദ്ധന്മാർ. ക്രിസ്തുവിന്റെ വിശുദ്ധ ശരീരത്തിന്റെ ഭാഗഭാക്കുകളായിത്തീരുന്നതാണ് നമ്മുടെ വിശുദ്ധിയുടെ അടിസ്ഥാനം. ഇപ്രകാരം ക്രിസ്തുവുമായി സംസർഗ്ഗം ചെയ്തു ജീവിക്കുന്നവർ ആണ് വിശുദ്ധന്മാരുടെ സംഘം. ആയതിനാൽ സഭയെ വിശുദ്ധന്മാരുടെ സംഘം എന്നു വിശേഷിപ്പിക്കാം. മാമോദീസ്സായേറ്റ് ഈ സംഘത്തിൽ ചേർന്നിരിക്കുന്നവരെല്ലാവരും വിശുദ്ധന്മാരാണ്. എന്നാൽ മാമോദീസാ ഏറ്റ് സഭയോട് ചേർന്നിരിക്കുന്ന ഒരു വിശുദ്ധൻ ഈ ലോകജീവിതത്തിൽ തന്റെ ചിന്തയിലും സംസാരത്തിലും പ്രവൃത്തിയിലും ഈ വിശുദ്ധി സംരക്ഷിക്കുന്നു. വിശുദ്ധിയുടെ സജ്ജീവത്വം അവനിൽ പ്രതിബിംബിക്കുന്നു. നേരേ മറിച്ചു പിശാചിന്റെ പ്രലോഭനങ്ങൾക്കു വശപ്പെട്ട് ഈ വിശുദ്ധൻ തന്റെ പ്രവൃത്തിയിലും സംസാരത്തിലും ചിന്തയിലും അശുദ്ധിയിലേക്ക് വഴുതി വീഴുന്നു. ആയതിനാൽ വിശുദ്ധൻ എന്നു വിളിക്കു അനർഹനായിത്തീരുന്നു. അവൻ വിശുദ്ധന്മാരുടെ സംഘത്തിലെ വിശുദ്ധിയുടെ ഗന്ധം നഷ്ടപ്പെട്ടുപോയ ഒരു വാടിയ പുഷ്പമായി നിൽക്കുന്നു. വിശുദ്ധന്മാരുടെ സംഘമായ സഭാഗാത്രത്തിലെ പക്ഷപാതം പിടിച്ച ശോഷിച്ച അവയവമായി നിൽക്കുന്നു. ശോഷിച്ച അവയവങ്ങളും വിശുദ്ധരായി മുദ്രകുത്തപ്പെട്ടവരാണെങ്കിലും നിന്ദയുടെ അതിപ്രസരണത്തിനു വശംവദരായി ബലഹീനരായി സ്ഥിതിചെയ്യുന്നതിനാൽ ആരോഗ്യമുള്ള മറ്റ് അവയവങ്ങളെ അപേക്ഷിച്ചു തങ്ങളുടെ കൃത്യനിർവഹണത്തിന് പ്രയോജനരഹിതരായി നിൽക്കുന്നതിനാൽ ആരോഗ്യമുള്ള അവയവങ്ങളെപ്പോലെ (മാതൃകകളായി) പരിഗണിക്കപ്പെടുകയോ ആദരിക്കപ്പെടുകയോ ചെയ്യുന്നില്ല. എന്നാൽ ദൈവിക സംസർഗ്ഗത്തിൽനിന്ന് വ്യതിചലിക്കാതെ തങ്ങളിലുള്ള ദൈവസാദൃശ്യത്തിൽ വളരുന്നവരെ 'വിശുദ്ധന്മാർ' എന്നു പ്രത്യേകമായി നമ്മൾ വിളിക്കുന്നു. മരണത്തിന് മുമ്പും മരണശേഷവും അവർ ഈ ദൈവിക സംസർഗ്ഗത്തിൽ വിശുദ്ധിയിൽ അനുകരണീയരായി വളരുന്നതിനാൽ അവരുമായുള്ള നമ്മുടെ സംസർഗ്ഗവും വിശുദ്ധീകരണത്തിലേക്കു നയിക്കും. 'ഞാൻ ക്രിസ്തുവിന്റെ അനുകാരിയായിരിക്കുന്നതുപോലെ നിങ്ങൾ എന്റെ അനുകാരികൾ ആകുവീൻ' (1 കൊരി. 11:1) എന്നു വി. പൗലോസ് ശ്ലീഹാ പറഞ്ഞത് ഈ അർത്ഥത്തിലാകുന്നു.

### *വി. കന്യക മറിയാം*

വിശുദ്ധന്മാരുടെ സമൂഹത്തിൽ വി. കന്യകമറിയാം അഗ്രഗണ്യയാണ്. തന്റെ കൂടി രക്ഷകനായി പിറന്ന ദൈവത്തിന്റെ ഏകപുത്രന് മാതാവായിത്തീരുവാനുള്ള ഭാഗ്യം മറ്റാർക്കും ലഭിച്ചിട്ടില്ല. ഒരു സാധാരണ മനുഷ്യ

സ്ത്രീയായി ജനിച്ചുവെങ്കിലും ദൈവകൃപയിൽ നിറഞ്ഞ് 'ഇതാ ഞാൻ കർത്താവിന്റെ ദാസി, അവിടുത്തെ ഇഷ്ടം പോലെ എനിക്കു ഭവിക്കട്ടെ' എന്നു പറഞ്ഞു സ്വയസമർപ്പണം നടത്തി. വിശുദ്ധിയിൽ ദൈവശക്തി തന്റെമേൽ നിഴലിടുവാൻ പ്രാപ്തമായി. ഹവ്വാ ദുഷ്ടദൂതനായ സാത്താന്റെ വാക്കു കേട്ടു ദൈവേഷ്ടത്തിനു വിപരീതമായി സ്വന്ത ഇഷ്ടം നടപ്പാക്കിയെങ്കിൽ അതിനെ പരിഹരിക്കുവാൻ മനുഷ്യസ്ത്രീ തന്നെയായ, രണ്ടാം ഹവ്വയായ, കന്യക മറിയാം ദൈവദൂതനായ ഗബ്രിയേലിന്റെ വാക്കു കേട്ടു സ്വന്ത ഇഷ്ടത്തെ ദൈവേഷ്ടത്തിനു വിധേയമാക്കി. അനുസരണക്കേടു മൂലം ഹവ്വാ ഉണ്ടാക്കിയ കുരുക്കഴിച്ചത് അനുസരണം മൂലം രണ്ടാം ഹവ്വയായ കന്യക മറിയാമാണ്. ദൈവത്തിന്റെ മനുഷ്യരക്ഷാപദ്ധതിയിൽ സഹകരിച്ച മറ്റൊരാൾ കന്യക മറിയാമിനു തുല്യമായില്ല. ആയതിനാൽ 'ഇന്നു മുതൽ എല്ലാ തലമുറകളും എന്നെ ഭാഗ്യവതി എന്നു വാഴ്ത്തും' എന്നു അവൾ പരിശുദ്ധാത്മാവിനാൽ പാടിപ്പറഞ്ഞത് അന്വർത്ഥമാകുന്നു. വിശുദ്ധന്മാരുടെ രാജ്ഞിയെന്ന പേരിൽ മശിഹായുടെ അടുത്തു അവൾക്കുള്ള സാമീപ്യം പോലെ മറ്റു മനുഷ്യർക്കാർക്കും ഉണ്ടായിട്ടില്ല; ഉണ്ടാകുവാൻ സാധിക്കുകയുമില്ല.

### 4. വിശുദ്ധന്മാരുടെ സംസർഗം

ജീവനോടിരിക്കുമ്പോഴും ഈ ലോകം വിട്ടശേഷവും കർത്താവിന്റെ ഇഷ്ടന്മാർ കർത്താവിനെ പ്രസാദിപ്പിച്ചുകൊണ്ടിരിക്കുകയും മദ്ധ്യസ്ഥ പ്രാർത്ഥന നടത്തുകയും ചെയ്തുകൊണ്ടിരിക്കുന്നുവെന്ന് ഈ യൂണിറ്റിന്റെ ഒന്നാം പാഠത്തിൽ നാം വിശദമായി കണ്ടുവല്ലോ. ഈ ലോകത്തിലെ ശാരീരിക പ്രലോഭനങ്ങൾക്കെല്ലാം അതീതമായി വളർന്നവരായ അവർക്കു മരണശേഷം ദൈവവുമായുള്ള സംസർഗ്ഗം കൂടുതൽ ആയാസരഹിതമാണ്. യഹോവയുടെ കണ്ണ് നീതിമാന്മാരുടെമേലും അവന്റെ ചെവി അവരുടെ പ്രാർത്ഥനയ്ക്കും തുറന്നിരിക്കുന്നതിനാൽ (സങ്കീ. 34:15) അവരുടെ പ്രാർത്ഥന നമ്മുടെ ശക്തിദുർഗ്ഗവും ആശ്രയ വഴിയും ആകുന്നു. അവർ നമുക്കു വേണ്ടിയും നാം അവർക്കുവേണ്ടിയും നടത്തുന്ന പരസ്പര പ്രാർത്ഥനയാണ് സഭാഗാത്രത്തിൽ സജീവമായി ഒഴുകുന്ന രക്തം. ഏതൊരു മനുഷ്യന്റെയും വിശുദ്ധിയുടെ ഉരകല്ല് മറ്റുള്ളവർക്കുവേണ്ടിയുള്ള അവന്റെ പ്രാർത്ഥനയും സ്വയ പരിമിതികൾ മോചിക്കപ്പെടുവാൻ മറ്റുള്ളവരുടെ പ്രാർത്ഥനയിലുള്ള ശരണപ്പെടലും ആണ്. വിശുദ്ധന്മാരുടെ സംസർഗ്ഗത്തിന്റെ മൂലക്കല്ലും ഈ സത്യം തന്നെ.

4-ാം നൂറ്റാണ്ടു മുതൽ തന്നെ കന്യകമറിയാമിനോടും മറ്റു പരിശുദ്ധന്മാരോടുമുള്ള പ്രാർത്ഥന ആരാധനാക്രമത്തിൽ ഉൾപ്പെടുത്തി തുടങ്ങി.

**അഭ്യാസം**

1. ദൈവദൂതന്മാരുടെ അവസ്ഥയെക്കുറിച്ചു നിങ്ങൾ എന്തു മനസ്സിലാക്കുന്നു?

2. പിശാചിനെക്കുറിച്ചുള്ള വേദപുസ്തക പഠിപ്പിക്കലും മറ്റു മതങ്ങളുടെ തിന്മയെക്കുറിച്ചുള്ള വീക്ഷണവും താരതമ്യപ്പെടുത്തുക?

3. പരിശുദ്ധന്മാരോടുള്ള സംസർഗ്ഗത്തിന്റെ ആവശ്യകത എന്ത്?

## പാഠം 4

# സ്വർഗ്ഗം-നരകം-ക്രിസ്തീയ പ്രത്യാശ

❑ സ്വർഗീയാവസ്ഥ ❑ നരകാനുഭവം ❑ ക്രിസ്തീയ പ്രത്യാശയുടെ പൂർണത

ദൈവം തന്റെ വിശുദ്ധന്മാരോടും മാലാഖമാരോടും കൂടി വസിക്കുന്നതും രക്ഷിക്കപ്പെടുന്നവരുടെ ആത്യന്തിക ലക്ഷ്യവുമായ സ്ഥാനം അഥവാ അവസ്ഥയാണു 'സ്വർഗ്ഗം' എന്നു ക്രിസ്തീയ വേദശാസ്ത്രത്തിൽ പറയുന്നു. ശിക്ഷ അനുഭവിക്കുന്ന സ്ഥലം അഥവാ അവസ്ഥയ്ക്കു നരകമെന്നും പറയുന്നു. നിഷ്പ്രയാസമല്ലെങ്കിലും അപ്രാപ്യമല്ലാത്ത ഒരു ഭാവി നന്മയ്ക്കും സ്വർഗ്ഗരാജ്യത്തിനും വേണ്ടിയുള്ള ഉത്ക്കടമായ ആഗ്രഹവും അന്വേഷണവുമാണു ക്രിസ്തീയ പ്രത്യാശ.

### 1. സ്വർഗം

#### *(1) പ്രതിപാദനം*

'ഷെമയിം' എന്ന എബ്രായ പദത്തിന്റെ വിവർത്തനമാണു സ്വർഗ്ഗം അഥവാ ആകാശം. അക്ഷരാർത്ഥത്തിൽ ഭൂമിക്കുമീതെ ഒരു കമാനം പോലെ വളഞ്ഞുനിൽക്കുന്ന വിതാനം എന്നു മാത്രമാണ്. അതിനെ താങ്ങിനിർത്തുന്ന അടിസ്ഥാനങ്ങളും തൂണുകളും ഉണ്ടെന്നും (2 ശമു. 22:8; ഇയ്യോ. 26:11) അതിന്റെ കിളിവാതിൽ തുറന്നു മഴ ഭൂമിയിൽ പെയ്യുന്നുവെന്നും പഴയനിയമത്തിൽ പ്രതിപാദിക്കുന്നു (ഉല്പത്തി 7:11; 28:17 സങ്കീ. 78:23). ആത്മീയാർത്ഥത്തിൽ ത്രിയേകദൈവത്തിന്റെ വാസസ്ഥാനം എന്നു മനസ്സിലാക്കാം. പ. പൗലോസ് ശ്ലീഹാ മൂന്നാം സ്വർഗ്ഗമെന്നു (2 കൊരി. 12:2) പറയുന്നത് ഇതിനെ ഉദ്ദേശിച്ചായിരിക്കാം. പറു

ദീസാ അഥവാ ദൈവവുമായുള്ള സംസർഗസ്ഥാനം എന്നേ അദ്ദേഹം ഇതുകൊണ്ട് ഉദ്ദേശിച്ചുള്ളു. ഒന്നാം സ്വർഗ്ഗവും രണ്ടാം സ്വർഗ്ഗവും തിരുവെഴുത്തിൽ കാണുന്നില്ല. ഭൂമിക്കു മുകളിലുള്ള അന്തരീക്ഷത്തിലെ പറവജാലങ്ങളുടെ വിഹാരവിഹായസ്സും അതിനു മുകളിലുള്ള നക്ഷത്രജാലങ്ങളുടെ ക്രമീകൃതസ്ഥലവും യഥാക്രമം ഒന്നും രണ്ടും സ്വർഗ്ഗങ്ങളെന്നു പഴയ പുതിയനിയമ ഇടക്കാലത്തെ യഹൂദ വെളിപാടു സാഹിത്യത്തിലുണ്ട്. കൂടാതെ ഏഴു സ്വർഗ്ഗങ്ങളെന്ന് ഇക്കാലത്തുള്ള ഈനോക്കിന്റെ രണ്ടാം പുസ്തകത്തിൽ പറയുന്നു. ഈ പശ്ചാത്തലത്തിൽ പൗലോസ് ശ്ലീഹാ 'മൂന്നാം സ്വർഗ്ഗ'മെന്നു ദൈവിക വാസസ്ഥലത്തെ ഉദ്ദേശിച്ചു പറഞ്ഞുവെന്നേ അർത്ഥമാക്കേണ്ടതുള്ളു. സ്വർഗ്ഗം മഹത്വമാണ് (എബ്രാ. 2:10); ദൈവകൃപയാൽ പൂർണന്മാരുടെ അധിവാസ സ്ഥാനമാണ് (എബ്രാ. 10:14). ക്രിസ്തീയ പരിപൂർണതയിലെ പങ്കാളികളുടെ ഇടമാണ് (യോഹ. 1:16). സർവ്വതിന്റെയും പൂർണതയാണ് (കൊലോ. 1:19). ദൈവത്തെ മഹത്വീകരിക്കപ്പെട്ട ശരീരത്തോടെ (ക്രിസ്തു) മനസ്സിലാക്കുവാൻ കഴിയുന്ന സ്ഥാനമാണ് (കൊലോ. 2:9). വി. പൗലോസും (2 കൊരി. 12:1-9) വി. യോഹന്നാനും (വെളി. 4:1) സ്വർഗത്തിലേക്കു ആത്മാവിൽ എടുക്കപ്പെട്ടു. ഇതു ദൈവതേജസ് പ്രകാശിക്കുന്ന അതിമനോഹര സ്ഥലമായും (വെളി. 21:1-22:7) ആരാധനയുടെ സ്ഥലമായും കാണുന്നു (വെളി. 22:3; 19:1-3).

### (2) *സ്വർഗ്ഗീയാവസ്ഥ*

a) *പുതിയ സൃഷ്ടി:* വിശ്വാസികളുടെ സ്വർഗ്ഗീയാനുഭവത്തിനു മുമ്പു തന്നെ ഇന്നത്തെ ലോകം രൂപാന്തരപ്പെട്ട് പുതിയ ഒരു പരിവേഷം പ്രാപിക്കുകയും ചെയ്യും (മത്താ. 19:28; അ.പ്ര. 3:21). സർവ്വതിന്റെയും പുനരുജ്ജീവനവും പുനഃസ്ഥാപനവും നടക്കുന്നത് 'ഇളക്കമില്ലാത്തതു നില നിൽക്കേണ്ടതിനു - ദൈവരാജ്യം - നിർമ്മിതമായ ഇളക്കമുള്ളതിന് - ആകാശവും ഭൂമിയും - മാറ്റം വരുമ്പോഴാകുന്നു (എബ്രാ.12:27). നീതി വസിക്കുന്ന പുതിയ ആകാശത്തിന്റെയും ഭൂമിയുടെയും സൃഷ്ടി (2 പത്രൊ. 3:12, 13) വി. യോഹന്നാൻ നേരത്തെ കാണുന്നുണ്ട് (വെളി. 21:17). ഈ പുതിയ സൃഷ്ടിയുടെ സ്ഥാപനശേഷം പുതിയ യെറുശലേം ദൈവത്തിന്റെ സ്വർഗത്തിൽ നിന്നു ഇറങ്ങിവരികയും ദൈവകൂടാരം മനുഷ്യരുടെ ഇടയിൽ സ്ഥാപിക്കപ്പെടുകയും നീതിമാന്മാർ അവരുടെ നിത്യ സന്തോഷത്തിലേക്കു പ്രവേശിക്കുകയും ചെയ്യും (വെളി. 21:1-5). പുതിയ സൃഷ്ടി മുഴുവനായും മറ്റൊന്നല്ല; പ്രത്യുത ഇപ്പോഴുള്ള സൃഷ്ടിയുടെ പുതുക്കപ്പെടുന്ന അനുഭവം മാത്രമാണ് (സങ്കീ. 102:26, 27; എബ്രാ. 12:26-28. റോമ. 8:19-20).

b) *നീതിയുടെ വാസസ്ഥലം:* സ്വർഗ്ഗം എന്നു പറഞ്ഞാൽ ദൈവ സംസർഗ്ഗത്തിന്റെ ഫലമായി ഒരു മനുഷ്യനു ലഭിക്കുന്ന ആന്തരീയ സമാധാനത്തിന്റെയും സന്തോഷത്തിന്റെയും അനുഭവം അഥവാ അവ സ്ഥയാകുന്നു. ഈ ലോകത്തിൽ ജീവിക്കുമ്പോൾത്തന്നെ നീതിമാന്മാർ ഭാഗികമായി അനുഭവിക്കുന്ന ഈ അവസ്ഥ അതിന്റെ പൂർണതയിൽ കർത്താവിന്റെ വരവിനുശേഷം സ്ഥിരമായി ലഭിക്കുന്നു എന്നാണു ഇവിടെ വിവക്ഷിക്കുന്നത്. എന്നാൽ തിരുവെഴുത്തുകളിൽ സ്വർഗ്ഗമെന്ന ഒരു 'സ്ഥല'ത്തെക്കുറിച്ചു പറയുന്നുണ്ട്. ക്രിസ്തു സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവരുകയും സ്വർഗത്തിലേക്കു കയറുകയും ചെയ്തു, മാത്രമല്ല തന്റെ പിതാവിന്റെ ഭവനത്തിലെ അനേക വാസസ്ഥലങ്ങളെക്കുറിച്ചു പറ യുകയും ചെയ്തുവല്ലോ (യോഹ. 14:1–3). ആയതിനാൽ നീതിമാന്മാരും ഈ ആന്തരീയാനുഭവം വ്യത്യസ്ത പരിമാണത്തിൽ ഓരോരുത്തരും അനുഭവിക്കുന്നതിനെയാണ് അനേക വാസസ്ഥലങ്ങൾ എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്. 'സ്ഥലം' എന്നതു ഭൗതിക പരിമാണത്തിൽ മനസ്സിലാ ക്കുമ്പോൾ പല പ്രശ്നങ്ങളും ഉത്ഭവിക്കുന്നു. 'സ്ഥലം' ആത്മികലോക ത്തിലെ പരിമാണത്തിൽ എടുക്കുമ്പോൾ പ്രശ്നം ഒഴിവാക്കും. ദൈവത്തെ പിതാവ്, പുത്രൻ, വി. റൂഹാ (റൂഹാ എന്നതിനു കാറ്റ് എന്നും ആത്മാവ് എന്നും അർത്ഥമുണ്ട്) എന്നീ ഭൗതിക പരിമാണത്തിൽ അധി ഷ്ഠിതമായ ത്രിത്വഭാഷയിൽ നമുക്കു വെളിപ്പെടുത്തുമ്പോൾ ഈ സംജ്ഞകളിൽ ഉൾക്കൊള്ളുന്ന ആത്മീയ സത്യത്തെ നാം മനസ്സിലാ ക്കുന്നു. പിതാവും പുത്രനും റൂഹായും എന്നതിൽക്കൂടി വി. ത്രിത്വത്തിലെ മൂന്നാളത്വങ്ങളെ നാം കാണുന്നു. ഇപ്രകാരം താൻ അനേക വാസസ്ഥ ലങ്ങൾ നമുക്കൊരുക്കുന്നുവെന്നതിന്റെ ആത്മീയാർത്ഥത്തിൽ ക്രിസ്തു വിനോടുകൂടി ബോധപൂർവ്വം വസിക്കുന്ന ആത്മീയ തേജസ്സുള്ള അവ സ്ഥയായിത്തന്നെ നമുക്കു സ്വർഗ്ഗത്തെ മനസ്സിലാക്കാം (മത്താ. 5:5, വെളി. 21:1–3).

c) *നീതിമാന്റെ പ്രതിഫലം*: നീതിമാന്റെ പ്രതിഫലം നിത്യജീവനാ കുന്നു. അനന്തമായ ഒരു ജീവിതം എന്നതിനേക്കാൾ പരിപൂർണ ജീവി തമെന്ന് ഇത് അർത്ഥമാക്കുന്നു. ഈ ലോകത്തിലെ പരിധികൾക്കും പരി മിതികൾക്കും അപൂർണതയ്ക്കും പ്രതിബന്ധങ്ങൾക്കും അതീതമായ ജീവിതാനുഭവം, ദൈവവുമായുള്ള പൂർണസംസർഗത്തിൽ ജീവിക്കുക എന്നതാണ് നിത്യജീവന്റെ അന്തസ്സാരം (വെളി. 21:3). ദൈവത്തെ ക്രിസ്തുവിൽക്കൂടി മുഖാമുഖമായി കണ്ട് (cf 1 കൊരി. 13:12) നിത്യാ നന്ദം അനുഭവിക്കുന്നു; ഇതാണ് അവരുടെ തൃപ്തി. ദൈവത്തെ സ്തുതി ച്ചുകൊണ്ടുള്ള ജീവിതം അവരുടെ സമ്പൂർണ വ്യക്തിത്വത്തിന്റെയും ആനന്ദനിർവൃതിയാണ്. ഓരോരുത്തർക്കും അവരവർക്കു ലഭിക്കുന്ന

ദൈവസംസർഗ ബന്ധത്തിൽ തൃപ്തരും സന്തോഷവാന്മാരും ആയി രിക്കും എന്നത് ഈ സംസർഗാനുഭവത്തിനു വ്യത്യസ്ത നിലകളു ണ്ടെന്നു സമ്മതിച്ചാൽ പോലും സ്വർഗ്ഗത്തിന്റെ സമത്വം വെളിവാക്കുന്നു. ഓരോരുത്തരുടെയും സ്വർഗീയാനന്ദം പരിപൂർണവും നിറഞ്ഞതുമായി രിക്കും.

**2. നരകം**

***1) പശ്ചാത്തലം***

ഷിയോൾ (sheol) എന്ന പദം 'പാതാളം', ശവക്കുഴി, കുഴി എന്നീ വാക്കുകളിൽ മരിച്ചുപോയവരുടെ പൊതുവായ പാർപ്പിടത്തെ ഉദ്ദേശിച്ചു പഴയനിയമത്തിൽ ഉപയോഗിച്ചിരിക്കുന്നു (സങ്കീ. 16:10, 30:3, യെശ. 38:10, സംഖ്യ 16:33, ഇയ്യോ. 24:19, സങ്കീ. 9:17). മരണത്തിനും ഉയിർത്തെഴു ന്നേൽപിനും ഇടയ്ക്കുള്ള സമയത്തു മടങ്ങിപ്പോയവർ വസിക്കുന്ന സ്ഥലം ഹേഡീസ് (Hades) അഥവാ പാതാളം, മരണം എന്നീ പേരുക ളിൽ പുതിയനിയമത്തിൽ പരാമർശം കാണുന്നു (മത്താ. 11:23, 16:18 ലൂക്കോ. 10:15, 16:23, 1 കൊരി. 15:55, വെളി. 1:18, 6:8, 20:13, 14). പുതിയ നിയമത്തിലെ 'അഗ്നിനരകം' എന്ന ആശയത്തിനു പഴയനിയമത്തിലെ ബൻ-ഹിന്നോം താഴ്വരയുമായി ബന്ധമുണ്ട്. ശലോമോൻ രാജാവ് (961-922 BC) വാർദ്ധക്യകാലത്തു തന്റെ അന്യജാതി ഭാര്യമാരുടെ ഇംഗി തത്തിനു വഴങ്ങി വിഗ്രഹാരാധന നടത്തിയ കൂട്ടത്തിൽ, യെറുശലേമിനു തെക്കുള്ള മലയുടെ താഴ്വരയിൽ അമ്മോന്യരുടെ മ്ലേച്ഛവിഗ്രഹമായ മോലക്കിനും ഒരു പൂജാഗിരി പണിതു (1 രാജാ. 11.7). ഇതിനു ഹിന്നോം താഴ്വര എന്നു പേർ. ഇവിടെ മോലക് ദേവന്റെ പ്രസാദത്തിനായി ശൈശവ ദഹനബലി നടത്തിയിരുന്നു. യോശിയാ രാജാവ് (640-609 BC) ഈ പൂജാഗിരി നശിപ്പിച്ചു. മൃതശരീരങ്ങൾ കൂട്ടിയിട്ടു കത്തിക്കുന്ന സ്ഥല മായി ബൻ-ഹിന്നോം താഴ്വര ഉപയോഗപ്പെടുത്തി (2 രാജാ 23:10, 13, 14). ഇപ്രകാരം നഷ്ടപ്പെട്ടുപോയ ആത്മാക്കളുടെ പ്രതീകമായി ബൻ ഹിന്നോം എന്ന അഗ്നിത്താഴ്വര, അഗ്നിനരകത്തിനു മുൻകുറിയായി കാണപ്പെടുന്നു (Gehenna) (മത്താ. 5:22, 29, 30; 10:28, 18:9, 23:15, 33 മർക്കോ. 9:43, 45, 47, ലൂക്കോ. 12:5, യാക്കോ. 3:6).

നരകം എന്ന വേദപുസ്തക പഠിപ്പിക്കൽ ഇതിൽ ഒതുങ്ങി നിൽക്കു ന്നില്ല. 'കെടാത്ത തീ', 'കുരിരുട്ട്', 'തീക്കുണ്ഡം', രണ്ടാം മരണം, 'ഗന്ധ കത്തീപ്പൊയ്ക', ചാകാത്ത പുഴുവുള്ള സ്ഥലം, പിശാചിനും അവന്റെ ദൂതന്മാർക്കുമുള്ള സ്ഥലം - എന്നെല്ലാം നരകത്തെക്കുറിച്ചു പറയുന്നു ണ്ടെങ്കിലും ആക്ഷരീകമായിട്ടല്ല ഇവിടെ മനസ്സിലാക്കേണ്ടത്.

**2. നരകാനുഭവം**

a) *ദുഷ്ടന്മാരുടെ സ്ഥലം:* നിത്യ ശിക്ഷാവിധിയെക്കുറിച്ചുള്ള വേദശാസ്ത്ര നിഗമനങ്ങൾ ദൈവസ്നേഹത്തിന്റെ അടിസ്ഥാനത്തിൽ ചോദ്യം ചെയ്യപ്പെടുന്നുണ്ട്. ക്രിസ്തീയ പഠിപ്പിക്കൽ നരകം എന്നത് 'ദൈവ സംസർഗം' ലഭിക്കാത്തതു മൂലം മാനസികമായും ശാരീരികമായും ഓരോരുത്തരും അനുഭവിക്കുന്ന വേദനയും ദുഃഖവുമാണെന്നും അതിന്റെ സ്ഥിരമായൊരു നിലനിൽപാണു നിത്യനരകമെന്നുമാണ്. നരകത്തെക്കുറിച്ചുള്ള വേദപുസ്തക പരാമർശങ്ങൾ ഈ അർത്ഥത്തിലാണു വ്യാഖ്യാനിക്കുന്നത് (മത്താ. 24:5, 25:30, 46, ലൂക്കോ. 16:19–31). ഇതിനെക്കുറിച്ചുള്ള വിവിധ സംജ്ഞകൾ മുകളിൽ കണ്ടുവല്ലോ (മത്താ. 13:42, വെളി. 20:14–15, 4:6; 1 പത്രോ. 3:19, ലൂക്കോ. 8:31, 2 പത്രോ. 2:4). ഇവയിൽ നിന്നെല്ലാം നരകം എന്നു പറയുന്നത് ഒരവസ്ഥയാണെന്നും അതിന്റെ പരിമാണം ഭൗതികമല്ല ആത്മികമാണെന്നും മനസ്സിലാക്കാം. ദൈവസാന്നിദ്ധ്യവും സംസർഗവും ലഭിക്കാത്ത അവസ്ഥ മനുഷ്യനെ സംബന്ധിച്ചിടത്തോളം അന്ധകാരമാണല്ലോ. ദൈവസ്നേഹത്തിന്റെ വലയത്തിൽ ഉൾപ്പെടാത്ത മനുഷ്യനു നിലനിൽക്കുക സാദ്ധ്യമല്ല. ഒന്നുമില്ലായ്മയിൽ ആയിത്തീരുന്നു.

b) *നിലയ്ക്കാത്തത്:* എന്തായിരിക്കും ദുഷ്ടന്മാരുടെ ശിക്ഷയുടെ സ്വഭാവം എന്നുള്ളത് വിശദമാക്കുവാൻ ബുദ്ധിമുട്ടുണ്ട്. എങ്കിലും ചില അടിസ്ഥാനതത്ത്വങ്ങൾ തിരുവെഴുത്തുകളിൽ കാണുന്നു. ദൈവകരുതലിന്റെ അഭാവം, പാപത്തിന്റെ ഫലമായുള്ള നിലയ്ക്കാത്ത അസ്വസ്ഥത, ആത്മാവിന്റെയും ദേഹിയുടേയും വേദനയും കഷ്ടതയും, ബോധമനസ്സിന്റെ വേദന, ആകുലം, നിരാശ, കരച്ചിൽ, പല്ലുകടി എന്നിവ ഈ നരകയാതനയുടെ നിലയ്ക്കാത്ത അനുഭവമായി കാണുന്നു (മത്താ. 8:12, 13:50, മർക്കോ. 9:43, 44, 47, 48, ലൂക്കോ. 16:23, 28 വെളി. 14:10, 21:8). ശിക്ഷയ്ക്കു വിവിധ പടികളുണ്ടെന്നു ചില വേദഭാഗങ്ങൾ സൂചിപ്പിക്കുന്നു (മത്താ. 11:22, 4, ലൂക്കോ. 12:47, 48). പക്ഷേ ഇവയ്ക്കെല്ലാം ഉപയോഗിച്ചിരിക്കുന്ന ഭാഷ പ്രതീകാത്മകമാണ്. ദൈവസംസർഗത്തിൽ നിന്ന് അന്യമായിപ്പോകുന്ന മനുഷ്യന്റെ വേർപെട്ട അവസ്ഥയെ ചിത്രീകരിക്കുവാൻ ഈ പ്രതീകങ്ങൾ വേദപുസ്തകത്തിൽ ഉപയോഗിച്ചിരിക്കുന്നു.

c) ശിക്ഷയുടെ കാലയളവ്: നിത്യനരകം എന്നത് പലരും നിഷേധിക്കുന്നു. എന്നാൽത്തന്നെ എന്നേക്കും നിലനിൽക്കുന്നത്, 'നിത്യമായത്' ഇവയെല്ലാം ഒരു യുഗ കാലഘട്ടത്തെ സൂചിപ്പിക്കുന്ന വാക്കുകളാകുന്നു. പരിമിതമായ ഒരർത്ഥം മാത്രമല്ല അതിനുള്ളത്. ഇതും പ്രതീകാത്മകമായി കാണുന്നു. മത്തായി 25:46–ൽ ഈ ഒരേ പദം നീതിമാന്മാർക്കും

നീതികെട്ടവർക്കും ഒരുപോലെ ഉപയോഗിക്കുന്നു. കെടാത്ത തീയും (മർക്കോ. 9:43) ചാകാത്ത പുഴുവും (മർക്കോ. 9:48) എന്നുള്ളതുപോലെ നീതിമാന്മാർക്കും നീതികെട്ടവർക്കും ഇടയിലുള്ള 'കടക്കാൻ പാടില്ലാത്ത വിടവും' (ലൂക്കോ. 16:26) ആലങ്കാരിക പദപ്രയോഗങ്ങളാകുന്നു.

### 3. പ്രത്യാശ

#### 1. അടിസ്ഥാനം

പുതിയനിയമത്തിൽ കൂടുതലായി കാണുന്ന ഒരാശയമാണ് 'പ്രത്യാശ.' ശാരീരിക മരണത്തിനുശേഷമുള്ള ജീവിതത്തെക്കുറിച്ചുള്ള പ്രതീക്ഷയായി പൊതുവെ മനസ്സിലാക്കുന്നു. യേശുക്രിസ്തുവിന്റെ ഉയിർത്തെഴുന്നേൽപാണ് ഈ ക്രിസ്തീയ പ്രത്യാശയുടെ അടിസ്ഥാനം. അതോടൊപ്പം ഉയിർത്തെഴുന്നേറ്റ ക്രിസ്തുവുമായുള്ള വ്യക്തിപരമായ ബന്ധവും ഈ പ്രത്യാശയ്ക്ക് ആക്കം കൂട്ടുന്നു. യഹൂദന്മാരിൽ സാദൂക്ക്യരൊഴിച്ച് എല്ലാവരും മരിച്ചവരുടെ ഉയിർത്തെഴുന്നേൽപിൽ പ്രത്യാശയുള്ളവരായിരുന്നു. ഈ പ്രത്യാശ യേശുവും അംഗീകരിച്ചിരുന്നേക്കാം. 'ഞാൻ അബ്രഹാമിന്റെയും യിസ്സഹാക്കിന്റെയും യാക്കോബിന്റെയും ദൈവമാകുന്നു' (പുറ. 3:6, മത്താ. 22:32) എന്ന പഴയനിയമ പ്രഖ്യാപനത്തിന്റെ ആവർത്തനവും യേശു ചെയ്യുന്നത് ഈ അർത്ഥത്തിലാകുന്നു. ദൈവസംസർഗത്തിൽ യഥാർത്ഥമായി ഈ ലോകത്തിൽ ജീവിക്കുന്ന ഒരുവനും മരണാനന്തരശേഷമുള്ള നമ്മുടെ ദൈവസംസർഗ ജീവിതത്തെക്കുറിച്ച് സംശയം ഉണ്ടാക്കുകയില്ല.

#### 2. പഴയനിയമത്തിൽ

പഴയനിയമത്തിൽ പ്രത്യാശയെന്നത് സുരക്ഷിതത്വം, കാവൽ, വിശ്വാസം എന്നീ വാക്കുകളിൽക്കൂടി വ്യക്തമാക്കുന്നു (സങ്കീ. 16:9, 22:9). ഉറപ്പുള്ളതും നിശ്ചിതവുമായ പ്രതീക്ഷ എന്ന അർത്ഥത്തിലും പ്രത്യാശ ഉപയോഗിക്കുന്നുണ്ട് (സദൃ. 22:19, ഇയ്യോ. 8:14, സങ്കീ. 42:5, 71:5). ഇതിനു സങ്കേതസ്ഥാനം എന്നാണു പറയുന്നത്. മറവ്, അഭയസ്ഥാനം എന്നും പ്രത്യാശയ്ക്കു പറയാറുണ്ട് (സങ്കീ. 62:8, യിരെ. 17:7, 17, യോവേൽ 3:16). കാത്തിരിപ്പ് (എസ്രാ. 10:2) എന്നും വിടുതലിനുള്ള പ്രതീക്ഷ (സംഖ്യാ 9:12) എന്നും പ്രത്യാശയ്ക്കു പഴയനിയമത്തിൽ അർത്ഥമുണ്ട്. എന്നാൽ ഉയിർത്തെഴുന്നേൽപ്പിലുള്ള പ്രത്യാശ യഹൂദമതത്തിൽ വളരെ താമസിച്ചാണുണ്ടായത്. പ്രവാസത്തിനു മുമ്പു പാതാളമെന്ന ഒരാശയമല്ലാതെ മരിച്ചുപോയവരെക്കുറിച്ച് മറ്റൊരു പ്രത്യാശയും ഉണ്ടായിരുന്നുവെന്നു തോന്നുന്നില്ല. സെലൂക്യൻ ഭരണാധികാരി ആയിരുന്ന അന്തിയോക്കസ് നാലാമന്റെ (175-63 ബി.സി.) പീഡനകാലം മരണാനന്തര

ജീവിത പ്രത്യാശയ്ക്കു വഴിയൊരുക്കി. ന്യായപ്രമാണാനുഷ്ഠാനത്തിന്റെ പേരിൽ പീഡയേറ്റു മരിക്കേണ്ടി വന്നിട്ടുള്ള ഭക്തരായ യെഹൂദർ പാതാളത്തിൽ പോകുവാൻ ദൈവം അനുവദിക്കുകയില്ല എന്ന വിശ്വാസവും പഠിപ്പിക്കലും അവരുടെയിടയിലും ഉണ്ടായിരുന്നു.

### 3. പുതിയനിയമത്തിൽ

ഇവിടെ ഉപയോഗിച്ചിരിക്കുന്ന 'എൽപിസ്' എന്ന ഗ്രീക്കു വാക്കിനു പ്രതീക്ഷ എന്നാണർത്ഥം. പഴയനിയമ പശ്ചാത്തലത്തിൽ നന്മയെക്കുറിച്ചുള്ള പ്രതീക്ഷയാണിവിടെ; യേശുക്രിസ്തുവിന്റെ ഉയിർത്തെഴുന്നേൽപാണു ക്രിസ്തീയ പ്രത്യാശയുടെ ഉറവിടം (1 പത്രോ. 1:3). ക്രിസ്തീയ വിശ്വാസത്തിന്റെ കാതൽ തന്നെ ക്രിസ്തുവിന്റെ ഉയിർത്തഴുന്നേൽപാണ് (1 കൊരി. 15:14). ക്രിസ്ത്യാനിയുടെ ഉയിർത്തെഴുന്നേൽപും ഈ അടിസ്ഥാനത്തിലാണു നാം പ്രത്യാശിക്കുന്നത്. പുതിയനിയമത്തിൽ ഇതിനെക്കുറിച്ച് സവിസ്തരം പ്രതിപാദിച്ചിട്ടുള്ളതു വി. പൗലോസാണ് (1 കൊരി. 15, 2 കൊരി. 5, 1 തെസ്സ. 4:13–5:11).

### 4. ക്രിസ്തീയ പ്രത്യാശയുടെ പൂർണത

നിത്യജീവൻ ദൈവത്തിന്റെ ദാനമാണ്. അതിനെ പ്രാപിക്കുവാനുള്ള മനുഷ്യപ്രയത്നം വൃഥാവാക്കുവാൻ പാടില്ല. ഉയിർത്തെഴുന്നേൽപിലും ദൈവകരുണയിലുള്ള ആശ്രയമാണ് ക്രിസ്ത്യാനിയെ നിത്യജീവന്റെ പ്രത്യാശയിൽ പിടിച്ചുനിർത്തുന്നത്. ദൈവീകരണത്തിൽ പ്രത്യാശ വയ്ക്കുന്ന ക്രിസ്ത്യാനി അതിന്റെ മുന്നാസ്വാദനം ഈ ലോകത്തിൽ വച്ചു തന്നെ നടത്തുന്നു. അത് അതിന്റെ പൂർണതയെ പ്രാപിക്കുവാനുള്ള അഭിവാഞ്ഛയും ഉത്ക്കടമായ ആഗ്രഹവും അവനിൽ ജനിപ്പിക്കുന്നു. എത്രമാത്രം ഈ മുന്നാസ്വാദനം സന്തോഷപ്രദമാകുന്നുവോ അത്രമാത്രം അതിന്റെ പൂർണതയിലുള്ള പ്രത്യാശയും തൃഷ്ണതയുള്ളതായിരിക്കും. മഹത്വീകരണത്തിന്റെ ഈ പ്രത്യാശ കേവലം വാഗ്ദാനങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ളതല്ല. പ്രത്യുത മഹത്വീകരിക്കപ്പെട്ട ക്രിസ്തുവിന്റെ ജീവിതത്തിൽ നിന്നു പ്രചോദിതമാണ്; ആയതിനാൽ ക്രിസ്തുവിന്റെ രണ്ടാമത്തെ വരവ് 'ഭാഗ്യകരമായ പ്രത്യാശ'യായി വി. പൗലോസ് പറയുന്നു (തീത്തോ. 2:13). ആത്യന്തികമായ മഹത്വീകരണത്തെക്കുറിച്ചുള്ള ക്രിസ്തീയ സന്തോഷവും പ്രതീക്ഷയും ഇതിൽ ഉൾക്കൊള്ളുന്നു.

### അഭ്യാസം

1. സ്വർഗം, നരകം എന്നിവ കേവലം വ്യക്തിപരമായ ഒരാന്തരിക അനുഭവം മാത്രമല്ലെന്ന് എങ്ങനെ സമർത്ഥിക്കാം.
2. ക്രിസ്തീയ പ്രത്യാശയുടെ അടിസ്ഥാനം, ലക്ഷ്യം ഇവ വിശദമാക്കുക.

## പാഠം 5

# തിന്മ, കഷ്ടത

❑ ചില പരിഹാര സിദ്ധാന്തങ്ങൾ ❑ ക്രിസ്തീയ സമീപനം

ദൈവം ആറു ദിവസം കൊണ്ട് ആകാശവും അതിലുള്ളവയൊക്കെയും സൃഷ്ടിച്ചു. താൻ സൃഷ്ടിച്ചവയൊക്കെയും ദൈവം നല്ലതെന്നു കണ്ടു (ഉല്പ. 1:31). എല്ലാം ക്രമമായും ഉചിതമായും താൻ സൃഷ്ടിച്ചു. സൃഷ്ടിയിൽ പൊരുത്തവും യോജിപ്പും കോർത്തിണക്കി. പ്രപഞ്ചത്തിലുള്ള ഈ ഏക യോജ്യതയ്ക്കു നേരിട്ടതും നേരിട്ടുകൊണ്ടിരിക്കുന്നതുമായ എല്ലാ പ്രകാരേണയുമുള്ള ഭഞ്ജനത്തെ പൊതുവായി തിന്മയെന്ന് ഇവിടെ വിവക്ഷിക്കുന്നു. ദൈവം ഒരു പിതാവിനെപ്പോലെ ഈ ലോകത്തെയും തന്റെ മക്കളെയും സ്നേഹിക്കുന്നുവെങ്കിൽ, അവൻ സർവശക്തനാകുന്നുവെങ്കിൽപ്പിന്നെ എന്തുകൊണ്ട് ഈ ലോകത്തിൽ കഷ്ടതയും താദൃശ്യമായ തിന്മകളും നിലനിൽക്കുവാൻ ദൈവം അനുവദിക്കുന്നു? ദൈവം നല്ലവനല്ലാത്തതുകൊണ്ടാകുന്നുവോ? ദൈവം നല്ലവനും സർവശക്തനും ലോകത്തെ സ്നേഹിക്കുന്നവനുമാണെങ്കിലും അശ്രദ്ധനായതുകൊണ്ടാകുന്നുവോ? വ്യക്തിത്വ വിശേഷതയുള്ള ഒരു ദൈവത്തിൽ വിശ്വസിക്കുന്ന യഹൂദ, ക്രിസ്തീയ, ഇസ്ലാം വിശ്വാസികൾക്കാണ് ഇതൊരു പ്രധാന പ്രശ്നമായി വരുന്നത്. ഹിന്ദുമതത്തെ സംബന്ധിച്ചിടത്തോളം തിന്മയെന്നതു ലോകപ്രതിഭാസത്തിന്റെ ഭാഗം മാത്രം.

മനുഷ്യനെക്കുറിച്ചുള്ള ദൈവത്തിന്റെ കരുതലും നിരപരാധികളുടെ കഷ്ടതയും തമ്മിൽ എങ്ങനെ പൊരുത്തപ്പെടുത്താം. നിർദോഷികളും നിഷ്ക്കളങ്കരുമായ ശിശുക്കൾ കഷ്ടതകൾക്കും രോഗങ്ങൾക്കും ഇരയാവുകയും അകാല മരണം പ്രാപിക്കുകയും ചെയ്യുമ്പോൾ കഷ്ടതയെന്ന രഹസ്യത്തെക്കുറിച്ചു നല്ലവനും നമ്മെ കരുതുന്നവനുമായ ഒരു ദൈവത്തിൽ വിശ്വസിക്കുന്ന നമുക്കെന്തു പറയാനാവും?

### 1. ചില പരിഹാര സിദ്ധാന്തങ്ങൾ

a) *തിന്മയ്ക്ക് ഉണ്മയില്ല:* ദൈവം പൂർണതയും ഉണ്മയും ആകയാൽ ലോകത്തിൽ കാണുന്ന അപൂർണതയും ഉണ്മയുടെ അഭാവവുമാണു തിന്മ. പ്ലേറ്റോയിലും പ്ലോറ്റീനെസിലും കൂടി കടന്നു തോമസ് അക്വിനാസിൽ പ്രബലപ്പെട്ട ഒരു തത്വചിന്തയാണു തിന്മയ്ക്ക് ഉണ്മയില്ല എന്നത്. പൂർണതയെയും ഉണ്മയെയും മനസ്സിലാക്കുവാൻ സഹായിക്കുന്ന തിന്മ ഇത്തരത്തിൽ ആവശ്യമായ ഒരു പ്രതിഭാസമാണെങ്കിലും ആത്യന്തികമായി ഉണ്മയ്ക്കും പൂർണതയ്ക്കും മാത്രമെ നിലനില്പുള്ളു എന്നതി

നാൽ തിന്മ നശിച്ചുപോകും എന്നീക്കൂട്ടർ വാദിക്കുന്നു. കറുത്ത പ്രതല ത്തിലാണു വെളുത്ത ചിത്രങ്ങൾ കൂടുതൽ ആകർഷകമാകുന്നത്. ഇതൊരു പരിധിവരെ പരിഗണിക്കാവുന്ന ഒരു നിർദ്ദേശമാണെങ്കിൽ പോലും കഷ്ടതയുടെ തീച്ചൂളയിൽ എരിയുന്ന മനുഷ്യഹൃദയത്തിന് ആശ്വാസവും പ്രത്യാശയും പകർന്നുകൊടുക്കുവാൻ സാധിക്കുന്നതല്ല.

b) *ദ്വിശക്തി വാദം*: പുരാതന പേർഷ്യൻ മതത്തിൽ നിന്നും ഉദ്ഭവി ക്കുന്നതാണ് പരസ്പര ഭിന്നങ്ങളായ രണ്ടു ശക്തികൾ – നന്മയും തിന്മയും – പ്രപഞ്ചത്തെ ഭരിക്കുന്നു എന്ന ദ്വിശക്തിവാദം. സൊറോ ആസ്ട്രിയ മതത്തിന്റെ കാതലായ പ്രമേയം നല്ല ദൈവമായ അഹൂരമാ സ്ദായും അദ്ദേഹത്തിന്റെ ആറ് ആത്മാക്കളും ദുഷ്ടദൈവമായ അഗ്രമ ന്യുവിനും അദ്ദേഹത്തിന്റെ ആറ് ആത്മാക്കൾക്കുമെതിരായി ലോക ത്തിന്റെ നിലനിൽപിനുവേണ്ടി ആത്യന്തിക യുദ്ധം ചെയ്യുന്നു എന്നതാ കുന്നു. ഇതിന്റെ ഫലമായി അഹൂരമാസ്ദായുടെ എല്ലാ പദ്ധതികളെയും നിഷ്ഫലമാക്കുവാൻ അഗ്രമന്യു എല്ലാത്തരം കഷ്ടതകളും ലോകത്തിൽ വിതയ്ക്കുന്നുവെങ്കിലും ആത്യന്തികമായി അഗ്രമന്യുവും ആത്മാക്കളും തോൽപിക്കപ്പെടും. ദൈവവും സാത്താനും തമ്മിലുള്ള ഒരാത്യന്തിക യുദ്ധത്തെക്കുറിച്ചു ചില വേദശാസ്ത്രജ്ഞന്മാർ ഈ രീതിയിൽ ചിന്തി ക്കുന്നുണ്ട്. ദൈവത്തിന്റെ സർവശക്തി പരിമിതപ്പെടുത്തിക്കാണിക്കുന്ന ഈ സിദ്ധാന്തത്തിനും അത്രതന്നെ പിടിച്ചുനിൽക്കുവാനോ മനുഷ്യഹൃദ യത്തെ സ്വാധീനിക്കുവാനോ കഴിയുകയില്ല.

c) *ദൈവം എന്ന സ്വേച്ഛാധികാരി*: ദൈവം പരമാധികാരിയാകുന്നു. അവൻ ആഗ്രഹിക്കുന്നതും പ്രവർത്തിക്കുന്നതുമെല്ലാം ശരിയാണ്. കുശ വനു കളിമണ്ണിന്മേൽ അധികാരമുണ്ട് (യെശ. 45:9, റോമ 9:20). കഷ്ട തയും ദുരിതവും ആവശ്യമെന്നു ദൈവത്തിനു തോന്നുന്നിടത്തു ദൈവം അതു വരുത്തുന്നു. ദൈവയിഷ്ടത്തെ ചോദ്യം ചെയ്യുവാൻ നമുക്ക് അവ കാശമില്ല. ഇസ്ലാം മതത്തിൽ അള്ളായുടെ ഏകപക്ഷീയാധികാരം വ്യക്ത മായി കാണുന്നുണ്ട്. ക്രിസ്തീയ വിശ്വാസത്തിൽ ഇത് അത്രതന്നെ പ്രബ ലമായി കാണുന്നില്ല. കഷ്ടതയും തിന്മയുമൊന്നും ഈ അടിസ്ഥാന ത്തിൽ ഒരു പ്രശ്നമേയല്ല. കാരണം ദൈവദൃഷ്ടിയിൽ അവയെല്ലാം അവ ശ്യഘടകങ്ങളാണ്. ദൈവത്തിന്റെ പൈതൃകസ്നേഹത്തെ കുറച്ചു കാണിക്കുകയാണിവിടെ. മാത്രമല്ല മനുഷ്യന്റെ നന്മയ്ക്കുവേണ്ടി ദൈവം തിന്മ മനുഷ്യനു നൽകുന്നതു ദൈവത്തിന്റെ ഭാഗത്തു ശരിയായിട്ടുള്ള ഒരു തീരുമാനമാണെന്നതു ദൈവത്തെക്കുറിച്ചുള്ള വിശ്വാസത്തിന് ആഘാതമേൽപ്പിക്കുന്നു.

d) *നന്മ തിരഞ്ഞെടുക്കുവാൻ*: ദൈവം മനുഷ്യനെ സൃഷ്ടിച്ചപ്പോൾ അവന്റെമേൽ ഒന്നും അടിച്ചേൽപിക്കാതെ സ്വതന്ത്രമായി നന്മ തിരഞ്ഞെ

ടുത്ത് അവൻ ജീവിക്കണമെന്നാഗ്രഹിച്ചതിനാൽ സൃഷ്ടിയിൽത്തന്നെ വേദനയും കഷ്ടതയും പാപവും സാദ്ധ്യതകളായിത്തീർന്നു. ആത്മിക മായ വളർച്ചയ്ക്കു വേദന സഹായിച്ചേക്കാമെന്നു വച്ചാൽത്തന്നെ പ്രപ ഞ്ചത്തിൽക്കാണുന്ന പൊതുവായ കഷ്ടതകളെയും – യുദ്ധം, പ്രളയം, ഭൂകമ്പം, അഗ്നിപർവ്വത സ്ഫോടനം, ഇടിമിന്നൽ, വരൾച്ച – അവയുടെ ഫലത്തെയും കുറിച്ചു ചിന്തിച്ചാൽ എപ്പോഴും വളർച്ചയ്ക്കുതകുന്നവ യാണെന്നു പറയുവാൻ കഴിയുകയില്ല. കഷ്ടതയെ അതിജീവിക്കുവാ നുള്ള ശ്രമത്തിൽ സ്വഭാവരൂപീകരണം നടക്കുമെന്നു സമ്മതിച്ചാൽ പോലും കോടിക്കണക്കിന് ആളുകൾ പട്ടിണി കിടന്ന് മരിക്കുന്നത് ഏതാനും കുറെ ആളുകൾക്ക് അതു കണ്ടു ദൈവത്തെ സ്തുതിച്ചു നിസ്വാർത്ഥ സേവനം വഴിയും സ്വഭാവരൂപവൽക്കരണത്തിനു വേണ്ടി യാകുന്നു എന്നതു യുക്തിക്കു നിരക്കുന്നതല്ല. കഷ്ടതയില്ലാത്ത ഒരു ലോകത്തിൽ മാനുഷിക മൂല്യങ്ങൾ വളരുകയില്ലെന്ന് എങ്ങനെ സമർത്ഥി ക്കാനാവും? അതുമല്ല മനുഷ്യന്റെ തിന്മകളെ ഒന്നും കണക്കിലെടു ക്കാതെ അവനെ രക്ഷിക്കുവാൻ ദൈവം കാണിക്കുന്ന സൗജന്യമായ ദൈവകൃപയുടെ ആസ്വാദനത്തിനു പാപം മുഖാന്തിരമായിത്തീരുന്നു എന്നത് ക്രിസ്തീയ വിശ്വാസിക്ക് മനസ്സിലാക്കുവാൻ സാധിക്കുമെങ്കിലും യുക്തിക്കു നിരക്കുന്നതായിരിക്കുകയില്ല.

### 2. ക്രിസ്തീയ സമീപനം

തിന്മയെന്ന പ്രശ്നത്തിനു തൃപ്തികരമായ ഒരു പരിഹാരം നിർദേശി ക്കുവാൻ ഒരു മതത്തിനും സാധ്യമല്ലായെങ്കിലും അതിനോടുള്ള ക്രിസ്തീയ സമീപനത്തെക്കുറിച്ചാണു നമുക്കു പ്രതിപാദിക്കുവാനുള്ളത്. അതിന്റെ വലിപ്പത്തെയും അതുൾക്കൊള്ളുന്ന പ്രശ്നങ്ങളെയും അത്ര വേഗം തുടച്ചുമാറ്റുവാൻ സാധിക്കുന്നില്ലെന്നുള്ളതു മുൻവിവരിച്ച സിദ്ധാ ന്തങ്ങളും അവയുടെ പോരായ്മകളും നമ്മെ ധരിപ്പിക്കുന്നു.

a) *ദൈവകരുതൽ*: തിന്മയും അതിന്റെ ഫലമായുണ്ടാകുന്ന കഷ്ടത കളും യഥാർത്ഥമാണ്. എന്നാൽ ഇവ ദൈവകരുതലിന്റെ പരിധിക്കപ്പുറ മായി വരുന്നില്ല. അതിനെ അതിജീവിക്കുവാൻ നമുക്കു സാധിക്കും. ഇതാണു തിരുവെഴുത്തുകളിൽ നിന്നും നമുക്ക് മനസ്സിലാകുന്നത്. ആയ തിനാൽ തിന്മയെന്ന പ്രശ്നത്തെ സമീപിക്കുവാൻ സർവ്വശക്തനായ ഒരു ദൈവത്തിലുള്ള വിശ്വാസം അത്യന്താപേക്ഷിതമാകുന്നു. നമുക്കെന്തു തന്നെ സംഭവിച്ചാലും ഈ ദൈവം തന്റെ സ്നേഹ നിവർത്തിയിൽ ആത്യ ന്തികമായി നമ്മേയും പ്രപഞ്ചത്തെ മുഴുവനായും ഉൾപ്പെടുത്തും. താത്ക്കാലികമായി ഉണ്ടാകുന്ന പ്രതികൂലതകൾക്കും പ്രതിബന്ധങ്ങ ൾക്കും അതീതമായി പ്രവർത്തിക്കുന്ന ഈ ദൈവകരുതൽ തിന്മയെന്ന

യാഥാർത്ഥ്യത്തെ ശുഭാപ്തി വിശ്വാസത്തോടെ നേരിടുവാൻ നമ്മെ സഹായിക്കുന്നു. നമ്മുടെ കഷ്ടതയുടെ രഹസ്യാർത്ഥം സമ്പൂർണമായി വിശദമാക്കുവാൻ നമുക്കൊരിക്കലും സാധിക്കുകയില്ല.

b) *സ്വാതന്ത്ര്യം*: നമ്മിലുള്ള ദൈവസ്വരൂപത്തിലെ സ്വാതന്ത്ര്യം എന്ന ദാനത്തിൽ പാപത്തിന്റെ സാദ്ധ്യത ഉൾക്കൊള്ളുന്നുവെന്നു നാം കണ്ടു കഴിഞ്ഞു. പാപത്തിന്റെ സാദ്ധ്യതയെന്ന അപകടം മുന്നിൽ കാണാതെ സ്വാതന്ത്ര്യം എന്നതു മനുഷ്യനു ദാനം ചെയ്യുവാൻ ദൈവത്തിനു സാധ്യമല്ല. ദൈവേഷ്ടത്തിനു വിപരീതമായി പ്രവർത്തിക്കുവാനുള്ള സ്വാതന്ത്ര്യം ഉപയോഗിച്ചു മനുഷ്യൻ അതിന്റെ കഷ്ടതയിലേക്കു വഴുതി വീഴുമ്പോഴും ദൈവം മനുഷ്യന്റെ സ്വാതന്ത്ര്യത്തെ അംഗീകരിക്കുന്നു. കഷ്ടത സ്വാതന്ത്ര്യത്തിന്റെ ദുരുപയോഗപ്പെടുത്തലിൽ നിന്നും ഉണ്ടാകുന്നു. ദൈവം തന്റെ രക്ഷാപദ്ധതിയാൽ അതും ഉപയോഗപ്പെടുത്തുന്നു. മനുഷ്യനു തിന്മയെന്ന സാദ്ധ്യത സ്വാതന്ത്ര്യം അനുവദിച്ചതു വഴി നൽകിയ അതേ ദൈവസ്നേഹം തന്നെയാണു തിന്മയുടെ പ്രശ്നപരിഹാരത്തിനായി പ്രവർത്തിക്കുന്നതും. കഷ്ടതയെ ധൈര്യപൂർവ്വം നേരിടുവാൻ മനുഷ്യനെ സഹായിക്കുന്നതു തിന്മയുടെ അർത്ഥമില്ലായ്മയെ മനസ്സിലാക്കുന്നതു വഴിയാണ്. ഇപ്രകാരം മനുഷ്യസ്വാതന്ത്ര്യം തിന്മയെ അതിജീവിക്കാനും അവനു ദൈവം ഇടയാക്കുന്നു.

c) *കൂട്ടുത്തരവാദിത്വം*: വ്യക്തിപരമായി തിന്മ തെരഞ്ഞെടുക്കുന്നതിന്റെ പ്രത്യാഘാതത്തെ സംബന്ധിച്ചിടത്തോളം മേൽപറഞ്ഞ വിശദീകരണം തൃപ്തമാണെങ്കിലും നമ്മുടെ വ്യക്തിപരമായ പാപം മൂലമല്ലാതെ വരുന്ന കഷ്ടതകളെക്കുറിച്ചാണ് ഇനി പറയേണ്ടിയിരിക്കുന്നത്. തിന്മ ചെയ്യുന്നവരുടേമേൽ കഷ്ടത വരുമ്പോൾ നാം നെറ്റി ചുളിക്കാറില്ല. എന്നാൽ കുട്ടികളുടെയും നിരപരാധികളുടെയും മേൽ കഷ്ടത വരുമ്പോൾ നാം നിർന്നിമേഷരായി നിന്നുപോകും. നീതിമാനായിരുന്ന ഈയ്യോബിന്റെ കഷ്ടത അവന്റെ വിശ്വാസത്തിന്റെ പരിശോധനയ്ക്കായിരുന്നുവെന്നും പിറവിക്കുരുടന്റെ അന്ധത ദൈവമഹത്വത്തിന്റെ വെളിപ്പെടുത്തലിനായിട്ടാണെന്നും സമ്മതിച്ചാൽപോലും നിർദോഷികളായ അവർക്ക് കഷ്ടതയനുഭവിക്കുന്നതിന്റെ നീതികരണം എന്തെന്നു മനസ്സിലാകുന്നില്ല. ശീലോഹാമിലെ ഗോപുരം വീണു മരിച്ചുപോയവർ മറ്റുള്ളവരേക്കാൾ പാപികളായിരുന്നിട്ടുപോലും അവരുടെ കഷ്ടത വിശദീകരിക്കാവുന്നതല്ല. മാനുഷിക മാനണ്ഡമനുസരിച്ചുള്ള പ്രതിഫലവും ശിക്ഷയും എന്ന തത്ത്വത്തിൽ അധിഷ്ഠിതമായിട്ടല്ല ദൈവം പ്രവർത്തിക്കുന്നത്. ഇതു തന്റെ മുന്തിരിത്തോട്ടത്തിൽ പല സമയങ്ങളിലായി വേലക്കാരെ വിളിച്ചാക്കുകയും എല്ലാവർക്കും തന്റെ ഇഷ്ടമനുസരിച്ച് കൂലി കൊടുക്കുകയും ചെയ്ത വീട്ടുടയവന്റെ ഉപമയിൽ (മത്താ. 20:1 ff) നിന്നും

നമുക്കു മനസ്സിലാകുന്നു. ദൈവം മനുഷ്യനെ ഒരു കുടുംബമായി സൃഷ്ടിച്ചു; അത്തരത്തിൽ ഇന്നും നമ്മോട് പെരുമാറുകയും ചെയ്യുന്നു. മനുഷ്യകുടുംബത്തിലെ പരസ്പരം ബന്ധപ്പെട്ട അംഗങ്ങളായ നാം ഓരോരുത്തരും അനുഭവിക്കുന്ന പല നന്മകളും മറ്റുള്ളവരിൽക്കൂടി വരുന്നതും നാം വേല ചെയ്ത് ആർജ്ജിക്കാത്തതുമായിരിക്കും. ആയതിനാൽ മനുഷ്യവർഗത്തോട്, സൃഷ്ടിയോടു തന്നെ നാം കടപ്പെട്ടിരിക്കുന്നു. ഈ സാഹചര്യത്തിൽ തിന്മ മാത്രം ഒഴിവാക്കിക്കിട്ടണമെന്ന് നമുക്കു പ്രതീക്ഷിക്കാവുന്നതല്ല. അവയിൽ പലതും പാപത്തിന്റെ ഫലമായിട്ടായിരിക്കും. പക്ഷേ, വ്യക്തിപരമായ പാപത്തിന്റേതായിരിക്കണമെന്നില്ല. പാപി ജീവിക്കുന്ന സമൂഹത്തിൽ തന്നോട് ബന്ധപ്പെട്ടു ജീവിക്കുന്നവരുടേമേൽ അതിന്റെ പരിണിതഫലം വന്നു ഭവിക്കുന്നു.

ഇപ്രകാരം പലരും നേരിട്ട് ഉത്തരവാദികളാണെന്നു തോന്നാത്ത തിന്മയുടെ ഫലമായ കഷ്ടതയെ ഈ കൂട്ടുത്തരവാദിത്വ തത്ത്വമനുസരിച്ച് വിശദമാക്കുവാൻ സാധിക്കും. ദൈവം സൃഷ്ടിച്ച പ്രപഞ്ചത്തിന്റെ നന്മയുടെയും തിന്മയുടെയും അടിസ്ഥാനം ഈ കൂട്ടുത്തരവാദിത്വത്തിൽ നമുക്ക് കാണാം. ലൗകിക കുടുംബങ്ങളിൽ ഗൃഹനാഥന്മാരുടെ നന്മപ്രവർത്തികളുടെയും ദുഷ്പ്രവർത്തികളുടേയും യഥായോഗ്യമായ പരിണിതഫലം ആ കുടുംബാംഗങ്ങളെല്ലാവരും കൂടി അനുഭവിക്കേണ്ടി വരുന്നത് ഇവിടെ ഉദാഹരണമായെടുക്കാം. അവരാരും തന്നെ അതിനു നേരിട്ട് ഉത്തരവാദികളല്ല താനും. ദുഷ്ഫലങ്ങളെ ദൈവം ഒരു കുടുബത്തിനു മാത്രമായി വരുത്തുന്നില്ല. അപ്പോൾ മനുഷ്യവർഗമെന്ന കുടുംബത്തിന്റെ അടിസ്ഥാനപരമായ കൂട്ടുത്തരവാദിത്വതത്ത്വം അവിടെ ഭഞ്ജിക്കപ്പെടും. മനുഷ്യവർഗമെന്ന കുടുംബത്തിന്റെ എല്ലാ നന്മയുടെയും അടിസ്ഥാനം ഈ കൂട്ടുത്തരവാദിത്വമാണെന്നതിനാൽ ദൈവം ആഗ്രഹിക്കുന്നില്ലെങ്കിലും തിന്മയുടെ പ്രവേശനം അംഗീകരിക്കുന്നു.

മനുഷ്യവർഗത്തിന്റെ പാപത്താലുള്ള ശിക്ഷയെ നീക്കം ചെയ്യുവാനായി ആ വർഗത്തിൽത്തന്നെ ജനിച്ച യേശുക്രിസ്തു കഷ്ടതയും മരണവും സഹിച്ചു. അവൻ പാപിയായിരുന്നില്ല; എന്നാൽ അവൻ പാപപങ്കിലമായ മനുഷ്യജഡം സ്വീകരിച്ച് മനുഷ്യകുടുംബത്തിലെ അംഗമായിത്തീർന്നതിനാൽ ശിക്ഷയുടെ വിധി സ്വയം ഏറ്റെടുത്തു. ഒരു കുടുംബത്തിലെ ഒരംഗം മറ്റെല്ലാവർക്കും പകരമായി ശിക്ഷ സ്വീകരിച്ചു. പാപമില്ലാത്തവൻ പാപികൾക്കുവേണ്ടി ക്രൂശിൽ മരണം വരിച്ചതിനാൽ ശിക്ഷ നീക്കം ചെയ്യപ്പെട്ടു. ക്രിസ്തുവിന്റെ കഷ്ടതയുടെ ഈ പ്രാതിനിധ്യ സ്വഭാവം ഇന്നും നിർദോഷികളായവർ കഷ്ടതയനുഭവിക്കുന്നതിൽ കണ്ടെത്താം. വി. പൗലോസ് ശ്ലീഹായും മറ്റുള്ളവർക്കുവേണ്ടി അവരുടെ രക്ഷയ്ക്കുവേണ്ടി കഷ്ടതകൾ അനുഭവിക്കുന്നത് വിശദമാക്കുന്നു (2

കൊരി. 11:23-28). കഷ്ടത സഹിഷ്ണതയെയും സഹിഷ്ണത സിദ്ധത യെയും സിദ്ധത പ്രത്യാശയെയും ഉളവാക്കുന്നു എന്നറിഞ്ഞു നാം കഷ്ട ങ്ങളിലും പ്രശംസിക്കുന്നു (റോമ. 5:3, 4). വി. പൗലോസിന്റെ കഷ്ടത യോടുള്ള ഈ സമീപനം നമുക്കു മാതൃകയാണ്. മനുഷ്യന്റെ രക്ഷ യ്ക്കായി ദൈവം നിയമിക്കുന്ന രക്ഷാപദ്ധതിയിലെ കൂട്ടുത്തരവാദിത്തം ഇവിടെയെല്ലാം വ്യക്തമാക്കുന്നു. മാത്രമല്ല പ്രകൃതിയിൽ പ്രളയം, ഭൂകമ്പം മുതലായ പ്രകൃതിക്ഷോഭങ്ങൾ അനേകമുണ്ടാകാം. മനുഷ്യന് ഇതി നൊന്നും പങ്കില്ലായെന്നു ചിന്തിക്കുന്നു. പക്ഷേ മനുഷ്യൻ പ്രകൃതിയെ നിരുത്തരവാദപരമായി ചൂഷണം ചെയ്യുന്നതു മൂലമാണ് ഇവയിൽ പലതും ഉണ്ടാവുന്നത്. വനനശീകരണം, അന്തരീക്ഷ മലിനീകരണം, ജലമലിനീകരണം ഇവ കൂടി വരുമ്പോൾ പ്രകൃതിക്ഷോഭങ്ങൾ ഉണ്ടാ കുന്നുവെന്നു ശാസ്ത്രം തെളിയിക്കുന്നു. പ്രകൃതിനിയമങ്ങളുടെ അടി സ്ഥാനത്തിൽ ദൈവം സൃഷ്ടിയെ നിയന്ത്രിക്കുന്നു. മനുഷ്യൻ ഈ ദൈവിക ക്രമീകരണത്തിന് ഇതരമായി പ്രവർത്തിക്കുമ്പോൾ കഷ്ടത അനുഭവിക്കേണ്ടി വരുന്നു. അതു കൂട്ടായി അനുഭവിക്കുന്നു എന്നു മാത്രം.

മേൽപ്പറഞ്ഞവയുടെ വെളിച്ചത്തിൽ മനുഷ്യൻ മറ്റുള്ളവരോടൊപ്പമോ അവർക്കുവേണ്ടിയോ കഷ്ടത അനുഭവിക്കുന്നു എന്നു കാണാം. കഷ്ടത ഒരു ശിക്ഷയായിട്ടോ ശിക്ഷണമാർഗമായിട്ടോ കണക്കാക്കേണ്ട തില്ല. അത് ലോകത്തിന്റെ വേദനയുടെ ഒരു ഭാഗമായി വരുന്നുവെന്നും നാം ഓരോരുത്തരും അതിൽ പങ്കാളികളാകുന്നുവെന്നും മനസ്സിലാക്കാം. ഇപ്രകാരം ദൈവം ക്രമീകരിച്ച ഈ ലോകജീവിതം നമുക്കുവേണ്ടിയാണ്. ഇതിൽ ധീരതയോടും ആത്മാർത്ഥതയോടും താന്താങ്ങൾക്കു ലഭി യ്ക്കുന്ന കഷ്ടതയുടെ വിഹിതം സ്വീകരിക്കുന്നവർ ലോകത്തിന്റെ രക്ഷ യ്ക്കുവേണ്ടിയുള്ള ദൈവികപദ്ധതിയിൽ ഭാഗഭാക്കുകളാകുന്നുവെന്ന തിൽ ദൈവത്തോട് വ്യക്തിപരമായ ബന്ധത്തിൽ ആയിത്തീരുന്നുവെന്ന് ഉറപ്പായി വിശ്വസിക്കാം.

**അഭ്യാസം**

1. കഷ്ടതയെക്കുറിച്ചും തിന്മയെക്കുറിച്ചുമുള്ള ലോകമതവീക്ഷണ ങ്ങൾ ഏവ?

2. ഈ പാഠത്തിന്റെ അടിസ്ഥാനത്തിൽ നീതിമാനായിരുന്ന ഇയ്യോ ബിന്റെ കഷ്ടതയെ നിങ്ങൾക്ക് എങ്ങനെ വിശദമാക്കാം.

3. കൂട്ടുത്തരവാദിത്വതത്ത്വം വിശദമാക്കുക.

## പാഠം 6

# ദിവ്യതേജസ്സിൽ

❑ ദൈവിക പ്രകാശം ❑ താബോർ മലയുടെ അനുഭവം ❑ പ്രകാശത്തിന്റെ അനുഭവം ❑ പ്രകാശവും ന്യായവിധിയും

മനുഷ്യന് ദൈവവുമായുള്ള ഏകീകരണം സാദ്ധ്യമാവുന്നത് ഒരു വലിയ രഹസ്യമാണ്. ദൈവകൃപയാൽ മാത്രമാണ് ഈ അവസ്ഥയിൽ ആയിത്തീരുന്നത്. സ്വാഭാവികമായ ഇച്ഛകളും ആവശ്യങ്ങളും എല്ലാം ത്യജിച്ചുള്ള ഈ പൂർണതയുടെ അവസ്ഥയിലും മനുഷ്യന്റെ വ്യക്തിത്വം നഷ്ടപ്പെടുന്നില്ല. അവൻ ത്രീയേക ദൈവത്തെക്കുറിച്ചുള്ള ജ്ഞാനത്തിൽ ബോധപൂർവമായ ഒരു അവസ്ഥയിൽത്തന്നെ ആയിരിക്കും. ഈ ദൈവിക ജ്ഞാനബോധം മനുഷ്യന്റെ ആത്മീയ വളർച്ചയുടെ അളവുകോലാകുന്നു. ആയതിനാൽ ഇതിന്റെ അഭാവത്തിന് 'ആത്മാവിന്റെ ഉറക്കം' എന്നു പറയാം.

### 1 ദൈവിക പ്രകാശം

ദൈവം പ്രകാശമാണ്. സൂര്യനും നക്ഷത്രജാലങ്ങളും ദൈവത്താൽ സൃഷ്ടിക്കപ്പെട്ട പ്രകാശമാണ്. ദൈവം മാത്രമെ സൃഷ്ടിക്കപ്പെടാത്ത പ്രകാശമായുള്ളു. ഈ പ്രകാശം മനുഷ്യഹൃദയങ്ങളിൽ രാപകൽ വ്യത്യാസം കൂടാതെ പ്രശോഭിക്കുകയും മനുഷ്യരെ പ്രകാശമാക്കി രൂപാന്തരപ്പെടുത്തുകയും ചെയ്യും. ദൈവത്തെ ഇപ്രകാരം പ്രകാശമായിക്കാണുവാനും അനുഭവിക്കുവാനും പ്രകാശിതപ്രകാശങ്ങളാകുവാനും സാധിക്കുവാനുള്ള പ്രഥമ പടി അനുതാപമാണ്. പാപത്തിലുള്ള ജീവിതം തുടരുന്നിടത്തോളം അന്ധകാരം നമ്മെ ദൈവപ്രകാശം കാണുന്ന ബോധമില്ലാത്തവരാക്കുന്നു. പാപത്തിൽ നിന്നു സ്വതന്ത്രമാകുന്നതോടു കൂടി ദൈവകൃപ നമ്മെ തന്റെ യഥാർത്ഥ ഉണ്മയാകുന്ന പ്രകാശം കാണിക്കുന്നു.

നിത്യപ്രകാശമാകുന്ന ദൈവപുത്രന്റെ മുമ്പാകെ പ്രകാശിതരാകുമ്പോൾ മെഴുതുതിരികൾ പോലെ നാമും കാണപ്പെടും. ആ വലിയ പ്രകാശത്തോടു ബന്ധപ്പെട്ടു പ്രകാശിക്കുമ്പോൾ നാമും അതിൽ ഭാഗഭാക്കായിത്തീരുന്നു. മുൾമരത്തിൽ മോശയ്ക്കും ദമസ്ക്കോസിലേയ്ക്കുള്ള വഴിമദ്ധ്യ പൗലോസിനും വെളിപ്പെട്ടത് ഈ പ്രകാശം തന്നെ ആയിരുന്നു. ഏലിയാവിനെ ഈ പ്രകാശം വഹിച്ചുകൊണ്ടുപോയി. ദൈവത്തിന്റെ സേവനബദ്ധരായ മാലാഖമാർ ഈ പ്രകാശത്തിന്റെ തേജസ്സിൽ ഭാഗഭാക്കുകളാകുന്നു. താബോർ മലയിൽ യേശുവിന്റെ ശിഷ്യന്മാർക്കുണ്ടായ

അനുഭവം ഇതിനെ സൂചിപ്പിക്കുന്നു. ഇപ്രകാരം ദൈവം സ്വയം വെളി പ്പെടുത്തുന്നതും, അവനുമായി അനുതാപത്തിൽക്കൂടി ഐക്യത്തിൽ എത്തുന്നവരുമായി സംസർഗം ചെയ്യുന്നതുമാണ് ഈ സൃഷ്ടിക്കപ്പെ ടാത്ത പ്രകാശം. ഇതു നമ്മുടെ ഇന്ദ്രിയ ജ്ഞാനത്തിന് അതീതമാണെന്നു മാത്രമല്ല ബുദ്ധികൊണ്ടു സാങ്കൽപികമായി സൃഷ്ടിച്ചുണ്ടാക്കുന്ന ഒരു അനുഭവവുമല്ല. ഈ പ്രകാശം ദൈവത്വത്തിന്റെ വെളിപ്പെടുന്ന സ്വഭാവ ലക്ഷണമായി കാണാം. നമ്മുടെ ബുദ്ധിയെ മാത്രമല്ല ആളത്വത്തെ മുഴു വനായി നിറയ്ക്കുന്ന പ്രകാശമാണ്. യേശുക്രിസ്തുവിന്റെ ഉയിർത്തെ ഴുന്നേൽപ്പിനു ശേഷം കല്ലറയ്ക്കൽ എത്തിയ മഗ്ദല മറിയം കണ്ടത് ഈ പ്രകാശമാണ്. ദൂതന്മാരെ കാണുന്നതിനും അവരോടു സംസാരി ക്കുന്നതിനും ഈ പ്രകാശം അവളെ ബലപ്പെടുത്തി.

### 2. താബോർമലയുടെ അനുഭവം

യേശുക്രിസ്തുവിന്റെ താബോർ മലയിലെ രൂപാന്തരം ഈ അർത്ഥ ത്തിൽ നിത്യപ്രകാശമായ തന്റെ സ്വയവെളിപ്പെടുത്തൽ ആയിരുന്നു. അവൻ മനുഷ്യനായി ലോകത്തിൽ ജീവിച്ചപ്പോഴും ദൈവത്തിന്റെ നിത്യ നായ പുത്രൻ എന്ന നിലയിൽ ഈ പ്രകാശം ലോകത്തിൽ പരത്തിയി രുന്നു. അവന്റെ യഥാർത്ഥ സ്ഥിതിയെ കാണുവാൻ ശിഷ്യന്മാരുടെ കണ്ണു കൾ തുറന്നു; അവർക്ക് അതു ബോദ്ധ്യമായിത്തീർന്നു. ആയതിനാൽ മാറ്റം സംഭവിച്ചതു യഥാർത്ഥത്തിൽ ശിഷ്യന്മാരുടെ ബോദ്ധ്യത്തിനായി രുന്നു എന്നു പറയാം. കുറച്ചു സമയത്തേയ്ക്ക് സ്ഥലകാലബദ്ധമായ ചരിത്രത്തിന് അതീതമായ ഒരു അവസ്ഥയിലേയ്ക്ക് അവർ ഉയർത്ത പ്പെട്ടു. യേശുക്രിസ്തുവിന്റെ ദൈവമെന്ന ഉണ്മയെ അനുഭവിച്ചറിഞ്ഞു. ഈ ദർശനം നമുക്കും സാധിക്കും, ദൈവകൃപയിൽ ഇതിലേയ്ക്കു നാമും ഉയർത്തപ്പെടണമെന്നേയുള്ളു. അവനവന്റെ അനുതാപ നിലയ്ക്ക് അനു സൃതമായ ഒരു പടിയിൽ നിന്നുകൊണ്ട് ഈ ദർശനം നമുക്കു സാദ്ധ്യ മാവുന്നു. ആയതിനാൽ അനുതാപത്തിലുള്ള ശുദ്ധീകരണത്തിൽ മുന്നിട്ടു വരുമ്പോൾ നമുക്ക് ഈ പ്രകാശ ദർശനം കൂടുതൽ അനുഭവവേദ്യമാ യിത്തീരും. 'ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ എന്തെന്നാൽ അവർ ദൈവത്തെ കാണും' (മത്താ. 5:8) താബോർ മലയുടെ അനുഭവം ഓരോ അനുതാപത്തിലും നമുക്കു ലഭിക്കുന്നു. ഇവിടെ ദൈവത്തിന്റെ പ്രകാശ സംസർഗത്തിൽ നാം ആയിത്തീരുന്നത്, ദൈവത്തിന്റെ രൂപാന്തരീകര ണത്തിലല്ല, നമ്മുടെ മാനസാന്തരത്തിലാണ് വ്യവസ്ഥ ചെയ്യപ്പെട്ടിരിക്കു ന്നതെന്നു മനസ്സിലാക്കാം.

ഇപ്രകാരം ചിന്തിക്കുമ്പോൾ എന്തുകൊണ്ടു നാം ഈ ദിവ്യജേത സ്സിനെ അനുഭവിക്കുന്നില്ലയെന്ന് തോന്നിപ്പോകും. കാരണം മേൽപ്പറഞ്ഞ

തിൽ വ്യക്തമാണല്ലോ. ലോകത്തിന്റെ പ്രലോഭനങ്ങൾക്കും ജഡത്തിന്റെ അഭിലാഷങ്ങൾക്കും ഇരയായി പിശാചിന്റെ പ്രേരണയിൽ കഴിയുന്ന മനുഷ്യന് ദൈവസംസർഗമെന്നത് കേവലം ഫലിതമായേ തോന്നൂ. വേദപുസ്തക സത്യങ്ങൾ വെറും കെട്ടുകഥകളായി അവനു തോന്നിയേക്കാം. ഇനി വേദപുസ്തകത്തിന്റെ സ്വാഭാവികതയിലും ദൈവത്തിന്റെ അസ്തിത്വത്തിലും വിശ്വസിക്കുന്നുവെങ്കിൽ പോലും തദനുസൃതമായ ജീവിതത്തിൽ ശ്രദ്ധിക്കാത്തിടത്തോളം ഈ പ്രകാശത്തിൽ ആയിത്തീരുവാൻ സാധിക്കയില്ല. ഈ വിധമായ പ്രകാശാനുഭവത്തിൽ ആയിത്തീർന്നവർ എപ്പോഴും സഭയിൽ ഉണ്ടായിട്ടുണ്ട്. കഴിഞ്ഞ നൂറ്റാണ്ടിൽ റഷ്യയിൽ ജീവിച്ചിരുന്ന സാറോവിലെ സെറാഫിമിന്റെ കഥ കേട്ടിട്ടില്ലാത്തവർ ചുരുക്കമായിരിക്കും. നിരന്തര ദൈവസംസർഗത്തിന്റെ ഫലമായി അദ്ദേഹത്തിൽ നിറഞ്ഞുനിന്ന ദൈവികപ്രകാശം സ്വന്ത ശിഷ്യനായ മോട്ടിലോവ് കണ്ടപ്പോൾ കണ്ണു മഞ്ചി, മുഖം കുനിച്ചു നിന്നുപോയി എന്നു മോട്ടിലോവ് തന്നെ എഴുതിയിരിക്കുന്നു. മനുഷ്യന്റെ ദൈവതേജസ്സിലുള്ള രൂപാന്തരത്തെക്കുറിച്ച് സംശയിച്ച മോട്ടിലോവിന് സെറാഫിമിൽ നിറഞ്ഞുനിന്ന ദിവ്യപ്രകാശം അനുഭവിച്ചറിയുവാൻ കഴിഞ്ഞുവെന്നു മാത്രമല്ല, ആ നിമിഷത്തിൽ സെറാഫിം മോട്ടിലോവിനെയും അതേ പ്രകാശത്തിലാണു കാണുന്നതെന്നു പറഞ്ഞപ്പോൾ അത്ഭുതസ്തബ്ധനായി നിന്നുപോവുകയും ഉണ്ടായി. ഈ അനുഭവം പ്രാപിക്കുവാനുള്ള ബോധപൂർവ്വമായ ശ്രമം നമ്മിൽ പലപ്പോഴും ഉണ്ടാവുന്നില്ല. ഏതെങ്കിലും അവസരത്തിൽ ഉണ്ടായാൽപോലും വലിയവനാകുവാനും ലോകപ്രസിദ്ധി നേടുവാനും നമ്മുടെ ഉള്ളിന്റെ ഉള്ളിൽ ഒളിഞ്ഞുകിടക്കുന്ന സ്വാർത്ഥത നമ്മെ മറ്റു പല ദിശയിലേയ്ക്കും വലിച്ചുകൊണ്ടു പോകുന്നു, നല്ലവയെന്നു നമുക്കു തോന്നുന്ന ഈ 'പരോപകാരപ്രദമായ' ദിശകളൊക്കെ ഒരു പരിധിവരെ നല്ലവയായിരിക്കാമെങ്കിലും ദൈവികതേജസ്സിൽ എത്തുവാൻ അവ മാത്രം നമ്മെ സഹായിക്കുകയില്ല.

### 3. പ്രകാശത്തിന്റെ അനുഭവം

അവാച്യമായ ഒരനുഭവമാണ് ദൈവതേജസ്സിലുള്ള ഈ സംസർഗ്ഗമെന്നു പിതാക്കന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. വാക്കുകൾ, സാദൃശ്യങ്ങൾ, നിറം, ചിത്രഭംഗി, നാമങ്ങൾ എന്നിവയ്ക്കെല്ലാം അതീതമായ ഒരു ദിവ്യാനുഭവമായി അവർ അതിനെ കാണുന്നു. ഈ അനുഭവത്തിൽ ദൈവത്തെ നാം അറിയുന്നു. അവൻ നമ്മോടു സംസാരിക്കുകയും നമ്മെ കേൾക്കുകയും ചെയ്യുന്നു. പക്ഷേ ഇതു നമുക്ക് അനുഭവിയ്ക്കയല്ലാതെ വിശദീകരിക്കുവാൻ സാദ്ധ്യമല്ലെന്നു പിതാക്കന്മാർ പറയുന്നു. ഈ 'ദിവ്യ അജ്ഞത'യാണു മനുഷ്യൻ പ്രകാശാനുഭവത്തിൽ ആത്യന്തികമായി നേടിയെടുക്കുന്നത്. ഇവിടെ ദൈവത്തെയും മനുഷ്യനെയും കുറിച്ചുള്ള

അറിവും സ്നേഹവും അവയുടെ ശ്രീകോലിവിൽ എത്തുന്നു. വി. ത്രിത്വ ത്തിന്റെ മൂർത്തിമദ്ഭാവമായിരിക്കുന്ന സ്നേഹവും പ്രകാശവും കൊണ്ടു നിറയുന്ന മനുഷ്യനിൽ നിന്ന് അത് അനർഗളമായി നിർഗമിച്ചുകൊണ്ടി രിക്കും. സൃഷ്ടിക്കതീതമായ ഈ പ്രകാശത്തിന്റെ ഗ്രഹണവലയത്തിൽ നിന്നും വിട്ടുമാറാതെയുള്ള സ്നേഹപ്രവർത്തനമാണ് ശാശ്വതമായും ഫലപ്രദമായും തീരുന്നത്.

വി. മാമോദീസായോടു കൂടി ഓരോ ക്രിസ്ത്യാനിയും ഈ പ്രകാശ അനുഭവത്തിൽ പ്രവേശിക്കുന്നു. കർത്താവിന്റെ രണ്ടാമത്തെ വരവിനോടു കൂടി നമ്മിൽ പൂർത്തീകരിക്കപ്പെടുന്ന തേജസ്സിന്റെ ആരംഭമാണ് ഇവിടെ നടക്കുന്നത്. വി. മാമോദീസ്സാ ഏൽക്കുന്ന ഓരോ വ്യക്തിയിലും യുഗാ ന്ത്യതേജസ്ക്കരണം ആരംഭമിടുകയാണ്. അതിന്റെ യാഥാർത്ഥ്യത്തിൽ ജീവിക്കുന്ന ഒരു ക്രിസ്ത്യാനിക്കു കർത്താവിന്റെ രണ്ടാമത്തെ വരവിന്റെ ദിവസം ആകസ്മികമായിരിക്കയില്ല. അവന് ആ ദിവസം വലിയ ഒരു അത്ഭുതത്തിന്റെ ദിവസമായിരിക്കയില്ല! ഇന്നലെ വരെയുള്ള അനുഭവ ത്തിന്റെ നിലയ്ക്കാത്ത ഒരു തുടർച്ചയായേ തീരുന്നുള്ളു. എന്നാൽ ഈ ദിവ്യതേജസ്സിന്റെ അനുഭവത്തിൽ ജീവിക്കാത്തവരെ സംബന്ധിച്ചിട ത്തോളം കർത്താവിന്റെ ദിവസം പൊടുന്നനെയുള്ള ആകസ്മികമായ, അന്യവും വിഭിന്നവുമായ ഒരനുഭവമായിത്തീരും. ഈ സമയം ഇങ്ങനെ യുള്ളവർക്കു വിറയലും ഭയവും ഉണ്ടാവുകയെന്നതു പ്രതീക്ഷിക്കാവുന്ന ഒരനുഭവമാണ്. 'പകൽ സമയത്തു നടക്കുന്നവൻ ഈ ലോകത്തിന്റെ വെളിച്ചം കാണുന്നതുകൊണ്ട് ഇടറുന്നില്ല. രാത്രിയിൽ നടക്കുന്നവനോ അവനിൽ ('അവനിൽ' എന്നതിനു പകരം 'അവന്' എന്ന മലയാള വിവർ ത്തനം തെറ്റാണ്. ഗ്രീക്ക് മൂലപദത്തിലും മറ്റു വിവർത്തനങ്ങളിലും അവ നിൽ എന്നു തന്നെയാണ്.) വെളിച്ചം ഇല്ലായ്കകൊണ്ട് ഇടറുന്നു (യോഹ. 11:9, 10). ലോകത്തിന്റെ വെളിച്ചം ക്രിസ്തുവാണ് (യോഹ. 8:12). ആയ തിനാൽ അവന് അന്ധകാരത്തെ അഥവാ തിന്മയെ ഭയമില്ല. യേശു ക്രിസ്തു നമ്മുടെ ഉള്ളിൽ പ്രകാശമായി വസിക്കുമ്പോൾ നാമും 'പകൽ സമയത്തു നടക്കുന്ന'വരായി തിന്മയാകുന്ന അന്ധകാരത്തെ ഭയപ്പെ ടാതെ ജീവിക്കും. എന്നാൽ ഇരുളാകുന്ന തിന്മയിൽ ജീവിക്കുന്നവനിൽ പ്രകാശം ഇല്ലാത്തതുകൊണ്ട് അവൻ പ്രകാശത്തെ ഭയപ്പെടുന്നു. പ്രകാശം ഉദിച്ചാൽ അവന്റെ ഇരുൾജീവിതം അവസാനിക്കും; അതിൽ അവൻ അനുഭവിച്ചിരുന്ന കരാള സന്തോഷം നിലയ്ക്കും. മാത്രമല്ല, ലോകത്തിന്റെ വെളിച്ചമായ ക്രിസ്തുവിന്റെ പ്രത്യക്ഷതയിൽ ഈ ലോക ത്തിൽ ഇത്രയും കാലം വെളിച്ചത്തെ സ്വീകരിക്കാതെ ഇരുട്ടിനെ സ്വന്ത ഇഷ്ടം അനുസരിച്ചു തെരഞ്ഞെടുത്തു ജീവിച്ചതിനു പ്രപഞ്ചത്തിന്റെ സ്രഷ്ടാവും വെളിച്ചവുമായ ക്രിസ്തുവിനോടു സമാധാനം ബോധിപ്പി

ക്കേണ്ടതായും വരും. ആയതിനാൽ ക്രിസ്തുവിന്റെ വരവു പ്രകാശത്തിൽ വസിക്കുന്നവനു സന്തോഷവും ഇരുട്ടിൽ വസിക്കുന്നവനു സംഭ്രമവും ആയിരിക്കും.

### 4. പ്രകാശവും ന്യായവിധിയും

അനുതാപത്തിന്റെ ആഗ്രഹം ഒരുവന്റെ മനസ്സിൽ അങ്കുരിക്കുന്നതു തന്നെ ഈ പ്രകാശത്തിന്റെ ചില കണങ്ങൾ ഉള്ളിൽ ആഞ്ഞു തറയ്ക്കുമ്പോൾ മാത്രമാണ്. അനുതപിച്ചു പ്രകാശത്തെ സ്വീകരിക്കുമ്പോൾ അവിടെ ഒരു ന്യായവിധി നടക്കുന്നു. അതിന്റെ ഫലമായി അവനിൽ പശ്ചാത്താപത്തിന്റെ കണ്ണുനീരും പുതിയ ജീവിതം ആരംഭിക്കുന്നതിനുള്ള തീരുമാനവും നടക്കുന്നു. ദൈവസ്നേഹത്തെക്കുറിച്ചുള്ള ബോദ്ധ്യമാണ് ഒരുവനെ അനുതാപത്തിലേക്കു കൊണ്ടുവരുന്നത്. പ്രകാശത്തിന്റെ പ്രേരണാശക്തി മൂലം ദൈവസ്നേഹത്തെക്കുറിച്ചുള്ള ബോധ്യം ഉണ്ടാകുന്നവനിൽ ഒരു ന്യായവിധി നടക്കുന്നതിനാൽ പുതിയ ജീവിതത്തിൽ പ്രകാശവലയത്തിൽ അവൻ ആയിത്തീരുന്നു. ആയതിനാൽ അന്ത്യന്യായവിധിയെന്നു പറയുന്നത് അവനെ സംബന്ധിച്ചിടത്തോളം ഭയപ്പെടുവാനുള്ള ഒരു ഭീകര സംഭവമായിരിക്കയില്ല. എന്നാൽ ഈ ലോകജീവിതത്തിൽ ഇപ്രകാരം പ്രകാശത്തിൽ വസിയ്ക്കാത്തവർക്ക് അന്ത്യന്യായവിധി ബഹുലമായ ഭീതി ഉളവാക്കുന്നതായിത്തീരും. ഇരുട്ടിൽ വസിച്ചുകൊണ്ടിരുന്നപ്പോൾ ദൈവസ്നേഹത്തെ അവർക്ക് മനസ്സിലാക്കുവാൻ കഴിയാതിരുന്നതിനാൽ പാപജീവിതം അവർക്ക് ഒരു താത്ക്കാലിക മറയായി നിന്നിരുന്നു. അവരിൽ ഒരു ന്യായവിധിയും നടന്നിട്ടില്ല. ആയതിനാൽ ക്രിസ്തുവിന്റെ രണ്ടാമത്തെ വരവിലുള്ള അന്ത്യന്യായവിധിയെ അവർ ഭയപ്പെടുന്നു. പാപത്താൽ വികൃതമാക്കപ്പെട്ട അവരുടെ ആത്മാവിന്റെ ജീർണിച്ച അവസ്ഥ അന്ധകാരത്തിൽ അവർക്കു കാണുവാൻ സാധിച്ചില്ല. എന്നാൽ നിത്യപ്രകാശം സാർവ്വത്രികമായി ഉദിക്കുമ്പോൾ (മത്താ. 24:30) അവർ തങ്ങളുടെ ആത്മാവിന്റെ ജീർണിച്ച അവസ്ഥ കണ്ടു ലജ്ജിക്കും. അവർ പാപജീവിതത്തിൽ മുന്നോട്ടു പോയിരുന്നപ്പോഴും അവരുടെ തിരിച്ചുവരവിനായി കാംക്ഷിച്ചുകൊണ്ട് അവരെ നല്ല ദാനങ്ങൾ എപ്പോഴും നിറച്ചുകൊണ്ടിരുന്നതുമായ ദൈവസ്നേഹത്തെ മനസിലാക്കുമ്പോൾ അവർ ഉള്ളിൽ കുത്തുകൊണ്ടു വിലപിക്കും. അന്ത്യന്യായവിധിയിൽ ദൈവസ്നേഹത്തിന്റെ കഠിന ദണ്ഡനം അവർ അനുഭവിക്കും. പ്രകാശത്തിന്റെ അതിശോഭയിങ്കൽ ഇരുളിന്റെ സ്നേഹിതർ കഠോരമായ ദൈവശിക്ഷ അനുഭവിക്കുന്നു. ദൈവസ്നേഹവും ദൈവനീതിയും സമ്മേളിക്കുന്നത് ഇവിടെയാണ്. ദൈവസ്നേഹം ഒരിക്കലും മാറിമറയുന്നില്ല. അന്ത്യന്യായവിധിയിലും വെളിച്ചത്തിൽ വസിക്കുന്നവർ അതിനെ നിർബാധം അനുഭവിച്ചു സന്തുഷ്ടരാകുമ്പോൾ

ഇരുളിൽ വസിച്ചവർ അതിന്റെ പ്രോജ്വലശക്തിയിൽ സ്വയം കുത്തു കൊണ്ടു ദണ്ഡനത്തിൽ കഴിയുന്നുവെന്ന വ്യത്യാസമേ ഉള്ളു.

സൃഷ്ടിക്കപ്പെട്ട പ്രപഞ്ചം മുഴുവനായി അന്ത്യന്യായവിധിയോടെ ദൈവപ്രകാശത്തിൽ രൂപാന്തരപ്പെട്ടു ദൈവവുമായുള്ള ഐക്യത്തിൽ എത്തുന്നു. ഓരോ വ്യക്തിയും അവനവന്റെ പ്രകാശദർശനത്തിന് ആനു പാതികമായി തിളങ്ങും. 'പിതാവിന്റെ ഭവനത്തിലെ അനേക വാസസ്ഥല ങ്ങൾ' ഈ അർത്ഥത്തിലും നമുക്കു മനസ്സിലാക്കാം. എന്നാൽ ഈ ലോക ത്തിൽ വച്ചു തന്നെ പ്രകാശം ഉൾക്കൊള്ളാത്തവർ ആത്യന്തികമായി രക്ഷയിലേക്കു വരുന്നതെപ്രകാരമായിക്കാമെന്നുള്ളത് എന്നും മനുഷ്യ ചിന്തയ്ക്കു അപ്രാപ്യമായ ഒരു രഹസ്യമാണ്. ദൈവത്തിന്റെ കരു ണയ്ക്ക് അതിർവരമ്പു സൃഷ്ടിക്കുവാൻ മനുഷ്യന് അസാദ്ധ്യമാണല്ലോ.

**അഭ്യാസം**

1. ദൈവിക പ്രകാശത്തിൽ വസിക്കുന്ന അനുഭവം വിശദമാക്കുക.
2. പ്രകാശജീവിതവും അന്ത്യന്യായവിധിയും തമ്മിലുള്ള ബന്ധമെന്ത്?

# യൂണിറ്റ് 3

# ആരാധനയിലെ രക്ഷാശാസ്ത്ര ചിന്തകൾ

## പാഠം 1

## നിത്യജീവനിലേക്കുള്ള പ്രവേശനം

❑ വി. മാമോദീസാ: പ്രവേശനമാർഗം ❑ രക്ഷയിലേയ്ക്കുള്ള വേർതിരിക്കൽ – മുദ്രയിടൽ ❑ മാമോദീസാവെള്ളം രക്ഷയുടെ പടിവാതിൽ ❑ മൂറോനഭിഷേകം: രക്ഷയ്ക്കുള്ള സർവ്വായുധവർഗം ധരിക്കുന്നു ❑ വി. കുർബ്ബാനാനുഭവം: ക്രിസ്തുവിലുള്ള വാസം

### 1. മാമോദീസാ: പ്രവേശനമാർഗം

ക്രിസ്തീയ സ്നേഹം മുഖാന്തരമുള്ള വീണ്ടും ജനനം നിത്യജീവങ്കലേയ്ക്കുള്ള പ്രവേശന കവാടമാകുന്നു. യേശുക്രിസ്തു തന്റെ ശിഷ്യന്മാരെ ഭരമേൽപ്പിച്ചതായ ഈ ആത്മീയ പൗരോഹിത്യ ശുശ്രൂഷ ഇന്ന് അവരുടെ പിൻഗാമികളായ പട്ടക്കാരിൽക്കൂടി സഭ നിർവഹിക്കുന്നു. ക്രിസ്തുവിനോടു ചേർക്കപ്പെടുവാൻ സ്നാനത്തിനായി സഭയിലേയ്ക്ക് അടുത്തുവരുന്ന ഓരോ വ്യക്തിയും ക്രിസ്തു തന്റെ മനുഷീകരണം മുഖാന്തരം മനുഷ്യവർഗത്തിൽ നേടിക്കൊടുത്ത രക്ഷ ആ വ്യക്തിയുടെ ജീവിതത്തിൽ യാഥാർത്ഥീകരിക്കുകയാണ്. ഇപ്രകാരം ക്രിസ്തുവിന്റെ ജനമായിത്തീരുവാൻ കരുണയും അനുഗ്രഹവും പ്രാപിക്കണം (1 പത്രോ. 2:10). ലൗകികബന്ധങ്ങൾക്കതീതമായി ക്രിസ്തുവിനു നമ്മെ സമർപ്പിക്കുവാനും ഇപ്രകാരം രക്ഷയുടെ ആത്മീയ ബന്ധത്തിലുള്ള ഒരു പുതിയ ജീവിതം സഭയിൽ നിർവ്വഹിക്കുവാനുമാണ് മാമോദീസായിലേയ്ക്കുള്ള ആഹ്വാനത്തിന്റെ ലക്ഷ്യം. 29–ാം സങ്കീർത്തനം 1–4 വരേയും 45–ാം സങ്കീർത്തനം 10–12 വരേയും ഉള്ള വേദഭാഗങ്ങൾ ഈ അർത്ഥത്തിൽ മാമോദീസാക്രമത്തിന്റെ ആദ്യഭാഗത്തു ചേർത്തിരിക്കുന്നു.

ദ്രവത്വത്തിൽ നിന്ന് അദ്രവത്വത്തിലേയ്ക്കുള്ള പുതുതാക്കൽ നിത്യജീവന്റെ ആരംഭമാണ്. ഇത് ഒരു വ്യക്തിയിൽ ആരംഭിക്കുന്നതു മാമോദീസായിലാകുന്നു. ക്രിസ്തു യോർദാൻ നദിയിൽ വച്ച് ഏറ്റ സ്നാനം വീണുപോയ ആദാമിന്റെ നിലവിളിയുടെ ഉത്തരമായി അവന്റെ വൈകല്യത്തിൽ നിന്നും അവനെ പുതുതാക്കിത്തീർക്കുന്നതായിരുന്നുവെന്നു മാമോദീസാക്രമത്തിൽ കൂടി പിതാക്കന്മാർ നമ്മെ പഠിപ്പിക്കുന്നു (മുന്നം ജർജരനായോനെ നൂതനനാക്കി).

## 2. രക്ഷയിലേയ്ക്കുള്ള വേർതിരിക്കൽ – മുദ്രയിടൽ

മാമോദീസാ മുങ്ങുന്ന വ്യക്തിയുടെ നെറ്റിയിൽ വി. ത്രിത്വനാമത്തിൽ നിത്യജീവനിലേയ്ക്കുള്ള മുദ്രയിടുന്നതു മൂലം പാപമരണത്തിൽ നിന്നുള്ള സംരക്ഷണം ഉറപ്പാക്കുന്നു. സംഹാരദൂതനിൽ നിന്നും രക്ഷപ്പെടുവാൻ ഇസ്രായേൽക്കാർ മിസ്രയീമിൽ വച്ച് വാതിൽപ്പടിയിൽ കുഞ്ഞാടിന്റെ രക്തം പുരട്ടിയത് ഇതിനു മുൻകുറിയായി കാണുന്നു. ഇതു മൂലം ലോകത്തിന്റെ വ്യർത്ഥതയെ ഗ്രഹിക്കുവാനും. വി. ത്രിത്വരഹസ്യത്തെ ദർശിക്കുവാനും ആന്തരീക കണ്ണുകൾക്കു പ്രാപ്തിയുണ്ടാകുന്നു. മാത്രമല്ല, മരണകരങ്ങളായ പ്രവർത്തനങ്ങളെ അതിജീവിക്കുവാനുള്ള കൃപയ്ക്കുള്ള സാദ്ധ്യതയും തെളിയുന്നു. പുതിയൊരു ജന്മം എന്ന നിലയിൽ പിശാചിന്റെ അന്ധകാര പാളയത്തിൽ നിന്നും ദൈവത്തിന്റെ പ്രകാശ തുറമുഖത്തിലേക്കുള്ള ഒരു പ്രവേശനമാണ് മാമോദീസായിൽ അനുഭവിക്കുന്നത്. മനുഷ്യവർഗം ആ ഇരുട്ടുഗുഹയിലായിരുന്നതിനാൽ ക്ഷയിച്ചുപോയ ശക്തിയെ പുതുക്കിയെടുക്കുവാൻ ഈ പ്രവേശനം ഉപകരിക്കുന്നു. അതിനുള്ള പ്രാരംഭ മുദ്രയിടൽ വേർതിരിക്കുന്നതിന്റെ അടയാളമാണ്.

വീണുപോയ മനുഷ്യവർഗത്തിൽ ഒരംഗമായി ജനിക്കുന്ന ഓരോ വ്യക്തിയും നിത്യജീവനിലേയ്ക്കുള്ള പ്രവേശനം വി. മാമോദീസാ മൂലം സാദ്ധ്യമാക്കണം. മനുഷ്യവർഗമെന്ന ജഢീക തൊഴുത്തിലെ അംഗമായി ജനിച്ചതിനാൽ ക്രിസ്തുവിന്റെ ആട്ടിൽകൂട്ടമാകുന്ന ആത്മീയ തൊഴുത്തിലേയ്ക്ക് ഒരു ചേർക്കലാണ് ഇവിടെ നടക്കുന്നത്. ക്രിസ്തുവാകുന്ന ജീവന്റെ ഉറവിങ്കൽ നിന്ന് രക്ഷാജലപ്രവാഹങ്ങളാകുന്ന കൂദാശകൾ ഒഴുകുന്ന ആത്മീയ കനാനാണു സഭ. അതിലേയ്ക്കുള്ള പ്രവേശനത്തിൽ നാം കുളിച്ചു വെടിപ്പുള്ളവരായി ഹൃദയങ്ങൾ കഴുകപ്പെട്ട് നിത്യജീവന്റെ മുദ്രയിടപ്പെടുന്നു. മാനുഷിക വർണനകൾക്കും സങ്കൽപങ്ങൾക്കുമെല്ലാം അതീതമായിരിക്കുന്ന പ്രകാശമാണ് ക്രിസ്തു. അവനോട് ഇപ്രകാരം കൂട്ടിച്ചേർക്കപ്പെടുന്നതു വഴി അവന്റെ മുഖശോഭ നമ്മിലും പ്രതിബിംബിക്കുവാൻ തുടങ്ങുന്നു. ക്രിസ്തു നമ്മെ പിതാവാം ദൈവത്തിനു പുത്രനാക്കിത്തീർക്കുകയും പാപവീഴ്ച മുഖാന്തരം തിന്മയുടെ സ്വാധീനത്തിനു വശംവദനായി തീർന്ന പഴയ മനുഷ്യസ്വഭാവത്തെ പുതുക്കുകയുമാണ് ചെയ്യുന്നത്. ക്രിസ്തുവിൽ വിശ്വസിച്ച് അവന്റെ ശരീരമായ സഭയിലെ അംഗമായി തീരുമ്പോൾ ദൈവരാജ്യപ്രകാശം ഉൾക്കൊള്ളുന്നവനായിത്തീരുന്നു. നാശരഹിതമായ വസ്ത്രം ധരിക്കുന്ന ഈ അനുഭവം നിത്യജീവന്റെ പ്രതിഫലനമായി മുദ്ര കുത്തപ്പെടുന്നു. സാത്താന്റെ പ്രലോഭനങ്ങളോടെതിർത്തുകൊണ്ട് ക്രിസ്തീയ പ്രത്യാശയുടെ അടിസ്ഥാനത്തിൽ ശാന്തവും ആശ്വാസകരവുമായ ഒരു ജീവിതത്തിന് ഇതു നമ്മെ പ്രാപ്തരാക്കുന്നു.

രക്ഷാകരമായ നിർമ്മലതയും ദൈവികമായ വിശുദ്ധിയും കർത്താവേശുമശിഹായോടുള്ള ഐക്യതയും വി. മാമോദീസാ മൂലം നമുക്ക് ലഭിക്കുന്നു. അപ്രകാരം രക്ഷയുടെ അനുഭവത്തിലേയ്ക്കു വിളിക്കപ്പെട്ട വിശുദ്ധന്മാരുടെ സംഘത്തിൽ അംഗങ്ങളായി 'ജീവപുസ്തകത്തിൽ' പേരെഴുതപ്പെടുന്നു. ക്രിസ്തു മനുഷ്യവർഗത്തിനു രക്ഷ നൽകിയ മുഖാന്തരമായ കുരിശിന്റെ അടയാളത്താൽ മുദ്ര കുത്തപ്പെടുന്ന സ്നാനാർത്ഥി ഹൃദയത്തിൽ 'സ്ലീബായാൽ രക്ഷിക്കപ്പെട്ടവനായി'ത്തീരുന്നു. സ്ലീബായാൽ നിത്യജീവനായി മുദ്രകുത്തപ്പെടുമ്പോൾ തിന്മയുടെ എല്ലാ ബന്ധങ്ങളിൽ നിന്നും സാദ്ധ്യതകളിൽ നിന്നും മോചനം പ്രാപിക്കുന്നുവെന്നു മാത്രമല്ല അന്തിമ മുദ്രയിടലിന്റെ (വെളി. 2:3) നാന്ദിയായും ഇതിനെ മനസ്സിലാക്കാം.

വിശുദ്ധാത്മാവിന്റെ ആവാസം (1 കൊരി. 3:16) മൂലം സ്നാനാർത്ഥി പിശാചിന്റെ ആലയമായ അവസ്ഥയിൽ നിന്നും 'വിശുദ്ധീകരിക്കപ്പെട്ട് വെടിപ്പാക്കപ്പെടുവാനുള്ള' വിശ്വാസ പ്രാർത്ഥന വി. മാമോദീസായിലെ പ്രധാനപ്പെട്ട ഒരു ഭാഗമാണ്. സാത്താന്റെ വഴിതെറ്റിനെ ഉപേക്ഷിച്ച് മശിഹായിലും അവന്റെ ഉപദേശങ്ങളിലും വിശ്വസിക്കുവാനുള്ള സ്നാനാർത്ഥിയുടെ ഏറ്റുപറച്ചിൽ പാപാന്ധകാരത്തിൽ നിന്നുള്ള വിടുതലും ക്രിസ്തുവിന്റെ പ്രകാശത്താലുള്ള ശോഭിക്കലും എന്ന രക്ഷയുടെ പാതയെ വെളിവാക്കുന്നു. ശ്ലീഹന്മാരും പിതാക്കന്മാരും മുഖാന്തരം കൈമാറിത്തന്ന വിശ്വാസം ഏറ്റുപറയുന്ന സ്നാനാർത്ഥി അവരെപ്പോലെ സഭയിൽ 'ദൈവപുത്രനായി' മുദ്ര കുത്തപ്പെടുന്നു.

### 3. മാമോദീസാവെള്ളം രക്ഷയുടെ പടിവാതിൽ

മാമോദീസാത്തൊട്ടി സ്നാനാർത്ഥിയുടെ രണ്ടാം മാതാവ് ആകുന്നു. അതിലെ വെള്ളം മാതാവിന്റെ ഉദരവും. സ്നാനാർത്ഥിയുടെ ആത്മീയ ജനനം ഈ ആത്മിക ഉദരത്തിൽ നിന്നും ഉണ്ടാകുന്നു. ഈ വെള്ളം പരിശുദ്ധാത്മാവാകുന്ന തീയാൽ തിളച്ചിരിക്കുമ്പോൾ അതിലേയ്ക്കിറങ്ങുന്ന സ്നാനാർത്ഥിയുടെ പഴയ മനുഷ്യനെ ഇതിൽ ഉരുക്കി പുതിയ മനുഷ്യനാക്കി രൂപപ്പെടുത്തിയെടുക്കുന്നതിനാൽ 'നാശമില്ലായ്മയെ' വാർത്തെടുക്കുന്ന മൂശയാകുന്നു. തന്നെ ധരിച്ചിരിക്കുന്നവരെ ഇഞ്ചിഞ്ചായി കൊന്നിരിക്കുന്ന തിന്മയുടെ പ്രലോഭനങ്ങളാകുന്ന സാത്താന്റെ വസ്ത്രത്തിനു പകരം സ്വർഗീയ കാന്തിയും തേജസ്സും വരുത്തുന്ന മഹത്വത്തിന്റെ നിലയങ്കിയാകുന്ന വെള്ളവസ്ത്രമാണ് മാമോദീസാ വെള്ളം. വിശുദ്ധീകരണത്തിന്റെ നീരുറവയായി ഇതു തീരുന്നത്, പുരോഹിതൻ ദൈവികശ്വാസം ഇതിലേയ്ക്കു ഊതുന്നതു മൂലവും പരിശുദ്ധാത്മാവാസമാകുന്ന കൈ ആവസിപ്പിക്കൽ മുഖാന്തരവുമാണ്. മാത്രമല്ല, ക്രിസ്തു

വിനോടു ചേരുവാൻ സ്നാനമേൽക്കുന്ന സ്നാനാർത്ഥി ക്രിസ്തുവിന്റെ മരണത്തിലും ഉയിർപ്പിലും പങ്കാളിയായിത്തീരുവാൻ ഈ വെള്ളത്തിൽ വി. സ്ലീബായുടെ അടയാളം വരയ്ക്കുമ്പോൾ അത് ക്രിസ്തുവിന്റെ മരണത്തിന്റെയും ഉയിർപ്പിന്റെയും പ്രതീകമായി മാറുന്നു. ഈ വെള്ളത്തിൽ മുങ്ങുന്ന മനുഷ്യന്റെ പുതുക്കത്തിനായി മൂറോൻ അതിൽ ഒഴിക്കുന്നു. ഇപ്രകാരം മാമോദീസാ വെള്ളം രക്ഷയുടെ വാതിലിലേക്കു പ്രവേശിക്കുവാൻ:

1 ആശ്വാസ ജലവും
2 സന്തോഷ ജലവും
3 ക്രിസ്തുവിന്റെ മരണത്തിന്റെയും ഉയിർപ്പിന്റെയും പ്രതീകവും
4 ആത്മശരീരങ്ങളുടെ മാലിന്യത്തെ ശുദ്ധീകരിക്കുന്നതും
5 ബന്ധനങ്ങളെ അഴിക്കുന്നതും
6 പിഴകളെ ക്ഷമിക്കുന്നതും
7 ആത്മശരീരങ്ങളെ പ്രകാശിപ്പിക്കുന്നതും
8 വീണ്ടും ജനനത്തിന്റെ കുളിയും
9 പുത്രസ്വീകാര നൽവരവും
10 നാശരഹിതമായ വസ്ത്രവും
11 വിശുദ്ധാത്മാവിനാലുള്ള പുതുക്കവും ആയിത്തീരുന്നു.

**മാമോദീസ്സാ മുങ്ങൽ: രക്ഷാപങ്കാളിത്തം**

ക്രിസ്തുവിന്റെ രക്ഷാകരമായ മരണത്തിലും ഉയിർത്തെഴുന്നേല്പിലും പങ്കാളിയാകുവാൻ സ്നാനാർത്ഥി മാമോദീസാ വെള്ളത്തിൽ മുങ്ങിയശേഷം പൊങ്ങിവരുന്നത്, മരണത്തിന്റെയും ഉയിർപ്പിന്റെയും പ്രതീകമാണ് (രണ്ടാം നൂറ്റാണ്ടിൽ എഴുതപ്പെട്ട പന്ത്രണ്ട് അപ്പോസ്തലന്മാരുടെ പഠിപ്പിക്കൽ എന്ന 'ഡിഡാക്കേ'യിൽ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ ഒഴുക്കുവെള്ളത്തിലോ, കെട്ടിക്കിടക്കുന്ന വെള്ളത്തിലൊ, അഥവാ വെള്ളം തലയിൽ മൂന്നു പ്രാവശ്യം കോരിയൊഴിച്ചോ മാമോദീസാ മുക്കുവാൻ അനുശാസിക്കുന്നു.). ഇപ്രകാരം മാമോദീസാ മുങ്ങി രക്ഷയുടെ അനുഭവത്തിൽ പുതുമനുഷ്യൻ ജനിക്കുന്നു.

### 4. മൂറോനഭിഷേകം: രക്ഷയ്ക്കുള്ള സർവ്വായുധ വർഗം ധരിക്കുന്നു

രക്ഷയിൽ പങ്കാളിയായിരിക്കുന്ന പുതുമനുഷ്യൻ ക്രിസ്തുവിന്റെ ധീര പോരാളിയായി സാത്താന്റെ പടക്കളത്തിലേക്കു ധൈര്യപൂർവം ഇറങ്ങുവാനുള്ള പടയൊരുക്കമാണ് വി. മൂറോനഭിഷേകം. പരിശുദ്ധാത്മാവിനാ

ലുള്ള സർവ്വായുധവർഗം ധരിക്കൽ (വി. അപ്രേം) രക്ഷയുടെ യാഥാർത്ഥീകരണം നിരന്തരമായ പോരാട്ടത്താൽ മാത്രം സാദ്ധ്യമാവൂ എന്നു സ്പഷ്ടമാക്കിക്കൊടുക്കുന്നു. നിത്യജീവനിലേക്കു പ്രവേശിക്കുമ്പോൾ ത്തന്നെ ഈ പോരാട്ടവും ആരംഭിക്കുന്നു. രക്ഷയിലേക്കു വളരുവാനുള്ള മാർഗം കാണിക്കുന്നതോടൊപ്പം മാർഗമദ്ധ്യേയുള്ള പോരാട്ടത്തിനു സജ്ജമാക്കുകയും ചെയ്യുന്നു. മൂറോനഭിഷേകം ഈ പുതിയ മനുഷ്യനിൽ നൽകുന്നത്:

1. പരിശുദ്ധാത്മാവിന്റെ മുദ്രയും (എഫേ. 1:14) അടയാളവും
2. ആത്മികമായ സകലവിധ പരിമള വാസനകളും (പരിശുദ്ധാത്മകൃപയും നൽവരങ്ങളും)
3 പ്രതികൂല സൈന്യങ്ങളെ (തിന്മയെ) ചെറുത്തുനിൽക്കുവാനുള്ള ശക്തി
4 ദൈവിക തേജസ്സിൽ (നന്മയിൽ) പ്രകാശപുത്രനായി നിത്യജീവങ്കലേക്കു നടക്കുവാനുള്ള ശക്തി
5 മശിഹായോടൊപ്പം വാഴുവാനുള്ള യോഗ്യത
6 പരിശുദ്ധാത്മാവ് വസിക്കുന്ന മന്ദിരമാക്കുക (1 കൊരി. 3:16; 6:19).

**രക്ഷാകിരീടധാരണം**

നിത്യജീവന്റെ പൂർണതയിൽ നാം സ്വർഗരാജ്യത്തിൽ വച്ചു പ്രാപിക്കുവാനിരിക്കുന്ന ജീവകിരീടത്തിന്റെ പ്രതീകമായി ഈ പുതിയ മനുഷ്യനെ കീരിടം ധരിപ്പിക്കുന്നു. ദൈവതേജസ്സിന്റെയും മഹത്വത്തിന്റെയും കിരീടമാണല്ലോ നാം പ്രാപിക്കുവാനിരിക്കുന്നത്.

## 5. വി കുർബാനാനുഭവം: ക്രിസ്തുവിലുള്ള വാസം

നിത്യജീവനിലേക്കുള്ള പ്രവേശനത്തിന്റെ ശൃംഗമാണ് പുതിയ മനുഷ്യന്റെ വി. കുർബാനാനുഭവം. പാപപങ്കിലനായ പഴയ മനുഷ്യന് – ആദാമിന് – രുചി നോക്കുവാൻ പോലും സാധിക്കാതിരുന്ന ജീവവൃക്ഷത്തിന്റെ ഫലമായിട്ടാണ് മശിഹാതമ്പുരാനെ പ്രതീകമായി കാണിക്കുന്നത്. ആയതിനാൽ ക്രിസ്തുവിന്റെ രക്ഷണ്യ പ്രവർത്തനത്താൽ പുതുക്കപ്പെട്ട ആദാമിനു ക്രിസ്തുവിന്റെ ശരീരരക്തങ്ങൾ ജീവദായകമായിത്തീർന്നു. പാപിയായിരുന്നവനു വിരോധിക്കപ്പെട്ട ജീവവൃക്ഷഫലം അവനെ പാപത്തിൽ നിന്നും വിശുദ്ധീകരിച്ചു മശിഹാതമ്പുരാൻ നൽകി, മാമോദീസായിൽക്കൂടി പഴയ മനുഷ്യനെ ഉപേക്ഷിച്ചു പുതുതായിത്തീർന്ന 'പുതുമനുഷ്യൻ' ക്രിസ്തുവിന്റെ ശരീരരക്തങ്ങൾ അനുഭവിച്ചു ക്രിസ്തുവിന്റെ അധിവാസ സ്ഥാനമായിത്തീരുന്നു. 'എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ

അവനിലും വസിക്കുന്നു' (യോഹ. 6:56). ക്രിസ്തുവിനോട് ഇപ്രകാരം ഒട്ടിച്ചേർക്കപ്പെടാതെ സഭയുടെ പൂർണ അംഗത്വവും ഭാഗഭാഗിത്വവും ലഭിക്കുന്നില്ല. ആയതിനാൽ മാമോദീസാ ഏൽക്കുന്ന വ്യക്തി അപ്പോൾതന്നെ കർത്താവിന്റെ തിരുശരീരരക്തങ്ങൾ അനുഭവിച്ചു സഭയുടെ പൂർണ അംഗത്വത്തിൽ നിത്യജീവനിലേയ്ക്കുള്ള പ്രവേശനം പൂർത്തീകരിക്കുന്നു.

### അഭ്യാസം

1. വി. മാമോദീസാ, മൂറോനഭിഷേകം, വി. കുർബാനാനുഭവം എന്നിവ നിത്യജീവനിലേക്കുള്ള പ്രവേശനത്തിന്റെ അത്യന്താപേക്ഷിത ഘടകങ്ങളാണെന്ന് എങ്ങനെ പറയാം?

2. വി. മാമോദീസ്സായിൽ ഉപയോഗിക്കുന്ന പ്രതിജ്ഞാ വാചകങ്ങളുടെ അർത്ഥമെന്താണ്?

3. വാഴ്ത്തപ്പെട്ട മാമോദീസ്സാവെള്ളം എന്തിന്റെയെല്ലാം പ്രതീകമാകുന്നു?

## പാഠം 2

## പാപമോചനം

❑ വി. മാമോദീസായിൽ ❑ വി. കുർബാനയിൽ ❑ വി. കുമ്പസാരത്തിൽ ❑ വി. വിവാഹ ശുശ്രൂഷയിൽ ❑ മറ്റു ശുശ്രൂഷകളിൽ

### സാംഗത്യം

പാപത്തെക്കുറിച്ചുള്ള പഠിപ്പിക്കലിനെ അനുകരിച്ചാണു പാപമോചനത്തെക്കുറിച്ചുള്ള പ്രബോധനവും നിൽക്കുന്നത്. പാപം ബന്ധനമായി കണക്കാക്കുമ്പോൾ പാപമോചനം വിടുതലായി മനസ്സിലാക്കും. പാപം അന്ധകാരമായിട്ടുള്ളിടത്തു പാപമോചനം പ്രകാശമാണ്. അതേപ്രകാരം പാപം ദൈവത്തിൽ നിന്നുള്ള അകൽച്ചയും പാപമോചനം ദൈവത്തോടുള്ള അടുക്കലും, പാപം അനുസരണക്കേടും പാപമോചനം സമർപ്പണവും, പാപം അപഥസഞ്ചാരവും പാപമോചനം ഋജുപാതയിലുള്ള സഞ്ചാരത്തിന്റെ ആരംഭവും എന്നീ വിശദീകരണങ്ങളിലും നമ്മുടെ ആരാധനകളിൽ കാണാം. ആയതിനാൽ രക്ഷാശാസ്ത്രത്തിൽ ഇതിനുള്ള സ്ഥാനം സ്പഷ്ടമാണ്. ഓർത്തഡോക്സ് സഭകളുടെ എല്ലാ ആരാധന

കളിലും ഇതു പ്രധാനപ്പെട്ട ഒരാശയമാണ്. വിശുദ്ധീകരണത്തിന്റെ പ്രഥമ പടി എന്ന നിലയിൽ രക്ഷയ്ക്ക് അനുപേക്ഷണീയമായ ഒന്നായി പാപ മോചനത്തിനു സാംഗത്യമുണ്ട്. എല്ലാ കൂദാശകളിലും ആരാധനകളിലും പാപമോചനം ഒരു ഘടകമാണെന്നു മാത്രമല്ല അതിനുവേണ്ടിത്തന്നെ ഒരു കൂദാശയുമുണ്ട് എന്നത് അതിന്റെ പ്രാധാന്യത്തെ എടുത്തു കാണി ക്കുന്നു.

### 1. വി. മാമോദീസായിൽ

പാപത്താൽ വികലമാക്കപ്പെട്ട ആദാമിന്റെ മക്കളെ വീണുപോയ മനു ഷ്യവർഗത്തിന്റെ ഭാഗഭാക്കുകളായി ജനിച്ചിരിക്കുന്നതിനാൽ അതിൽ നിന്നും ശുദ്ധീകരിച്ചു ശക്തിപ്പെടുത്തി വൈകല്യമില്ലാത്ത യഥാർത്ഥ മനു ഷ്യസ്വഭാവം നൽകുവാൻ മാമോദീസാ പ്രയോജനപ്പെടുന്നു. മാമോദീസാ മുങ്ങുന്ന ഏതൊരുവനും ലഭിക്കുന്ന 'പാപമോചനം' ഇതാകുന്നു. എന്നാൽ പ്രായമായ ഒരാൾ മാമോദീസാ മുങ്ങുമ്പോൾ ചിന്തയിലും സാംസാരത്തിലും പ്രവർത്തിയിലുമുണ്ടായിട്ടുള്ള പാപങ്ങളെ ഏറ്റു പറഞ്ഞ് അവയ്ക്കും പാപമോചനം നേടുന്നു. രക്ഷയുടെ ആദ്യപടിയാണ് ഈ പാപമോചനം.

### 2. വി. കുർബാനയിൽ

കടങ്ങളുടെ പരിഹാരവും പാപങ്ങളുടെ മോചനവും പ്രാപിക്കുവാ നായി വി. കുർബാന നാം അനുഭവിക്കുന്നു. കർത്താവേശുമിശിഹായുടെ തിരുശരീര രക്തങ്ങൾ പാപപരിഹാരപ്രദമായ തീക്കട്ടയാകുന്നു. ഏശയാ ദീർഘദർശിയുടെ നാവിൽ തൊട്ട തീക്കനൽ (ഏശയ 6:7) അവനു പാപ പരിഹാരം നൽകി ശുദ്ധീകരിച്ചതുപോലെ വി. ശരീരരക്തങ്ങളാകുന്ന തീക്കനലും വിശ്വാസിയുടെ നാവിൽ വച്ചു പാപമോചനം നൽകി വിശു ദ്ധീകരിക്കുന്നു.

വി. കുർബാനയുടെ ഒരുക്ക ശുശ്രൂഷയിൽ സഭയിലെ എല്ലാ വിശു ദ്ധന്മാരുടെയും മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ടു ജീവനുള്ള വരുടെയും മരിച്ചുപോയവരുടെയും കടങ്ങളുടെ പരിഹാരത്തിനും പാപ മോചനത്തിനും ദൈവസന്നിധിയിലുള്ള മുഖപ്രസന്നതയ്ക്കുമായി പട്ട ക്കാരൻ യേശുമിശിഹായോടു പ്രാർത്ഥിക്കുന്നു. വി. കുർബാനയിൽ തങ്ങളുടെ പ്രത്യേക അപേക്ഷകൾ സമർപ്പിച്ചുകൊണ്ടു സംബന്ധിക്കു ന്നവരേയും സകല മരിച്ചുപോയവരേയും രക്ഷയുടെ പാതയിൽ തിരികെ വരുത്തുവാനും പുരോഗമിപ്പിക്കുവാനുമുള്ള പ്രാർത്ഥനയാണ്, ഒരുക്ക പ്പെട്ട അപ്പവീഞ്ഞുകളുടെ മുകളിൽ ധൂപം അർപ്പിച്ചുകൊണ്ട് പട്ടക്കാരൻ ചൊല്ലുന്നത്. മനുഷ്യന്റെ പാപം മൂലം ഉണ്ടായിരിക്കുന്ന ദൈവകോപം

നീങ്ങി ജീവനുള്ളവർക്കും വാങ്ങിപ്പോയവർക്കും പാപപരിഹാരം ലഭിക്കുവാനുള്ള ഒരുക്കശുശ്രൂഷയുടെ സമാപന പ്രാർത്ഥന രക്ഷയുടെ ഈ അത്യന്താപേക്ഷിത ഘടകത്തെ സ്പഷ്ടമാക്കുന്നു. വി. കുർബാനയിലെ പ്രൊമിയോനു ശേഷം സെദറായ്ക്കു മുമ്പായി വയ്ക്കുന്ന 'പാപപരിഹാരം നൽകുന്നവനും വെടിപ്പാക്കുന്നവനും...' എന്നു തുടങ്ങുന്ന പ്രാർത്ഥന സംബന്ധിക്കുന്ന സർവ സഭാമക്കളുടേയും – ജീവനുള്ളവരുടെയും വാങ്ങിപ്പോയവരുടെയും – പാപമോചനത്തിനായുള്ള പ്രാർത്ഥനയാണ്. കുർബാനയിലെ സെദറാകളിലും ഇതേ ആശയം വ്യക്തമായി കാണാം. പാപപരിഹാരത്തിനായി ദൈവസന്നിധിയിൽ നിന്നുകൊണ്ടു നിരന്തരമായി പ്രാർത്ഥിക്കുന്ന സഭയുടെ പ്രതീകമായ ധൂപമണച്ചുകൊണ്ട് ഈ സെദറാകൾ ചൊല്ലുന്നത് എത്രമാത്രം അന്വർത്ഥമായിരിക്കുന്നു (വെളി. 8:3, 4).

'ആത്മാവിന്റെ മലിനകരമായ അഴുക്കിനെ' കഴുകിക്കളയുന്ന അഥവാ പാപമോചനത്തിന്റെ പ്രതീകമായി പട്ടക്കാരൻ വി. രഹസ്യങ്ങളെ സ്പർശിക്കുവാൻ തന്നെത്തന്നെ ഒരുക്കുന്നതാണ് കൈ കഴുകൽ ശുശ്രൂഷ. പട്ടക്കാരൻ സ്വന്തം പാപങ്ങളുടെയും, വി. കുർബാനയിൽ ഓർക്കുവാൻ പ്രത്യേകം അപേക്ഷ സമർപ്പിച്ചിരിക്കുന്നവരുടെ പാപങ്ങളെയും ദൈവം പരിഹരിക്കുവാൻ ത്രോണോസിന്റെ മുമ്പിൽ മുട്ടുകുത്തിക്കൊണ്ടുള്ള പ്രാർത്ഥന രക്ഷയുടെ അനുഭവത്തിൽ തിരുശരീരങ്ങൾ അനുഭവിക്കുവാൻ സഭയെ മുഴുവനായി ഒരുക്കുന്നതാണ്. വി. കുർബാനയിൽ പദവിയിൽ കയറി നിന്നുകൊണ്ടു തുടർന്നു നടത്തുന്ന പ്രാർത്ഥനകളിലെല്ലാം തന്നെ ഈ കൂദാശാനുഷ്ഠാനം പാപപരിഹാരത്തിനു കൂടിയുള്ളതാണെന്നു ഊന്നിപ്പറയുന്നുണ്ട്. രക്ഷയുടെ അനുഭവത്തിൽ ശുദ്ധീകരണത്തിനുള്ള സ്ഥാനം ഇവിടെ വ്യക്തമാക്കുന്നു. അപ്പവീഞ്ഞുകളുടെ വാഴ്ത്തലിൽ അവ പാപമോചനത്തിനും നിത്യജീവനുമുള്ളതാകുന്നുവെന്നത് പ്രത്യേകം പറയുന്നുണ്ട് (മത്തായി 26:28, യോഹ. 6:54). പരിശുദ്ധാത്മാഹ്വാനം (epiclesis) പട്ടക്കാരൻ നടത്തുന്നത് പരിശുദ്ധ റൂഹാ ഇറങ്ങി വന്ന് അപ്പത്തേയും വീഞ്ഞിനേയും ശുദ്ധീകരിച്ചു മശിഹായുടെ ശരീരരക്തങ്ങളാക്കുന്നതിനും ആ സമയത്ത് അവിടെ സന്നിഹിതരായിരിക്കുന്ന സർവർക്കും പാപപരിഹാരം നൽകി ശുദ്ധീകരിക്കുന്നതിനുമാകുന്നു (പന്ത്രണ്ടു ശ്ലീഹന്മാരുടെ തക്സാ). തുബ്ദേനുകളെല്ലാം ജീവനുള്ളവരുടെയും മരിച്ചവരുടേയും പാപപരിഹാരത്തിനായുള്ള മദ്ധ്യസ്ഥപ്രാർത്ഥനകളാണല്ലോ. വി. കുർബാന എന്ന ബലി ദൈവത്തിനു സമർപ്പിക്കുന്നതു തന്നെ പാപപരിഹാരത്തിനു വേണ്ടിയായിരുന്നു എന്നു ഖണ്ഡിപ്പിന്റെ ശുശ്രൂഷയിലെ അപേക്ഷകളും പ്രാർത്ഥനകളും വ്യക്തമാക്കുന്നു. പട്ടക്കാരൻ വി. കുർബാന കൊടുക്കുമ്പോഴും അതു പാപ

പരിഹാരത്തിനായിട്ടാകുന്നു എന്നു പ്രത്യേകം എടുത്തു പറയുന്നുണ്ട്. രക്ഷയുടെ യഥാർത്ഥീകരണത്തിനു പാപമോചനം കൂടിയേ തീരൂ എന്നാണ് ഇതിൽനിന്നും മനസ്സിലാക്കേണ്ടത്. അതുപോലെ തന്നെ വി. കുർബാന പടിഞ്ഞാറോട്ട് എടുത്തുകൊണ്ടു വരുമ്പോൾ ചൊല്ലുന്ന പ്രാർത്ഥനകളെല്ലാം കർത്താവിന്റെ തിരുശരീരരക്തങ്ങളിൽ സംബന്ധിക്കുന്നവർക്കു പാപപരിഹാരം ഉണ്ടാകണമെന്നാണ്. അവസാനമായി പട്ടക്കാരൻ ചൊല്ലുന്ന ഹൂത്തോമ്മായിലും 'എൻ കർത്താവേ നിന്തിരു ഗാത്രം ഭക്ഷിച്ചോരാമീപ്പാപികൾ തൻ ദുഷ്കൃതമഖിലം മോചിക്കണമെ' എന്നാണു പ്രാർത്ഥിക്കുന്നത്. വി. കുർബാനയുടെ അവസാനത്തെ ആശീർവ്വാദത്തിലും 'ഈ ത്രിത്വം നിങ്ങളുടെ കടങ്ങൾക്കു പരിഹാരം നൽകും; നിങ്ങളുടെ തെറ്റുകൾ ക്ഷമിക്കും' എന്നാണ് ആശംസിക്കുന്നത്. കർത്താവിന്റെ തിരുശരീരരക്തങ്ങളുടെ അനുഭവം വഴി വി. ത്രിത്വത്തിനു ഞങ്ങളെത്തന്നെ പുതുക്കി സമർപ്പിച്ചവർ വി. ത്രിത്വത്തിൽ നിന്നും പാപമോചനം പ്രാപിച്ചു രക്ഷയുടെ പുതുക്കപ്പെട്ട അനുഭവത്തിൽ വളരുവാൻ കൃപ ഏറ്റുവാങ്ങുന്ന ശുശ്രൂഷയാണ് വി. കുർബാന എന്നു മനസ്സിലാക്കാം.

### 3. വി. കുമ്പസാരത്തിൽ

ക്രിസ്തുവിനോടു ചേരുന്ന ഏതൊരു വ്യക്തിക്കും പാപമോചനം ആദ്യം വി. മാമോദീസ്സാ വഴിയും പിന്നീട് രണ്ടാമതോ, മൂന്നാമതോ, ഏതവസരത്തിലും പാപമോചനം ലഭിക്കുവാനുള്ള മാധ്യമം കുമ്പസാരവുമാണ്. ഈ അർത്ഥത്തിൽ വി. കുമ്പസാരത്തെ 'രണ്ടാം മാമോദീസാ' എന്നു വിളിക്കുന്നു.

പാപമോചനം എന്നു പറയുന്നത് ക്രിസ്തുവിൽ നിന്നു ഒരു പുരോഹിതനു പാപങ്ങളെ മോചിക്കുവാൻ കിട്ടിയിരിക്കുന്ന വ്യക്തിപരമായ ഒരു അധികാരമോ ചുമതലയോ ആയിട്ടല്ല കണക്കാക്കേണ്ടത്. ക്രിസ്തു രക്ഷ നിർവഹിക്കുന്നതു തന്റെ സഭയിൽ കൂടെയാണ്. മനുഷ്യവർഗത്തിന്റെ പാപമോചകൻ മാത്രമല്ല 'പാപമോചനവും' താൻ തന്നെയാണല്ലോ. ആയതിനാൽ ക്രിസ്തുവിങ്കലേയ്ക്കുള്ള തിരിച്ചുവരവ് അംഗീകരിക്കുന്ന ഒന്നാണു പാപമോചനം. ക്രിസ്തു രക്ഷ സഭയിൽക്കൂടി നിർവഹിക്കുന്നതിനാൽ രക്ഷ സഭയിലെന്നപോലെ പാപമോചനവും സഭയിലാണുള്ളത്.

മാമോദീസ്സായാൽ ക്രിസ്തുവിനോടു നിരപ്പായ അതേ അനുഭവം തന്നെ അനുതപിക്കുന്ന വിശ്വാസിക്കു സഭ വി. കുമ്പസാരം വഴിയായി നൽകുന്നു. ക്രിസ്തുവിൽ നിന്നു പാപം മുഖാന്തരം അകന്നുണ്ടായ വ്യക്തി ക്രിസ്തുവിലേയ്ക്കു തിരിച്ചുവരുമ്പോൾ അവന്റെ പാപങ്ങളെ

സഭ നീക്കുകയല്ല, മോചിക്കുകയാണു ചെയ്യുന്നത്. ഈ മോചനം അവനെ രക്ഷയുടെ അനുഭവത്തിൽ പുതിയൊരു അനുഭവത്തിൽ പുരോഗമിപ്പിക്കുവാൻ സഹായിക്കുന്നു. അപ്പോൾ മുൻ പാപങ്ങളാൽ ഏറ്റ മുറിവുകൾ ഉണങ്ങിക്കരിഞ്ഞു പുതിയ തേജസ്സുള്ള ശരീരത്തോടെ (2 രാജാ. 5:14) ജീവന്റെ പുതുക്കത്തിൽ നടക്കുവാൻ തുടങ്ങുന്നു. സ്വർഗരാജ്യം എന്ന ദാനം സഭയാണു നൽകുന്നത്. ആയതിനാൽ പാപമോചനം എന്നത് ഈ രാജ്യത്തിൽ നിന്നും അകന്നിരിക്കുന്നവരെ അടുപ്പിക്കുന്ന നൽവരമാണ്. മാമോദീസായുടെ അനുഭവത്തിൽ സ്വർഗരാജ്യത്തിലേക്കുള്ള പ്രയാണത്തിൽ ഉണ്ടാകുന്ന മാർഗഭ്രംശങ്ങളിൽ നിന്നും തിരിച്ചു നേരായ മാർഗ്ഗത്തിൽ പുരോഗമിക്കുവാനുള്ള അംഗീകാരം സഭ തെറ്റിപ്പോയ വ്യക്തിക്കു നൽകുന്നതാണ്, പാപമോചനം. നിരന്തരമായ അനുതാപം നിരന്തരമായ പാപമോചനത്താലുള്ള സ്വർഗരാജ്യ സന്തോഷം അനുഭവിക്കുവാൻ നമ്മെ പ്രാപ്തരാക്കുന്നു.

ആയതിനാൽ കുമ്പസാരം എന്നു പറയുന്നതു തന്നെ സഭയിൽക്കൂടി ക്രിസ്തു നൽകുന്ന പാപമോചന പ്രാപ്തിയാണ്. മാമോദീസായിൽ ഈ നൽവരം നാം അനുഭവിക്കുവാൻ ആരംഭിച്ചു. പ്രസ്തുത നൽവരത്തിലുള്ള പുതുക്കവും വളർച്ചയും ആണ് കുമ്പസാരത്തിൽ നടക്കുന്നത്. അനുതാപിയുടെ തലയിൽ കൈവച്ചു പാപമോചനപ്രാർത്ഥന ചൊല്ലുന്നത് ഒരിക്കലായി ലഭിച്ച പാപമോചനത്തിന്റെ സന്തോഷാനുഭവത്തിലേക്കുള്ള തിരിച്ചുവരവിന്റെ പ്രതീകമായിട്ടാണ് (Symbol act). ഓരോ വിശുദ്ധ കുർബാനാനുഭവവും ആവർത്തനമല്ല. പ്രത്യുത ഓരോ നിത്യ വിരുന്നിലേയ്ക്കുള്ള ആരോഹണവും അംഗീകരണവും ആകുന്നു എന്നതുപോലെ ഓരോ കുമ്പസാരവും മാമോദീസായുടെ ആവർത്തനമല്ല, പ്രത്യുത ഒരിക്കലായി ക്രിസ്തു നമുക്കു നൽകിയ ജീവന്റെ പുതുക്കത്തിലേയ്ക്കുള്ള തിരിച്ചുവരവു മാത്രമാണ്.

### 4. vi. വിവാഹത്തിൽ

പാപമോചനത്തിന്റെ ആശയങ്ങൾ പ്രത്യക്ഷമായും പരോക്ഷമായും വിവാഹ ശുശ്രൂഷയിൽ ഉൾപ്പെടുന്നുണ്ട്. അനുതാപത്തിന്റെ 51-ാം സങ്കീർത്തനം വിവാഹത്തിന്റെ രണ്ടു ശുശ്രൂഷകളിലും ചൊല്ലുകയും രണ്ടാം ശുശ്രൂഷയിൽ മണവാട്ടിയെ മൂടുപടം ധരിപ്പിച്ചതിനു ശേഷമുള്ള പ്രാർത്ഥനയിൽ 'ആ പാപിനിയോടെന്നപോലെ നിങ്ങളുടെ കടങ്ങളും പാപങ്ങളും ക്ഷമിക്കുകയും ചെയ്യട്ടെ' എന്നു ചൊല്ലുന്നതാണു പ്രത്യക്ഷമായുള്ളത്. ദൈവഹിതത്തിനു വിപരീതമായി പിശാചിന്റെ ഇഷ്ടത്തിനു തിരിയുകയാൽ പാപം ചെയ്തു ദൈവത്തിൽ നിന്നും വേർപ്പെട്ട ആദ്യ കുടുംബം ലോകത്തെക്കൂടെ ദൈവത്തിൽ നിന്നും അകറ്റി ദൈവസ്നേഹത്തെ

ധിക്കരിച്ച് അനുസരണക്കേടു കാണിച്ചു ദൈവത്തോടു മല്ലിട്ടു. ദൈവ സ്നേഹത്തിനു മറുപടിയായി ദൈവത്തെ അനുസരിക്കുകയും ദൈവ ത്തിനു വിധേയപ്പെടുകയും അതു മൂലം ദൈവത്തോടു സംയോജിക്ക പ്പെടുകയും ചെയ്യുമ്പോൾ ലോകം ദൈവത്തിന്റെ മണവാട്ടിയായിത്തീ രുന്നു – സഭ ക്രിസ്തുവിന്റെ മണവാട്ടിയാകുന്നു. ഇതിന്റെ ഒരു പ്രതീക മാണ് നമ്മുടെ വിവാഹ ശുശ്രൂഷയും. ക്രിസ്തുവും സഭയും വധൂവര ന്മാരാകുന്നതു ക്രിസ്തുവിന്റെ സ്നേഹത്തിനു പ്രതിപകരമായ സ്നേഹാ ധിഷ്ഠിത അനുസരണത്തിൽക്കൂടി സഭ പാപമോചനം പ്രാപിക്കുമ്പോ ഴാണ്. ഈ പ്രതീകം ഭാര്യാഭർത്തൃ സംയോജനത്തിലും വ്യക്തമാക്കുന്നു. നമ്മുടെ ആത്യന്തികലക്ഷ്യം സ്നേഹത്തിന്റെ പൂർണതയും സാത്താ ന്റെമേലുള്ള വിജയവുമാണ് – രക്ഷയുടെ സത്യവും ഇതു തന്നെ. ഈ ആശയം ഉൾക്കൊള്ളുന്ന പ്രാർത്ഥനയാണ് 'കർത്താവേ ഇവർ നിത്യ ജീവനെ കാംക്ഷിക്കുന്നവരും പാപമരണമുള്ളവരിൽ നിന്നു വിദൂരസ്ഥ രുമായി വർത്തിക്കുമാറാകണമെ. നിന്റെ പരിശുദ്ധതയുടെ ഭാഗത്തേയ്ക്ക് അടുത്തുവരുവാനും ശപിക്കപ്പെട്ടവനായ സാത്താന്റെ ദാസ്യത്തിൽ നിന്ന് ഓടി രക്ഷപ്പെടുവാനും തക്കവണ്ണം ഇവരുടെ ഹൃദയങ്ങളെ സംയോജി പ്പിച്ചു കൊള്ളണമെ' എന്നു വിവാഹ ശുശ്രൂഷയിൽ നാം ചൊല്ലുന്നത്. വിവാഹം രക്ഷയുടെ അനുഭവത്തിലേക്കുള്ള വളർച്ചയിൽ പാപമോചന ത്തിനുള്ള കൂട്ടായ സഹകരണ ജീവിതമാണ്.

### 6. മറ്റു ശുശ്രൂഷകളിൽ

കർത്താവിന്റെ രണ്ടാമത്തെ വരവിൽ കടങ്ങളുടെ പരിഹാരവും പാപ മോചനവും ലഭിച്ചു നിത്യജീവന്റെ പൂർണത ലഭിക്കുവാനുള്ള പ്രാർത്ഥ നയാണല്ലോ ശവസംസ്ക്കാര ശുശ്രൂഷയിൽ ഉടനീളമുള്ളത്. മാനസി കമോ ശാരീരികമോ ആയ യാതൊരു ബലഹീനതകളും ഇല്ലാത്ത ദൈവ രാജ്യത്തിന്റെ അനുഭവത്തിനു ക്രിസ്തു നൽകുന്ന ആത്യന്തിക പാപ മോചനത്തിന്റെ പ്രതീകമായിട്ടാണ് രോഗികളുടെ തൈലാഭിഷേകം നട ത്തുന്നത്. ആയതിനാൽ ഇതിൽ പാപമോചനത്തിന്റെ പ്രാർത്ഥനകളാണു മുഴുവനും. രോഗത്തിനു പാപം കാരണമാകുന്നു എന്ന അടിസ്ഥാന തത്ത്വത്തിലാണു രോഗത്തിന്റെ ശമനത്തിനു പാപമോചനം ആവശ്യമാ യിരിക്കുന്നു എന്ന നിലയിൽ ഈ ശുശ്രൂഷ ക്രമീകരിച്ചിരിക്കുന്നത്. ഭവന ശുദ്ധീകരണത്തിലും ആ ഭവനാംഗങ്ങളുടെ പാപമോചനത്തിനായുള്ള പ്രാർത്ഥനകളുണ്ട്. സഖായിയുടെ അനുതാപവും പ്രായശ്ചിത്തവും അവനും കുടുംബാംഗങ്ങൾക്കും രക്ഷയ്ക്കു കാരണമായിത്തീർന്നത് ഇവിടെ പ്രത്യേകം ശ്രദ്ധാർഹമാണ് (ലൂക്കോ. 19:9, 10). എല്ലാ പട്ടംകൊട ശുശ്രൂഷയിലും പരിശുദ്ധാത്മാവാസത്തിനായുള്ള പ്രാർത്ഥനയിൽ പട്ടം ഏൽക്കുന്ന ആളിനു പാപമോചനം ലഭിക്കുന്നതിനായുള്ള പ്രാർത്ഥന

യുണ്ട്. മോശ, അഹറോൻ, നിബിയന്മാർ, ശ്ലീഹന്മാർ എന്നിവരിൽ വസിച്ച പരിശുദ്ധ റൂഹാ ഇവരിൽ വസിച്ച്, അവരെ പാപങ്ങളിൽ നിന്നും കഴുകി നിർമ്മലരാക്കുവാൻ പ്രാർത്ഥിക്കുന്നു. തന്മൂലം അവർ പൂർണത പ്രാപിക്കുന്നു എന്നത് ഒരു അർത്ഥവത്തായ ആശയമാണ്. സഭയുമായി വ്യക്തിക്കുള്ള പൂർണ സ്നേഹത്തിന്റെ ബഹിർസ്ഫുരണമായ ഒരു വിവാഹമാണു പട്ടം ഏല്ക്കൽ. സഭയെ വിവാഹം ചെയ്യുന്ന പട്ടക്കാരൻ ക്രിസ്തുവിന്റെ സ്നേഹ നൽവരത്തിന്റെ പൂർത്തിയാണു പ്രാപിക്കുന്നത്. ലോകത്തെ രൂപാന്തരപ്പെടുത്തുവാനുള്ള സ്നേഹത്തിന്റെ ശക്തി സംഭരണമാണ് ഈ ശുശ്രൂഷ. അതുമൂലം താനും താൻ മുഖാന്തരമായി തന്നോടു ബന്ധപ്പെട്ടു നിൽക്കുന്ന സഭയും രക്ഷയിലേയ്ക്കു വരുന്നു. ഇവിടെയും പാപമോചനവും രക്ഷയും എന്ന ആശയം സ്പഷ്ടമായിക്കാണാം.

**അഭ്യാസം**

1. പാപമോചനത്തിനു മാമോദീസാ ഒന്നു മാത്രം എങ്കിൽ വി. കുമ്പസാരം എന്തിന്?

2. വി. കുർബ്ബാനയിലൂടെ പാപമോചനം ലഭിക്കുന്നതു വിശദമാക്കുക?

3. വിവാഹശുശ്രൂഷ പാപമോചനത്തിന്റെയും രക്ഷയുടെയും പ്രതീകമാകുന്നതെങ്ങനെ?

**പാഠം 3**

## വിശുദ്ധിയിലുള്ള വളർച്ച

❑ വി. മാമോദീസായിൽ ❑ വി. കുർബ്ബാനയിൽ ❑ മറ്റു ശുശ്രൂഷകളിൽ ❑ വിവാഹ ശുശ്രൂഷയിൽ ❑ ശവസംസ്ക്കാര ശുശ്രൂഷയിൽ ❑ അനുഷ്ഠാനങ്ങളിൽ

### 1. വി. മാമോദീസായിൽ

ഒരു ക്രിസ്ത്യാനിക്കു വിശുദ്ധിയിലുള്ള വളർച്ചയ്ക്കു മുഖാന്തിരങ്ങളാണു വി. കൂദാശകൾ. ആത്മീയമായ വളർച്ചയുടെ ആദ്യപടി വി. മാമോദീസായിലുള്ള ഭാഗഭാഗിത്വം ആകുന്നു. മരണകരമായ സകല പ്രവൃത്തികളും വെടിഞ്ഞുകൊണ്ടു വിശുദ്ധിയിൽ വളരുവാനുള്ള കൃപ വി. മാമോദീസായിൽ കൂടി നമുക്കു ലഭിക്കുന്നു. നല്ല സംരക്ഷണയിലും

പൂർണ്ണ വളർച്ചയിലും ഇവനെ എത്തിക്കേണമേ എന്നും വി. കല്പനകളെ പിൻതുടരുവാനും, മാമോദീസാ മുങ്ങുന്നവനുവേണ്ടി പട്ടക്കാരൻ പ്രാർത്ഥിക്കുന്നു. 'ഈ ലോക വ്യർത്ഥതയിൽ നിന്നും ഓടിരക്ഷപ്പെട്ട് ദൈവത്തിന്റെ വിശുദ്ധ കല്പനകളുടെ മാർഗ്ഗത്തിൽ ചരിക്കുവാനുള്ള' മാമോദീസായിലെ പ്രാർത്ഥനയും വിശുദ്ധിയിൽ വളരുന്നതിനുള്ള മുഖാന്തിരമാണ് മാമോദീസാ എന്നു നമ്മെ മനസ്സിലാക്കുന്നു. 'നിന്റെ ദൈവികദാനങ്ങളാൽ ഇവനെ നിറയ്ക്കണമേ' എന്ന പ്രാർത്ഥന വിശുദ്ധിയിലുള്ള വളർച്ചയെ ലക്ഷ്യമാക്കി വി. മാമോദീസായിൽ നാം ഉപയോഗിക്കുന്നു. കൃപയാൽ നിറയുകയും ദിവ്യകല്പനകൾ പാലിക്കുകയും ചെയ്കയെന്നത് ഇവിടെ ലക്ഷ്യമാക്കുന്നു. മൂറോനഭിഷേകത്തിന്റെ പ്രാർത്ഥനയിൽ ഇവൻ ദുഷ്പ്രഭുക്കളേയോ അന്ധകാരശക്തികളെയോ ഭയപ്പെടുവാനിടയാകാതെ നിന്റെ തേജസ്സിൽത്തന്നെ നടക്കുകയും പ്രകാശപൂരിതനായിത്തീരുകയും നിന്നിൽക്കൂടി സഞ്ചരിച്ചുകൊണ്ടു തിരുസന്നിധിയിൽ എത്തിച്ചേരുകയും ചെയ്യണമേ എന്നത് വിശുദ്ധിയിലുള്ള വളർച്ചയ്ക്ക് ആരംഭം സ്നാനാർത്ഥിക്കു ലഭിക്കുന്നുവെന്ന് കാണിക്കുന്നു. വി. റൂഹായുടെ സ്വർഗീയ ശക്തിയാൽ ഹൃദയം ബലപ്പെട്ടു ക്രിസ്തുവിനോടുകൂടി വാഴുവാനുള്ള രാജകീയ അഭിഷേകമാണ് ലഭിക്കുന്നത് എന്ന് ഇവിടെ ഊന്നിപ്പറയുന്നു. സ്വർഗീയരാജ്യത്തിലെ രാജപുത്രനായി വാഴുന്നതു വിശുദ്ധിയിലുള്ള വളർച്ചയെയാണല്ലോ സൂചിപ്പിക്കുന്നത്. ഈ രാജാവിന്റെ കിരീടധാരണം നിന്റെ കർത്തൃത്വത്തിനു പ്രീതികരവും തിരുനാമത്തിന് അനുയോജ്യവും ആയിത്തീരുവാനായിട്ടാകുന്നു. കൂടാതെ നിന്റെ വലതുകൈയുടെ സഹായം ഇവനു നഷ്ടപ്പെടാതെ അതിൽത്തന്നെ ഇവൻ ഉറച്ചു ശക്തിപ്രാപിച്ചു വളരുവാനും പ്രാർത്ഥിക്കുന്നു. ഇവയെല്ലാം സുകൃതജീവിതത്താൽ വിശുദ്ധിയിലേക്കുള്ള വളർച്ചയെ ലക്ഷ്യമാക്കിക്കൊണ്ടുള്ള പ്രാർത്ഥനകളാണ്.

### വി. കുർബ്ബാനയിൽ

വി. കുർബ്ബാനയുടെ അടിസ്ഥാനലക്ഷ്യം സജീവമായ ഈ ശുശ്രൂഷ മുഖാന്തിരം തിരുനാമത്തിനു പ്രീതികരമായ ജീവനുള്ള സ്വീകാര്യബലിയായി ഞങ്ങളെത്തന്നെ നിനക്കു സമർപ്പിക്കുവാൻ ഞങ്ങളെ യോഗ്യരാക്കേണമേ (തൂയോബോ) എന്നതാകുന്നു. ഈ ആത്മീയ യാഗത്തിന്റെ (1 പത്രോ. 2:5) ലക്ഷ്യം ഞങ്ങൾ നവീനമായി രൂപാന്തരപ്പെട്ടു വിശുദ്ധിയിലുള്ള പുതുക്കം പ്രാപിച്ചു വളരുക എന്നതാണ്. വിചാരവും വചനവും പ്രവൃത്തിയും ദഹനയാഗങ്ങളായിത്തീരുന്നത് വി. കുർബ്ബാനയിൽ ക്രിസ്തുവിന്റെ മനസ്സുള്ളവരായി (1 കൊരി. 2:16) ത്തീരുവാൻ നമ്മുടെ വിചാരവും വചനവും പ്രവൃത്തിയും ക്രിസ്തു നിയന്ത്രിക്കുവാൻ നാം നമ്മെത്തന്നെ വിധേയപ്പെടുത്തുമ്പോഴാകുന്നു. ഈ സമർപ്പണം വി.

കുർബ്ബാനയുടെ അടിസ്ഥാന ലക്ഷ്യം ആകുന്നു. വി. ത്രിത്വത്തിന്റെ മഹനീയതയുടെ ശുശ്രൂഷയ്ക്കും തിരുനാമ മഹത്വത്തിനും ഉതകുന്ന നിർമ്മല ഭവനങ്ങളും തിരഞ്ഞെടുക്കപ്പെട്ട പാത്രങ്ങളും നാം ഇതു മൂലം ആയിത്തീരുവാനായി കർത്താവിന്റെ തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നു. ക്രിസ്തു നമുക്കുവേണ്ടി ജീവൻ നൽകുന്ന ബലിയായിത്തീർന്നതുപോലെ നാം ജീവനുള്ള ബലിയായി നമ്മെത്തന്നെ വി. കുർബ്ബാനയിൽ ക്രിസ്തുവിനു സമർപ്പിക്കുന്നു. നാം ദൈവത്തിനു വെടിപ്പുള്ള ആലയങ്ങളായിത്തീരുവാനും നമ്മുടെ ഹൃദയങ്ങളേയും മനസ്സുകളേയും മശിഹാതമ്പുരാൻ ശുദ്ധീകരിക്കുവാനും തന്റെ ശരീരരക്തങ്ങൾ വിശുദ്ധിയിൽ പുളിപ്പിക്കുന്ന പുളിമാവും നിത്യജീവന്റെ വളർച്ചയിൽ പൂർണ്ണതയിലെത്തുന്ന രക്ഷയുടെ വാഗ്ദാനമായിത്തീരുവാനുള്ള പ്രാർത്ഥന (സെദറാ) പ്രത്യേകം ശ്രദ്ധേയമാണ്. സുകൃത നടപടികളാകുന്ന മധുര പരിമളം വീശിക്കൊണ്ട് ഉത്തമവും പരിപൂർണ്ണവുമായ സേവനം ക്രിസ്തുവിനുവേണ്ടി നിർവഹിച്ചുകൊണ്ട് ആയുഷ്ക്കാലം മുഴുവൻ ദൈവസന്നിധിയിലുള്ള ജീവിതമാണ് (സെദറാ) വി. കുർബ്ബാനയിലുള്ള സംബന്ധത്തിന്റെ ഉദ്ദേശ്യം. അതുമൂലം നമ്മുടെ ശ്വാസവും, നാവും, വായും, അധരങ്ങളും വിശുദ്ധിയുടെ പരിമളം പരത്തുന്നവയായിത്തീരുവാൻ നാം പ്രാർത്ഥിക്കുന്നു (സെദറാ).

നിഷ്ക്കപടമായ സ്നേഹബന്ധത്താൽ സംയോജിക്കപ്പെട്ടു സമാധാനത്തിൽ വസിക്കുവാനും വി. കല്പനകളെ ശരിയായി ആചരിക്കുവാനും ജീവിച്ചിരിക്കുന്നവരുടെ സംരക്ഷണത്തിനും വി. കുർബ്ബാനയിലുള്ള അനുഭവം നമുക്കു പ്രയോജനപ്പെടുന്നു. പാപത്താൽ മുറിഞ്ഞുപോയ വി. ത്രിത്വവുമായുള്ള നമ്മുടെ ബന്ധം ഈ ബലിയനുഷ്ഠാനം മുഖാന്തിരം പാപമോചനത്തിലും വിശുദ്ധിയിലും സമർപ്പണത്തിലൂടെയും പുനഃസ്ഥാപിക്കപ്പെട്ടു പിതാവും പുത്രനും പ. റൂഹായും നമ്മോടുകൂടെ ആയിത്തീരുന്ന അനുഭവത്തിൽ എത്തിച്ചേരുന്നു. ജീവിതത്തിന്റെ വിശുദ്ധീകരണവും നിർമ്മലതയും വി. കുർബ്ബാനാനുഭവത്തിന്റെ പരമമായ ലക്ഷ്യമാണ്. മശിഹാതമ്പുരാൻ നമ്മിൽ നിത്യമായി വാസം ചെയ്യുമ്പോൾ ഇതു നമ്മിൽ സാദ്ധ്യമായിത്തീരുന്നു. പക്ഷേ, ക്രിസ്തുവിന്റെ ശരീരവും രക്തവും നാം അനുഭവിക്കുന്നതുവഴി താൻ നമ്മിൽ കുടികൊള്ളുന്നുവെങ്കിലും യാന്ത്രികമായോ, ഏകപക്ഷീയമായോ, മാന്ത്രികമായോ അല്ല താൻ നമ്മിൽ പ്രവർത്തിക്കുന്നത്. നമ്മിൽ കുടികൊള്ളുന്ന കർത്താവിന്റെ നമ്മിലുള്ള പ്രവർത്തനത്തിന് അനുയോജ്യമായ ഒരു നിലപാട് നമ്മുടെ സ്വാതന്ത്ര്യം ഉപയോഗിച്ചു നാം നിലനിർത്തിയെങ്കിലേ താൻ നമ്മിൽ പ്രവർത്തിക്കൂ. അതിനു വിപരീതമായി നാം സ്വാതന്ത്ര്യം ദൈവേതരമായി പ്രവർത്തിച്ചാൽ ശക്തിയും നിർബന്ധവും ഉപയോഗിച്ചു നമ്മുടെ

സ്വാതന്ത്ര്യത്തെ മറികടന്നുകൊണ്ടു ദൈവം നമ്മിൽ പ്രവർത്തിക്കുന്നില്ല. ആയതിനാൽ വി. കുർബ്ബാന അനുഭവിക്കുന്ന നമ്മിൽ മശിഹാതമ്പുരാൻ വസിക്കാത്തതല്ല അവനു പ്രവർത്തിക്കുവാൻ നാം അനുസൃതമായ ജീവിതനിലപാട് കൈവരിക്കാത്തതാണു വിശുദ്ധിയിലുള്ള വളർച്ചയ്ക്കു വിഘാതമായ പ്രശ്നം.

### മറ്റു ശുശ്രൂഷകളിൽ

വി. കുമ്പസാരം വിശുദ്ധിയിലുള്ള ജീവിതത്തിന്റെ പുനഃപ്രതിഷ്ഠയാണ്. തെറ്റിപ്പോയ പാത വിട്ട് ശരിയായ പാതയിലേക്കു തിരിച്ചുവന്നു വീണ്ടും വിശുദ്ധിയുടെ മാർഗത്തിൽ വളരുവാനുള്ള ദൃഢപ്രതിജ്ഞയെടുക്കലാണല്ലോ ഇതിൽ നടക്കുന്നത്. ക്രിസ്ത്യാനി കുമ്പസാരത്തിൽ മുൻപരാജയങ്ങളെ നേരിടുവാൻ തേച്ചുമിനുക്കിയെടുത്ത ആയുധങ്ങളുമായി പടക്കളത്തിലേയ്ക്കു വീണ്ടും ധൈര്യപൂർവ്വം ഇറങ്ങിവരികയാണു കുമ്പസാരത്തിൽ. വിശുദ്ധിയിലുള്ള വളർച്ചയ്ക്കുള്ള ഉൽക്കടമായ ആഗ്രഹമാണ് കുമ്പസാരത്തിലേയ്ക്കു വരുന്ന ഒരു വിശ്വാസിയിൽ പ്രകടമാകുന്നത്. ദൈവപുത്രന്മാരുടെ തേജസ്വീകരണത്തിനായി ഭാരപ്പെട്ടു ഞരങ്ങിക്കൊണ്ടിരിക്കുന്ന സൃഷ്ടിയുടെ (റോമ. 8:22) പ്രതീകമായിരുന്നു അവൻ വി. കുമ്പസാരത്തിൽ. എന്നാൽ കുമ്പസാരശേഷം കുഞ്ഞാടിന്റെ (പാപമോചന) രക്തത്തിൽ തന്റെ അങ്കി അലക്കി വെളുപ്പിച്ചു ദൈവസിംഹാസനത്തിൻ മുമ്പാകെ രാപ്പകൽ അവനെ ആരാധിക്കുന്ന ശുഭ്രവസ്ത്രധാരിയായ സഭയുടെ പ്രതീകമാണ്.

### വിവാഹശുശ്രൂഷയിൽ

വിവാഹശുശ്രൂഷയും വിശുദ്ധിയിലുള്ള വളർച്ചയുടെ മുഖാന്തിരമാണ്. സൃഷ്ടി മുഴുവനായും, സഭ ക്രിസ്തുവിനെയെന്നപോലെ, ദൈവത്തെ സ്രഷ്ടാവും പരിപാലകനും രക്ഷിതാവുമായി ദൈവികസ്നേഹത്തിൻ അടിസ്ഥാനത്തിൽ സ്വീകരിക്കുകയും അനുസരിക്കുകയും ചെയ്യുമ്പോൾ അവർക്കു രക്ഷാപൂർത്തി വരുന്നതുപോലെ വിവാഹം വിശുദ്ധിയുടെ മാർഗത്തിൽ സ്നേഹത്തിന്റെ അടിസ്ഥാനത്തിൽ പരസ്പരം സ്വീകരിക്കുകയും അനുസരിക്കുകയും പങ്കുവെയ്ക്കുകയും ചെയ്യുമ്പോൾ രക്ഷാപൂർത്തീകരണത്തിലേയ്ക്കുള്ള യാത്രയ്ക്കു പുതിയ ഭാവവും രൂപവും മണവാളനും മണവാട്ടിക്കും ലഭിക്കുകയാണ്. അവർ ജ്ഞാനസമ്പൂർണരും നിറവുള്ളവരും ആയിത്തീരുവാനും അവരിൽനിന്നു സുകൃത നടപടികളാകുന്ന മധുരപരിമളം വീശുവാനും, അവരിൽ വികാരഭരിതമല്ലാത്ത ഐക്യം ഉണ്ടാകുവാനും, അവർ ആത്മാവിലും ശരീരത്തിലും പരസ്പരം നിർമ്മലത സംരക്ഷിക്കുവാൻ അവർക്കു ശക്തി ലഭിക്കുവാനും അവർ സത്യത്തിലും നീതിയിലും സമ്പൂർണരാകുവാനും പരിപാ

കതയാൽ അലങ്കരിക്കപ്പെടുവാനും വിനയത്താൽ ശ്രേഷ്ഠരാക്കപ്പെടുവാനും ദൈവത്തിന്റെ പ്രീതിക്കു യോഗ്യമായവിധത്തിലുള്ള സ്വഭാവ വളർച്ചയ്ക്കും പരസ്പര സ്നേഹപൂർണ്ണതയ്ക്കും, വിശ്വാസത്തിലുള്ള സ്ഥിരതയ്ക്കും സൽപ്രവർത്തികളാകുന്ന സമ്പാദ്യങ്ങൾക്കുംവേണ്ടി വിവാഹശുശ്രൂഷ മുഖാന്തിരമായിത്തീരുന്നു. സ്വർഗരാജ്യത്തിലേയ്ക്കു നയിക്കുന്ന നേർവഴിയിൽക്കൂടി പ്രയാണം ചെയ്യുവാൻ കൃപയുണ്ടാകുവാനും ദൈവിക വ്യാപാരങ്ങളിൽ ഏർപ്പെട്ടു ലാഭമുണ്ടാക്കുവാനും വിശുദ്ധന്മാരുടെ കൂട്ടങ്ങൾക്കു (തങ്ങളുടെ ജീവിതം മുഖാന്തിരം) സദൃശരായിരിക്കുവാനും വിവാഹജീവിതം ദമ്പതികൾക്കു കാരണമായി തീരുവാൻ പ്രാർത്ഥിക്കുന്നു. വിശുദ്ധിയിലുള്ള വളർച്ചയ്ക്കു വിവാഹജീവിതം എത്രമാത്രം ഫലപ്രദമാകുന്നുവെന്ന് ഇവ സൂചിപ്പിക്കുന്നു.

### ശവസംസ്കാര ശുശ്രൂഷയിൽ

ശവസംസ്കാര ശുശ്രൂഷയിൽ മരണാനന്തര വിശുദ്ധിയിലുള്ള വളർച്ചയെക്കുറിച്ചു പ്രതിപാദിക്കുന്നുണ്ട്. വാങ്ങിപ്പോയ ആത്മാവ് 'ആശ്വാസവും ആനന്ദവും നിറഞ്ഞതായ സ്ഥലങ്ങളിലേക്കു നിന്റെ വിശുദ്ധ മാലാഖമാരാൽ നയിക്കപ്പെടുവാനും പുനരുത്ഥാനദിവസം വരെ അവിടെ ആനന്ദം അനുഭവിച്ചു പിതൃ പുത്ര പരിശുദ്ധാത്മാവായ നിന്നെ ഇപ്പോഴും എല്ലായ്പ്പോഴും എന്നേക്കും അഭിമുഖീകരിക്കുവാനും ഇടയാക്കണമേ' എന്നു പ്രാർത്ഥിക്കുന്നത് (പുരുഷന്മാരുടെ ശവസംസ്കാരം) ഈ അർത്ഥത്തിലാകുന്നു. വാങ്ങിപ്പോയ ആത്മാവ് വിശുദ്ധന്മാരുടെ പട്ടണത്തിൽ അധിവസിക്കുവാനും; സ്വർഗീയ യെരുശലേമിൽ മോഹനീയ വാസസ്ഥലങ്ങളിൽ ഇവനെ ആശ്വസിപ്പാനും നാം പ്രാർത്ഥിക്കുന്നു. പുനരുത്ഥാനം വരെ ശാന്തിയോടെ വസിക്കുവാൻ ശരീരത്തോട് ആത്മാവ് വേർപാടിന്റെ സമയത്തു പറയുന്നതും വാങ്ങിപ്പോയ ആത്മാവിനെ കർത്താവ് ആശ്വസിപ്പിച്ചു ധൈര്യപ്പെടുത്തണമെന്നു പ്രാർത്ഥിക്കുന്നതും മരണാനന്തരശേഷവും ഉള്ള അവരുടെ സജീവ അവസ്ഥയെ സൂചിപ്പിക്കുന്നുണ്ട്. മരണത്തിന്റെ കരാളഹസ്തങ്ങളെക്കുറിച്ചും മരിച്ച ആത്മാവിനെ പിടിക്കുവാൻ ഓയാറിൽ പതിയിരിക്കുന്ന ദുഷ്ടാത്മസേനകളുടെ ആക്രമണത്തെക്കുറിച്ചും പാതാളത്തിന്റെ ഭയാനകതയെക്കുറിച്ചും നരകത്തിന്റെ ഭീകരതയെക്കുറിച്ചും ഉള്ള വിവരണങ്ങൾ വളരെ അധികം നമ്മുടെ ശവസംസ്ക്കാരക്രമങ്ങളിലുള്ളത് മരണമെന്ന യാഥാർത്ഥ്യത്തെ ഗൗരവത്തോടെ സമീപിക്കുവാൻ നമ്മെ സഹായിച്ചേക്കാം. എന്നാൽ വി. പത്രോസ് ശ്ലീഹാ പറയുന്നതുപോലെ മരണാനന്തരാനുഭവം (ആത്മാവ്) സംബന്ധമായി ദൈവത്തിനൊത്തവണ്ണം ജീവിക്കുവാൻ സാധിക്കുന്നതാണെന്നും (1 പത്രോ. 4:6) പ. പൗലോസ് ശ്ലീഹാ പ്രബോധിപ്പിക്കുന്നതുപോലെ ശരീരം വിട്ടാൽ ക്രിസ്തുവിനെ പ്രസാദിപ്പിച്ചുകൊണ്ട് ക്രിസ്തു

വിനോടു കൂടിയായിരിക്കുന്ന സന്തോഷാനുഭവമാണെന്നും ഉള്ള ആശയങ്ങൾ (2 കൊരി. 5:8, 9) ഇതോടുകൂടി ചേർത്തു ചിന്തിക്കുന്നതു മരണത്തെ പ്രത്യാശയോടും ധൈര്യത്തോടും പുഞ്ചിരിയോടും നേരിടുവാൻ നമ്മെ സഹായിക്കുന്നു.

### അനുഷ്ഠാനങ്ങളിൽ

വിശുദ്ധിയിൽ വളരുവാൻ നമുക്കു വഴിയൊരുക്കുന്നതാണ് വി. വചന സംസർഗം. നിരന്തരമായിരിക്കുന്ന വേദപുസ്തക പാരായണവും ധ്യാന പഠനവും നമ്മുടെ ദൈനംദിന ജീവിതപ്രശ്നങ്ങൾക്കു പരിഹാരം കണ്ടെത്തുവാൻ നമ്മെ സഹായിക്കുന്നുവെന്നു മാത്രമല്ല ദൈവാനുരൂപമായി വളരുവാൻ അനുതാപത്തിനും ആരാധനാജീവിതത്തിനും നമ്മെ ഒരുക്കുന്നു. കൂടാതെ അനുദിനമുള്ള വേദപുസ്തക പാരായണം നമ്മുടെ മനസ്സിന്റെ എല്ലാ ബോധതലങ്ങളെയും (ബുദ്ധി, ഓർമ്മ, ഇച്ഛാശക്തി, ആഗ്രഹങ്ങൾ, ജന്മവാസനകൾ, സ്വാഭാവിക വികാരങ്ങൾ) ശുദ്ധീകരിക്കുവാനും രൂപപ്പെടുത്തുവാനും ഉപയുക്തമാകുന്നു.

പ്രാർത്ഥന, നോമ്പ്, ഉപവാസം എന്നിവ ആരാധനയിലെ ഘടകങ്ങൾ തന്നെയാണ്. ആത്മീയ ശാരീരിക ശിക്ഷണത്തിന് ഒരു വ്യക്തിയെ സഹായിക്കുവാൻ ഇതിൽപരമായി മാർഗങ്ങളില്ല. മനുഷ്യൻ ആത്മാവ് മാത്രമുള്ളവനല്ല, ശരീരവും, മനസ്സും, ആത്മാവും കൂടി ചേർന്ന ഒരു വ്യക്തിയാണ്. ഈ ഘടകങ്ങളുടെ ഐകരൂപ്യമായ രൂപാന്തരമാണ് വ്യക്തിയുടെ രക്ഷയെന്നുള്ളതിനാൽ ഇവയെയെല്ലാം ബന്ധിക്കത്തക്ക നിലയിലാണ് പ്രാർത്ഥന, നോമ്പ്, ഉപവാസം എന്നിവ ക്രമീകരിച്ചിരിക്കുന്നത്. നിയന്ത്രണാധീനമായ ശരീരം പ്രാർത്ഥനയ്ക്ക് അനുകൂലമാണ്. അതിന്റെ അഭാവം പ്രാർത്ഥനയുടെ ആന്തരീയാനുഭവത്തെയും അതിൽകൂടി ലഭിക്കുന്ന ആത്മീയ സന്തോഷത്തെയും സാരമായി ബാധിക്കുമെന്നുള്ളതിൽ സംശയമില്ല. ഈ സത്യം ഗൗരവമായി കണക്കിലെടുത്തുകൊണ്ടാണ് സഭാംഗങ്ങൾക്കു വിശുദ്ധിയിലുള്ള വളർച്ചയ്ക്കുവേണ്ടി പ്രാർത്ഥന, നോമ്പ്, ഉപവാസം എന്നിവ കോർത്തിണക്കി പ. പിതാക്കന്മാർ ക്രമീകരിച്ചിട്ടുള്ളത്.

### അഭ്യാസം

1. വിശുദ്ധിയിലുള്ള വളർച്ചയ്ക്കു കൂദാശകളുടെ സാംഗത്യം വിശദമാക്കുക?

2. വി. കുർബാനാനുഭവം വിശുദ്ധിയിലുള്ള വളർച്ചയ്ക്ക് നമ്മെ സഹായിക്കുന്നതെങ്ങനെ?

3. പ്രാർത്ഥന, നോമ്പ്, ഉപവാസം എന്നിവ വിശുദ്ധിയിലുള്ള വളർച്ചയ്ക്ക് എങ്ങനെ സഹായിക്കുന്നു?

## പാഠം 4

# സാമൂഹ്യ പ്രതിബദ്ധത

❑ വി. മാമോദീസായിൽ ❑ വി. കുർബാനയിൽ ❑ വി. വിവാഹത്തിൽ ❑ മറ്റു ശുശ്രൂഷകളിൽ ❑ അനുഷ്ഠാനങ്ങളിൽ

മനുഷ്യനും സൃഷ്ടിയും മനുഷ്യൻ മൂലമാണു ശപിക്കപ്പെട്ടത് (ഉൽപ. 3:17). ആയതിനാൽ സൃഷ്ടിയുടെ രക്ഷ മനുഷ്യന്റെ രക്ഷയെ ആശ്രയിച്ചാണിരിക്കുന്നത്. മനുഷ്യനു സമൂഹത്തോടുള്ള പ്രതിബദ്ധത ഇതിൽ നിന്നും വ്യക്തമാണല്ലോ (റോമ. 8:22). ഈ സത്യത്തെ കണക്കിലെടുത്തുകൊണ്ടു തന്നെയാണു നമ്മുടെ ആരാധനകളും ക്രമീകരിച്ചിരിക്കുന്നത്. സമൂഹത്തിന്റെ രൂപാന്തരത്തിനുവേണ്ടി ഏതെല്ലാംവിധത്തിൽ നാം പ്രവർത്തിക്കുന്നുവെന്നുള്ളത് ഇതിൽനിന്നും വ്യക്തമാക്കുന്നു. നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു, ലോകത്തിന്റെ വെളിച്ചമാകുന്നു (മത്താ. 5:13, 14) എന്നീ പ്രതീകങ്ങൾ മശിഹാതമ്പുരാൻ ഉപയോഗിച്ചതു ക്രിസ്ത്യാനിക്കു സമൂഹത്തോടുള്ള ബന്ധത്തെയും ഉത്തരവാദിത്വത്തെയും സൂചിപ്പിക്കുന്നു. നാം ലോകത്തിനുള്ളവരല്ല, സ്വർലോകത്തിനുള്ളവരാണ് (ഫിലി. 3:20). എന്നാൽ നാം ഈ ലോകത്തിൽ നിന്നുള്ളവരാണ് (യോഹ. 8:23) എന്നതു നമ്മുടെ ഉത്തരവാദിത്തത്തെ വിളിച്ചറിയിക്കുന്നു. ഡയോഗനേറ്റസിനുള്ള എഴുത്തിൽ (125 എ.ഡി.) 'ശരീരത്തിന് ആത്മാവെന്നതു പോലെയാണു ക്രിസ്ത്യാനി ലോകത്തിന്' എന്നു പ്രബോധിപ്പിക്കുന്നതു വളരെ ശരിയാണ്. ലോകത്തിന്റെ പ്രശ്നങ്ങൾക്കു നേരേ കണ്ണടച്ചുകൊണ്ടുള്ള സ്വന്തം ആത്മാവിന്റെ രക്ഷ സാധിച്ചെടുക്കുക എന്നതല്ല ക്രിസ്ത്യാനിയുടെ ലക്ഷ്യമെന്ന് ഇതു സൂചിപ്പിക്കുന്നു. ലോകത്തിന്റെ അഥവാ സൃഷ്ടി മുഴുവന്റെയും രക്ഷ നേടിയെടുക്കുക എന്നതു ക്രിസ്ത്യാനിയുടെ ഒഴിവാക്കാൻ സാധിക്കാത്ത ഉത്തരവാദിത്തമാണ്. നാം നിവസിക്കുന്ന ലോകം നമുക്കുവേണ്ടിയാണ്. പക്ഷേ ദൈവിക പദ്ധതി അനുസരിച്ചു ക്രിസ്തുവിലൂടെ രൂപാന്തരപ്പെടുത്തി എടുക്കുവാൻ അതിന്റെ ശാപത്തിനു കാരണക്കാരായ നമുക്കുതന്നെ ചുമതലയുണ്ട്.

### 1. വി. മാമോദീസായിൽ

യേശുക്രിസ്തു യോർദാനിലെ ജലത്തിൽ ഇറങ്ങി സ്നാനമേറ്റതു ലോകത്തിലെ സർവ ജലത്തെയും വിശുദ്ധീകരിക്കുവാനായിരുന്നുവെന്നതു സഭയുടെ ആദ്യകാല പിതാക്കന്മാരുടെ പൊതുവായ ഒരു വ്യാഖ്യാനമാണ്. 'സകല ജലാശയങ്ങളെയും നദികളെയും തന്റെ സ്നാനത്താൽ വിശുദ്ധീകരിച്ച പരിശുദ്ധനായ കർത്താവേ! നിന്റെ ദനഹായുടെ ഈ വിശുദ്ധ ദിനത്തിൽ നിന്റെ വിശുദ്ധിയാൽ ഞങ്ങളെ ശുദ്ധീകരിക്കേണമേ.' ഇതുപോലെ നമ്മുടെ ആരാധനകളിൽ ചില വസ്തുക്കൾ ഉപയോഗിക്കുമ്പോൾ അവയോടു ബന്ധപ്പെട്ട വസ്തുക്കളും വാഴ്ത്തപ്പെടുന്നുവെന്നതു പ്രപഞ്ചത്തിന്റെ ശുദ്ധീകരണത്തിന്റെ ഒരു ഭാഗമായി കണക്കാക്കാം (ഉദാ. കുരുത്തോലകൾ വാഴ്ത്തുമ്പോൾ അവ വെട്ടപ്പെട്ട വൃക്ഷങ്ങളെയും വാഴ്ത്തുന്നു. ആരാധനയിലുള്ള പ്രപഞ്ചത്തിന്റെ പ്രാതിനിധ്യത്തിനായും അതിന്റെ ശുദ്ധീകരണത്തിന്റെ അടയാളമായിട്ടും ചെടികളും പൂക്കളും കേവലം അലങ്കാരവസ്തുക്കൾ എന്നതിനേക്കാളുപരി ഉപയോഗിക്കുന്നുണ്ട്. ബൈസന്റയിൻ ഓർത്തഡോക്സ് സഭകളിൽ ഇതു വളരെ സ്പഷ്ടമായ പ്രതീകമായി എല്ലാ ആരാധനയിലും അവർ ഉപയോഗിക്കുന്നു. വെള്ളവും സൈത്തും മൂറോനും വി. കുർബാനയിലെ അപ്പവും വീഞ്ഞും എല്ലാം സൃഷ്ടിയുടെ പ്രാതിനിധ്യം കാണിക്കുന്ന പ്രതീകങ്ങളാണ്. അവയെല്ലാം നമ്മുടെ പ്രാർത്ഥനയാലും പരിശുദ്ധാത്മാവിന്റെ ആവാസത്താലും വിശുദ്ധീകരിക്കപ്പെടുമ്പോൾ പ്രപഞ്ചത്തിന്റെ അനുസൃതമായ വിശുദ്ധീകരണവുമാണ് നടക്കുന്നത്.

മാമോദീസാ ഏൽക്കുന്ന ഏതൊരുവനും ക്രിസ്തുവിന്റെ സർവായുധവർഗം ധരിച്ചുകൊണ്ടു സൃഷ്ടിയിൽ കുടികൊള്ളുന്ന തിന്മയുടെ ശക്തികളോടു പോരാട്ടം ചെയ്യുവാൻ പോർക്കളത്തിൽ ഇറങ്ങുന്ന ഒരു പടയാളിയാകുന്നുവെന്നതിനാൽ സമൂഹത്തിന്റെ വിശുദ്ധീകരണത്തിൽ ചുമതലയുള്ളവനായി ഒരാൾ കൂടെ പ്രവർത്തിപഥത്തിലേക്കു വരുന്നു. നമ്മുടെ ആരാധനയെല്ലാം സഭയുടെ കാർമികത്വത്തിൽ നടക്കുന്ന ശുശ്രൂഷകളാണെങ്കിലും വി. കുർബാനയെ സമൂഹത്തിന്റെ ബലിയർപ്പണം എന്നു വേണമെങ്കിലും വിശേഷിപ്പിക്കാവുന്നതാണ്.

### 2. വി. കുർബാനയിൽ

തൂയോബോയുടെ സമയത്ത് 'ഈ സ്ഥലനിർമ്മാണത്തിൽ ബന്ധപ്പെട്ടിട്ടുള്ളവരെയും ബന്ധപ്പെടുന്നവരെയും വചനംകൊണ്ടോ പ്രവൃത്തികൊണ്ടോ അൽപമായോ അധികമായോ ഞങ്ങളുമായി ബന്ധമുള്ള എല്ലാവരെയും ഓർക്കുന്നു' എന്നു പ്രാർത്ഥിക്കുന്നതു വി. കുർബാനയിൽ സമൂഹത്തിന്റെ പ്രാതിനിധ്യസ്വഭാവം വെളിവാക്കുന്നതാണ്. അനാഥർക്കും

വിധവകൾക്കും ദുഃഖത്തിലും പീഡയിലും സ്ഥിതിചെയ്യുന്നവർക്കും വേണ്ടിയും ആ സമയത്തു പ്രാർത്ഥിക്കുമ്പോൾ സഭയിലുള്ളവരെയും അല്ലാത്തവരെയും നമുക്ക് ഉൾപ്പെടുത്താവുന്നതാണ്. വി. കുർബാനയിലെ ഒരു സെദറായിൽ 'കർത്താവേ, ഇതിലുള്ള (വി. കുർബാനയിൽ) സംബന്ധം മൂലം ... രാജ്യങ്ങളുടെ ശാന്തതയ്ക്കും കുറ്റക്കാരുടെയും പാപികളുടെയും അംഗീകരണത്തിനും ലോകം മുഴുവന്റെ സംരക്ഷയ്ക്കും സംവത്സരങ്ങളുടെ അനുഗ്രഹ വർദ്ധനവിനും പര്യാപ്തമാക്കണമെന്നതു' ലോകത്തിന്റെ പൊതുവായ നന്മയെക്കരുതിയും നീതിമാന്മാർക്കും നീതികെട്ടവർക്കും ദൈവത്തിൽനിന്നുള്ള നന്മ ലഭിക്കുന്നതിനുമാണല്ലോ. കൂടാതെ ഭൂമിയിലെ രാജ്യങ്ങളിൽ സമാധാനമുണ്ടാകുന്നതിനും യുദ്ധങ്ങൾക്ക് അറുതി വരുന്നതിനും വി. കുർബാനയിലെ ലുത്തിനിയായിൽ നാം പ്രാർത്ഥിക്കുന്നു. 'സംവത്സരത്തിന്റെ അനുഗ്രഹത്തിനു വേണ്ടിയും ഫലങ്ങളുടെ സമൃദ്ധിക്കുവേണ്ടിയും' തുബ്ദേൻ സമയത്തു നാം പ്രാർത്ഥിക്കുന്നു (മാർ യോഹന്നാന്റെ തക്സാ). 'ലോകം മുഴുവന്റെ രക്ഷയ്ക്കും ഉദ്ധാരണത്തിനും വേണ്ടിയും ജീവിച്ചിരിക്കുന്നവരുടെ കാവലിനും മരിച്ചുപോയവരുടെ ആശ്വാസത്തിനും വേണ്ടിയും വിശന്നിരിക്കുന്നവരുടെ സംതൃപ്തിക്കും ദരിദ്രരുടെ സംരക്ഷണത്തിനും വേണ്ടിയും രോഗികളുടെ പരിചരണത്തിനും ദുഃഖിച്ചിരിക്കുന്നവരുടെ ആശ്വാസത്തിനും വേണ്ടിയും മശിഹാ തമ്പുരാനോടു നാം പ്രാർത്ഥിക്കുന്നത് (മാർ യോഹന്നാന്റെ തക്സാ - സമാപന പ്രാർത്ഥന) ഈ ലോകത്തോടുള്ള ഉത്തരവാദിത്വത്തെ ഓർമ്മപ്പെടുത്തുക കൂടിയാണ്.

മാർ ഇസ്സഹാക്കിന്റെ തക്സായിൽ തുബ്ദേന്റെ സമയത്തു പട്ടക്കാരൻ ചൊല്ലുന്ന ഈ പ്രാർത്ഥന ശ്രദ്ധേയമാണ്. 'കർത്താവേ കടലിലും ദുർഘട മാർഗങ്ങളിലും യാത്ര ചെയ്തുകൊണ്ടിരിക്കുന്നവരെ നീ കരുണയോടെ സഹായിക്കണമേ. നിർദയ ഭരണത്തേയും വിനാശകരങ്ങളായ ഭാരങ്ങളേയും ഞങ്ങളിൽ നിന്നു നീക്കി ആശ്വാസം നൽകുകയും, സന്തോഷപ്രദമായ നിന്റെ സന്നിധിയിൽ നിന്നു സന്തോഷ കാലങ്ങളും സമൃദ്ധിയുള്ള സംവത്സരങ്ങളും ഞങ്ങൾക്കു നൽകുകയും ചെയ്യണമേ.' ലോകത്തിനു മുഴുവനുംവേണ്ടി ദൈവസന്നിധിയിൽ പുരോഹിത ശുശ്രൂഷ ചെയ്യുന്ന സഭയുടെ മദ്ധ്യസ്ഥ പ്രാർത്ഥനയാണിത്.

### 3. വി. വിവാഹത്തിൽ

ക്രിസ്ത്യാനിയുടെ കുടുംബം സമൂഹത്തിലെ മാതൃകാ കുടുംബമാവുന്നതിനായി ദൈവത്താൽ സംയോജിപ്പിക്കപ്പെടുന്ന കൂദാശയാണല്ലോ വി. വിവാഹം. പ്രപഞ്ചത്തിന്റെ ഒരു ചെറു ഘടകവും പ്രതീകവുമാണ് ഒരു കുടുംബം. കുടുംബത്തിലെ അംഗങ്ങൾക്കു പരസ്പരബന്ധവും

ഉത്തരവാദിത്വവും ഉള്ളതുപോലെ സമൂഹത്തിൽ അതിന്റെ ഉത്തരവാദിത്ത ചക്രവാളം വിസ്തൃതമായിക്കൊണ്ടിരിക്കുന്നു. ഈ ചെറു ഘടകം ബന്ധപ്പെടുന്നിടത്തെല്ലാം രക്ഷയുടെ പുളിപ്പായിത്തീരുവാനുള്ള പ്രതിബദ്ധത വ്യക്തിതലത്തിലെന്നപോലെ സമൂഹതലത്തിലും ഉണ്ട്. ഈ സത്യം വിവാഹ ശുശ്രൂഷയിൽ മുഴച്ചു കാണുന്നു. സഭയുടെ മദ്ധ്യസ്ഥതയിൽ വിവാഹിതരാകുന്ന വധൂവരന്മാർക്കു സാക്ഷികളായി എത്തി ആ ശുശ്രൂഷയിൽ സംബന്ധിക്കുന്നവർക്കും ദൈവത്തിന്റെ അനുഗ്രഹങ്ങൾ ലഭിക്കുന്നു. പ്രാർത്ഥനകൾ വിവാഹ ശുശ്രൂഷയിൽ നിരവധിയുണ്ട്. ഈ ശുശ്രൂഷയിലൂടെയുള്ള സഭാകാർമികത്വത്തിനോടൊപ്പമുള്ള സമൂഹവുമായുള്ള ബന്ധമാണ് ഇവിടെ സ്പഷ്ടമാക്കുന്നത്.

വിവാഹശുശ്രൂഷയിൽ സംബന്ധിക്കുന്ന വധൂവരന്മാരും ഇതര സഭാംഗങ്ങളും ആ സമൂഹം മുഴുവനും പരസ്പരം കടപ്പെട്ടിരിക്കുന്നുവെന്നും രക്ഷാവളർച്ചയിൽ കൈപിടിച്ചു നടത്തപ്പെടുവാൻ വധൂവരന്മാർ സമൂഹത്തോടും സമൂഹം വധൂവരന്മാരോടും ഇതുമൂലം ബാദ്ധ്യതയുള്ളവരായിത്തീരുന്നു. 'കർത്താവിൽ നാം നിങ്ങളുടെമേൽ (വധൂവരന്മാരുടെമേൽ) വിളിക്കപ്പെട്ടിരിക്കുന്നതിൽ എല്ലാ ജാതികളും സന്തോഷിച്ചു മഹത്വം പാടുമാറാകട്ടെ' എന്ന പ്രാർത്ഥന സമൂഹം രക്ഷയിലേക്കു നയിക്കപ്പെടുവാൻ ഈ ചെറിയ കുടുംബത്തിന്റെ രൂപപ്പെടൽ എത്രമാത്രം സംഗതമായിരിക്കുന്നു എന്നു നമ്മെ ബോദ്ധ്യപ്പെടുത്തുന്നു. 'മെസ്രേനിൽ നിന്നു കൂട്ടിക്കൊണ്ടുപോകുന്ന മണവാട്ടിയോട് (ഇസ്രായേലിനോട്) ഉടമ്പടി ചെയ്യുവാനായി സീനായി മലയിൽ ഇറങ്ങിവന്ന ആ മഹോന്നതൻ നിങ്ങളെയും നമ്മുടെ ഈ സംഘം മുഴുവനെയും അനുഗ്രഹിക്കുമാറാകട്ടെ' എന്ന ആശീർവാദം വിവാഹ ശുശ്രൂഷയുടെ ദൈവസമൂഹ പ്രതിബദ്ധതയുടെ ശ്രീകോവിലാണ്. 'മക്കളേ നിങ്ങൾ ഇപ്പോൾ ദൈവസന്നിധിയിലും ... ഈ ജനക്കൂട്ടത്തിന്റെയും മുമ്പാകെയാണു നിൽക്കുന്നത് എന്നു പ്രത്യേകം ശ്രദ്ധിപ്പിൻ.' വധൂവരന്മാർ പരസ്പരം ഭരമേൽപിക്കപ്പെടുമ്പോൾ രക്ഷയിലേയ്ക്കുള്ള വളർച്ചയിൽ സ്നേഹപൂർണതയിലേയ്ക്കു നടന്നടുക്കുവാൻ അവരുൾപ്പെടുന്ന സമൂഹം അവരെ വിശ്വസ്തമായി പരസ്പരം ഏൽപ്പിക്കുകയാണ്. അതിൽ വീഴ്ച വരാതിരിക്കുവാൻ അവരും സമൂഹവും ഇതു മൂലം പരസ്പരം ചുമതലപ്പെട്ടവരാണ്.

### 4. മറ്റു ശുശ്രൂഷകളിൽ

ശവസംസ്കാര ശുശ്രൂഷയിൽ സംബന്ധിക്കുന്ന വിശ്വാസികൾ അത് അവരുടെയും സുകൃതജീവിതത്തിനും അന്ത്യത്തിനുമായി പ്രാർത്ഥനയ്ക്കുള്ള അവസരമായി എടുക്കുന്നു. ഇത് ഈ ശുശ്രൂഷയുടെ രക്ഷാ

പദ്ധതിയിലെ സാമൂഹ്യ സ്വഭാവത്തെ വ്യക്തമാക്കുന്നു. 'നിന്റെ പുനരുത്ഥാനത്തിന്റെ പ്രകാശരശ്മികളാൽ ഞങ്ങളെല്ലാവരുടെയും ആത്മാക്കളെ പ്രശോഭിപ്പിക്കണമേ' എന്ന ലുത്തിനിയായും ഇതു തന്നെ സൂചിപ്പിക്കുന്നു.

ഒരുവന്റെ രോഗം സമൂഹത്തിനും ദുഃഖകാരണമാണെന്നും അവന്റെ സൗഖ്യം സമൂഹത്തിനും സന്തോഷപ്രദമാണെന്നും ഉള്ള ആശയമാണ് രോഗികളുടെ തൈലാഭിഷേക ശുശ്രൂഷയിൽ ഉള്ളത്. വ്യക്തിയുടെ പാപത്തിന്റെയും രോഗത്തിന്റെയും ദുഃഖം പങ്കിട്ടെടുക്കുന്ന സമൂഹം അയാളുടെ സന്തോഷത്തിൽ പങ്കുചേരുന്നത്, നമ്മുടെ പരസ്പര ഉത്തരവാദിത്തത്തെ കാണിക്കുന്നു. 'ഇവന്റെ മ്ലാനതയെ മാറ്റി ഇവന്റെ സുഖപ്രാപ്തിയാൽ ഞങ്ങളെ സന്തോഷിപ്പിക്കണമേ' എന്നു പ്രാർത്ഥിക്കുന്നത് ഇപ്രകാരം അന്വർത്ഥമാണ്.

സഖായിയുടെ ഭവനത്തിൽച്ചെന്നു മശിഹാ തമ്പുരാൻ അതിനെ ശുദ്ധീകരിച്ചു രക്ഷയിലേയ്ക്കു കൂട്ടിച്ചേർത്തതുപോലെ സഭ അതിന്റെ അംഗങ്ങളുടെ ഭവനങ്ങളെ ശുദ്ധീകരിച്ച് അതിലെ നിവാസികളെ കുറ്റമില്ലാത്തവരായി രക്ഷയുടെ അനുഭവത്തിൽ കൂട്ടിച്ചേർക്കുന്നതാണ് ഭവനശുദ്ധീകരണ ശുശ്രൂഷയിൽ നാം കാണുന്നത്. സഭയുടെ പ്രാർത്ഥനയാകുന്ന രക്തം അതിന്റെ അംഗങ്ങളുടെ ഭവനങ്ങളാകുന്ന സിരകളിൽ കൂടി ചംക്രമണം നടത്തി പരസ്പരം സജീവവും അഭേദ്യവുമായ ഒരു ബന്ധത്തിലേയ്ക്കു അരക്കിട്ടുറപ്പിക്കുകയാണ് ഇവിടെ ചെയ്യുന്നത്.

നാം അറിവോടോ അറിവു കൂടാതെയോ ചെയ്യുന്ന പാപങ്ങൾ നമ്മുടെ സമൂഹത്തിൽ തിന്മയുടെ അതിപ്രസരത്തിനു കാരണമാവുകയും മനുഷ്യവർഗത്തിന്റെമേൽ ദൈവകോപം വർദ്ധിക്കുവാൻ കാരണമാവുകയും ചെയ്യുന്നു. ഓരോ വ്യക്തിയും സമൂഹത്തിന്റെ പ്രതിനിധിയും പ്രതീകവും ഏറ്റവും ചെറിയ ഒരു ഘടകവുമാണ് (unit). ആയതിനാൽ വ്യക്തിയുടെ കുമ്പസാരം സമൂഹത്തോടുള്ള ഉത്തരവാദിത്തമാണ്. സമൂഹത്തിന്റെ ശിക്ഷാമോചനത്തിനും തിന്മയിലെ ലഘൂകരണത്തിനും വിശുദ്ധീകരണത്തിനും വ്യക്തിപരമായും പൊതുവായും നടത്തുന്ന കുമ്പസാരം പ്രയോജനപ്പെടുന്നു. ആയതിനാൽ പാപങ്ങളെ ഏറ്റുപറഞ്ഞു പാപമോചനം നേടാത്ത വ്യക്തി സമൂഹത്തോട് ഉത്തരവാദിത്തം നിർവ്വഹിക്കാതിരിക്കുന്നു.

### 5. അനുഷ്ഠാനങ്ങളിൽ

നോമ്പും ഉപവാസവും പ്രാർത്ഥനയുമെല്ലാം ഈ അർത്ഥത്തിൽ തന്നെ നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു. അസന്മാർഗികതയും

കലഹവും സമാധാനമില്ലായ്മയും അനിയന്ത്രിതവും കുണ്ഠിതവുമായ പ്രവർത്തനങ്ങൾ സമൂഹത്തിൽ വർദ്ധിച്ചുവരുമ്പോൾ സമൂഹത്തോട് ഉത്തരവാദിത്തമുള്ള വ്യക്തികൾ ഏകമായും കൂട്ടമായും ശരീര നിയന്ത്രണത്തിനും ആത്മസംയമനത്തിനും വേണ്ടി നോമ്പും ഉപവാസവും അനുഷ്ഠിക്കേണ്ടത് അത്യന്താപേക്ഷിതമാണ്. ഇരമ്പിപ്പായുന്ന വെള്ളം കെട്ടിനിർത്തി ഫലപ്രദമായ രീതിയിൽ കൃഷികൾക്കും വൈദ്യുതിക്കും വേണ്ടി പ്രയോജനപ്പെടുത്തുന്നതുപോലെ മനുഷ്യനിലെ ആഗ്രഹങ്ങളെയും സർഗശക്തികളെയും ജന്മവാസനകളെയും അനിയന്ത്രിതമായി വിടാതെ നിയന്ത്രണവിധേയമാക്കി ലോകോപകാരപ്രദമായ രീതിയിൽ ഉപയോഗപ്പെടുത്തുവാൻ ആത്മസംയമനം നേടിയെടുക്കുക എന്നതാണ് നോമ്പും ഉപവാസവും കൊണ്ട് ഉദ്ദേശിക്കുന്നത്. ആയതിനാൽ വ്യക്തികളുടെ ഏവംവിധമായ ജീവിതം സമൂഹത്തോടുള്ള തങ്ങളുടെ ഉത്തരവാദിത്തം നിറവേറ്റലാണ്.

സഭയുടെ ശുശ്രൂഷകളിൽ വ്യക്തിക്ക് സമൂഹത്തോടുള്ള ഉത്തരവാദിത്തം ഏറ്റം പ്രകടമാകുന്ന ശുശ്രൂഷയാണ് പട്ടംകൊട. ദൈവം തെരഞ്ഞെടുത്തു ദൈവത്തിനുവേണ്ടി ദൈവത്താൽ നിയമിക്കപ്പെടുന്നവനാണ് പൗരോഹിത്യ സ്ഥാനി. എന്നാൽ ജനത്തിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ടു ജനത്തിനുവേണ്ടി ജനത്താൽ ആദിമസഭയാൽ അഭിഷേകം ചെയ്യപ്പെടുന്നവനുമാണ് പൗരോഹിത്യസ്ഥാനി. സാമൂഹ്യ പ്രതിബദ്ധതയുടെ അനുപമമായ ഒരു ഏകീകരണമാണ് പൗരോഹിത്യസ്ഥാനിയിൽ കാണുന്നത്. അയാളുടെ അനുനിമിഷ ജീവിതം സമൂഹത്തോടുള്ള ഉത്തരവാദിത്തത്തിൽ നിമഗ്നമായിരിക്കണം. സാമൂഹ്യപ്രതിബദ്ധത ജീവിതത്തിന്റെ പ്രാണവായുവായി സ്വീകരിച്ചിരിക്കുന്ന പൗരോഹിത്യസ്ഥാനി മരണത്താൽപോലും ഒരു നിമിഷവും അതിൽനിന്നു വ്യത്യസ്തപ്പെട്ടു ജീവിക്കുവാൻ സാദ്ധ്യമല്ല. ലോകത്തിനു മുഴുവനും വേണ്ടിയാണു അയാൾ പുരോഹിതനായിരിക്കുന്നത് എന്ന സത്യം അവൻ യോഗ്യൻ (ഓക്സിയോസ്) എന്ന സഭയുടെ സമ്മതത്തിന്റെ മറുപടിയാണ്. അതോടൊപ്പം ഏതൊരു പുരോഹിതന്റെയും ഉത്തരവാദിത്തം ശ്രേഷ്ഠമായിത്തന്നെ നിർവ്വഹിക്കുവാൻ സഭ മുഴുവനായും സഹകരിക്കുന്നതിന്റെ പ്രാർത്ഥനയാണ് പൗരോഹിത്യ സ്ഥാനാരോഹണ ശുശ്രൂഷയിൽ ജനങ്ങളിൽ നിന്നുയരുന്ന 'കുറിയേലായിസ്സോൻ.'

**അഭ്യാസം**

1. മനുഷ്യനു സൃഷ്ടിയോടുള്ള ഉത്തരവാദിത്തമെന്ത്?

2. വി. കുർബ്ബാനയിലും വിവാഹ ശുശ്രൂഷയിലും കൂടി സമൂഹത്തോടുള്ള ഉത്തരവാദിത്തം നാം എപ്രകാരം നിർവ്വഹിക്കുന്നു?

3. ഭവനകൂദാശ, രോഗികളുടെ തൈലാഭിഷേകം, കുമ്പസാരം, നോമ്പ്, പൗരോഹിത്യ സ്ഥാനാരോഹണ ശുശ്രൂഷ ഇവയിലെ സാമൂഹ്യ പ്രതിബദ്ധത വിശദമാക്കുക.

## പാഠം 5

# ദൈവരാജ്യ വീക്ഷണം

❑ വി. കുർബാനയിൽ ❑ വിവാഹ ശുശ്രൂഷയിൽ ❑ കുമ്പസാരത്തിൽ ❑ പെരുന്നാളുകളിൽ ❑ മറ്റു ശുശ്രൂഷകളിൽ

ദൈവരാജ്യ വീക്ഷണം ക്രിസ്തീയ ആരാധനയുടെ കേന്ദ്രമാണ്. യേശുക്രിസ്തുവിന്റെ പരസ്യശുശ്രൂഷയിലെ സന്ദേശം പ്രധാനമായും ദൈവരാജ്യം എന്നുള്ളതായിരിക്കാം ഇതിനു കാരണം. ക്രിസ്തുവിന്റെ രാജ്യത്തിൽ അവനോടൊപ്പം രാജാക്കന്മാരായിത്തന്നെ വാഴുവാനാണ് രാജകീയ പുരോഹിതവർഗമായി വിളിക്കപ്പെട്ടിരിക്കുന്ന നമ്മെക്കുറിച്ച് ഉദ്ദേശിച്ചിരിക്കുന്നത്.

### 1. പ്രവേശനം

ദൈവരാജ്യത്തിലേയ്ക്കുള്ള പ്രവേശനമായിട്ടാണു വി. മാമോദീസായെ സഭ കണക്കാക്കുന്നത്. ദൈവരാജ്യം എന്നും സഭയെന്നും ഉള്ള പ്രതീകങ്ങൾ ക്രിസ്തുവിനോടു കൂടിയുള്ള മനുഷ്യന്റെ വാസത്തിനുള്ള പര്യായങ്ങളായിട്ടു നാം കണക്കാക്കുന്നു. ഒരു പ്രത്യേക വിഭാഗത്തിലേയ്ക്കുള്ള അംഗീകരണം അഥവാ അതിലെ ഭാഗഭാഗിത്വം എന്നു കാണിക്കുവാൻ വി. മാമോദീസായിൽ മുദ്രയിടൽ നടത്തുന്നു. മശിഹാതമ്പുരാന്റെ പ്രത്യേക സംരക്ഷണയ്ക്കും കാവലിനും ഉറപ്പുവരുത്തുന്ന മുദ്രയിടൽ മൂന്നു പ്രാവശ്യം വി. മാമോദീസായിൽ നടത്തുന്നുണ്ട്. ശത്രുവിന്റെ ആക്രമണങ്ങളിൽ നിന്നു കാത്തു സംരക്ഷിക്കുന്ന കോട്ടയായി സഭയെ അഥവാ ദൈവരാജ്യത്തെ കാണുന്നു. ദൈവരാജ്യത്തെ ക്രിസ്തുവിന്റെ ഭവനമായി ചിത്രീകരിക്കുന്നതിനാൽ ഇവർ ജീവങ്കലേയ്ക്കു മുദ്രകുത്തപ്പെടുകയും നിന്റെ ഭവനാവകാശത്തിനെത്തിച്ചേരുകയും ... ചെയ്യുമാറാകണമേ' എന്നു മാമോദീസാ ശുശ്രൂഷയിൽ പ്രാർത്ഥിക്കുന്നു. നിത്യജീവനുവേണ്ടി പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിലുള്ള മുദ്രയിടലും മുങ്ങലും മൂറോൻ അഭിഷേകവും ദൈവരാജ്യ അനുഭവത്തിലേക്കുള്ള പ്രവേശനത്തെയാണു കാണിക്കുന്നത്. അവിടെ ലഭിക്കുന്ന

പ്രഥമ ഭക്ഷണം കർത്താവിന്റെ തിരുശരീരരക്തങ്ങളാകുന്നു. ആത്മീയ പറുദീസായിലെ ജീവവൃക്ഷഫലം ഭൗമിക പറുദീസയാകുന്ന സഭയിൽ വച്ചു ലഭിക്കുന്നു. പാപത്താൽ അടയ്ക്കപ്പെട്ടിരുന്ന ദൈവരാജ്യപ്രവേശനം വി. മാമ്മോദീസായോടുകൂടി ഇപ്രകാരം സാദ്ധ്യമായിത്തീരുന്നു.

### വി. കുർബാനയിൽ

ദൈവരാജ്യത്തിൽ മശിഹാതമ്പുരാനാകുന്ന സ്വർഗീയ രാജാവ് ഉപവിഷ്ടനായിരിക്കുന്ന സിംഹാസനമായിട്ടാണു വി. ത്രോണോസിനെ നാം കാണുന്നത്. അതിന്മേൽ സ്വർഗീയ പിതാവിന്റെ കടിഞ്ഞൂൽ പുത്രനായിരിക്കുന്ന മശിഹായെത്തന്നെ അറുത്തു വയ്ക്കുന്ന വലിയ ഒരു ദൈവരാജ്യ വിരുന്നു സൽക്കാരമാണു വി. കുർബാന. ദൈവരാജ്യത്തിൽ പ്രകാശത്തിന്റെ മഹത്വവസ്ത്രങ്ങൾ അണിയുന്നതിന്റെ പ്രതീകമായി സഭയുടെ പ്രതീകമായി സഭയുടെ പ്രതിനിധിയായ പട്ടക്കാരൻ ശ്രേഷ്ഠമായ വസ്ത്രങ്ങൾ ധരിച്ചുകൊണ്ട് ഈ വിരുന്നിൽ പങ്കെടുക്കുന്നു. വിരുന്നിന് അനുയോജ്യമായ 'കല്യാണവസ്ത്രം' ധരിക്കേണ്ടത് വിരുന്നിന്റെ പവിത്രതയ്ക്ക് ആവശ്യമാണല്ലോ. വി. ത്രിത്വവും മാലാഖമാരും ജീവനോടിരിക്കുന്നവരും മരിച്ചുപോയവരും പരിശുദ്ധന്മാരും എല്ലാവരും ഉൾപ്പെടുന്ന ദൈവരാജ്യം വി. കുർബാനയിൽ സന്നിഹിതമായിരിക്കുന്നതിന്റെ പ്രതീകമായിട്ടാണ് തൂയോബോയിൽ ഇവരെയെല്ലാവരെയും സ്മരിച്ചു കൊണ്ടുള്ള പ്രാർത്ഥനകൾ ക്രമീകരിച്ചിട്ടുള്ളത്. ദൈവരാജ്യത്തിന്റെ തേജസ്സുകൊണ്ടു സൃഷ്ടി മുഴുവനും പ്രകാശിതമായിരിക്കുന്നതിന്റെ പ്രതീകമായി ശോശപ്പാകൊണ്ട് സമർപ്പിക്കപ്പെട്ട അപ്പവീഞ്ഞുകൾ (സൃഷ്ടിയുടെ പ്രതിനിധികൾ) മൂടുന്നു.

വി. കുർബാനയുടെ ക്രമീകരണം മശിഹാതമ്പുരാന്റെ മനുഷ്യാവതാര സംഭവങ്ങളുടെ ഒരു ആനുകാലിക ആവിഷ്ക്കാര പ്രതീകമായിട്ടാണ്. സ്വർഗരാജ്യത്തിലെ രാജാവിന്റെ മനുഷ്യാവതാരം സ്വർഗം തുറന്നു ഭൂമിയിലേയ്ക്കിറങ്ങിയതായി ചിത്രീകരിക്കുവാനാണല്ലോ തിരശ്ശീല നീക്കി വി. കുർബാന ആരംഭിക്കുന്നത്. ക്രിസ്തുവിന്റെ ജനനം മുതൽ സ്വർഗാരോഹണം വരെയും, രണ്ടാമത്തെ വരവിനെയും ഓർമിക്കുന്ന സംഭവങ്ങളുടെ ആനുകാലീകരണം ദൈവരാജ്യം നമ്മുടെ ഇടയിൽ തന്നെയെന്ന സത്യം വി. കുർബാനയിൽ കൂടെ ചിത്രീകരിക്കുകയാണ്. രാജ്യത്തിന്റെ സുവിശേഷം രാജ്യസഭാംഗങ്ങളുടെ പ്രതിജ്ഞ പുതുക്കൽ ആയതിനാൽ അങ്ങനെ വിശ്വസിച്ചു ഞങ്ങൾ ഏറ്റുപറയുന്നുവെന്നു സമ്മതിച്ചുകൊണ്ടു അവ ജീവിതത്തിൽ ആവർത്തിച്ചുറപ്പിക്കുന്നു. കൂടാതെ ദൈവരാജ്യത്തിന്റെ പൂർണതയിലേയ്ക്കു വളരുവാനുള്ള സമർപ്പണ പ്രാർത്ഥനകൾ സെദറാകളിൽ നാം കാണുന്നുമുണ്ട്. സ്വർഗത്തിലെ സ്വർണ്ണപീഠത്തി

ന്മേൽ സ്വർണ്ണധൂപകലശത്തിൽ ധൂപമിട്ട് വിശുദ്ധന്മാരുടെ പ്രാർത്ഥന യോടൊപ്പം ദൈവസന്നിധിയിലേയ്ക്കു ധൂപം ഉയരുന്നതിന്റെ പ്രതീക മായി ധൂപക്കുറ്റി വാഴ്ത്തി പട്ടക്കാരൻ ധൂപമണയ്ക്കുന്നതു ദൈവരാജ്യ അനുഭവത്തെ സൂചിപ്പിക്കുന്നു. വി. ത്രിത്വത്തെയും വിശുദ്ധന്മാരുടെ സർവ്വസംഘത്തെയും വിശ്വാസികളായ സർവ്വരേയും ഓർക്കുന്നതിനാൽ ദൈവരാജ്യത്തിന്റെ പൂർണ്ണപരിമാണത്തെ ഉൾക്കൊള്ളുന്നു. ലോക സ്ഥാപനം മുതൽ അറുക്കപ്പെട്ട കുഞ്ഞാടായ (വെളി. 13:8) മശിഹാതമ്പു രാന്റെ നിത്യമായ ബലി സ്വർഗത്തിൽനിന്നും നമുക്കുവേണ്ടി തുടർന്നു കൊണ്ടിരിക്കുന്നതിൽ സംബന്ധിക്കുവാൻ നമ്മുടെ 'ബോധങ്ങളും വിചാ രങ്ങളും ഹൃദയങ്ങളും ഉയരങ്ങളിൽ പിതാവാം ദൈവത്തിന്റെ വലത്തു ഭാഗത്തു മശിഹാതമ്പുരാൻ ഇരിക്കുന്ന സ്ഥലത്തേക്ക്' ആരോഹണം ചെയ്യിച്ചുകൊണ്ടു നാം ക്രിസ്തുവിന്റെ ആ നിത്യബലിയിൽ ഭാഗഭാക്കാ കുന്നതിനാൽ വി. കുർബാന സ്വർഗ്ഗത്തിൽ, ദൈവരാജ്യത്തിൽ, നടക്കു ന്നുവെന്നു പറയാം. വി. ത്രിത്വത്തിന്റെ കൃപയും അനുഗ്രഹങ്ങളും മൂന്ന് ആശീർവാദങ്ങൾ വഴിയായും യേശുമശിഹായുടെ അനുഗ്രഹങ്ങൾ ഒരു ആശീർവാദം വഴിയായി പ്രത്യേകമായും നാം അനുഭവിക്കുന്നു. സ്വർഗ്ഗ സേനകളോടൊപ്പം ത്രിത്വദർശനത്തിൽ നാം നിർവ്വഹിക്കുന്ന ഈ സമയം നിത്യതയുടെ ഒരു മുന്നാസ്വാദനമാണെന്നു പറയാം.

## വിവാഹശുശ്രൂഷയിൽ

സഭയും ക്രിസ്തുവുമായുള്ള ബന്ധമാണ് വിവാഹശുശ്രൂഷയുടെ അടിസ്ഥാനം. ഇതു സ്വർഗ്ഗരാജ്യത്തിന്റെ അനുഭവമായതിനാൽ വിവാഹ ജീവിതവും സ്നേഹത്തിന്റെ പൂർണതയിൽ ദൈവരാജ്യാനുഭവമാ ണെന്നു പറയുന്നതിൽ തെറ്റില്ല. 'ഭൂമിയിലെ പറുദീസ'യാണു ക്രിസ്തീയ കുടുംബം എന്നത് എത്രമാത്രം അന്വർത്ഥമാണ്. ക്രിസ്തുവും സഭയു മായുള്ള ബന്ധം അഗാപ്പെയിൽ അഥവാ ദൈവികസ്നേഹത്തിൽ പൂർ ണത കൈവരിക്കുന്നതാണ്. മരണത്താൽപോലും വേർപെടാത്തവിധം സ്വന്തം ജീവനെപ്പോലെ തന്നെ ജീവിതപങ്കാളിയെ സ്നേഹിക്കുന്ന ഭാര്യാഭർത്തൃബന്ധം കേവലം ജഡികസ്നേഹത്തിന്റെ പരിധിയിൽ ഒതുങ്ങി നിൽക്കുന്നതല്ല. പ്രത്യുത ദൈവരാജ്യാനുഭവത്തിന്റെ സ്വർഗീയ സ്നേഹം തന്നെയാണ്. മശിഹാതമ്പുരാന്റെ തിരുശരീര രക്തങ്ങളാകുന്ന മോതിരങ്ങളാൽ പരസ്പരം ബന്ധിതരാവുകയും മഹത്വത്തിന്റെയും വിശുദ്ധിയുടെയും സ്വർഗീയ കിരീടങ്ങളാൽ ആശീർവദിക്കപ്പെടുകയും ചെയ്തു രക്ഷയുടെ അനുഭവത്തിൽ കൈകോർത്തു മുമ്പോട്ടു വളരു വാൻ സഭയാൽ ഭരമേൽപിക്കപ്പെടുകയും ചെയ്യുന്ന വിവാഹശുശ്രൂഷ ദൈവരാജ്യത്തിന്റെ യാഥാർത്ഥീകരണമാണെന്നതിന്റെ പ്രത്യക്ഷമായ തെളിവാണ്. വി. വിവാഹകൂദാശയും, വി. മാമോദീസായെപ്പോലെ വി.

കുർബാനാനുഭവത്താൽ പൂർത്തീകരിക്കപ്പെടുന്നത് (സഭയുടെ ക്രമീകരണമനുസരിച്ചു വി. മാമോദീസായും വി. വിവാഹവും വി. കുർബാനയ്ക്കു മുമ്പു നടത്തുകയും സ്നാനം ഏറ്റ ആളും നവദമ്പതികളും വി. കുർബാന അനുഭവിച്ചു പിരിയുകയും ചെയ്യുകയെന്നതാണ് പാരമ്പര്യം). നിത്യജീവന്റെ ഭക്ഷണം എന്നും ദൈവരാജ്യാനുഭവത്തിൽ അവരെ നിലനിർത്തി കൊണ്ടുപോകും എന്ന വാഗ്ദാനമാണ് ഇവിടെ പരോക്ഷമായി അവർക്കു ലഭിക്കുന്നത്. വി. ത്രിത്വദർശനത്തിലും ഭാഗഭാഗിത്വത്തിലും നാം ദൈവരാജ്യത്തിൽ നിത്യവും ആനന്ദം അനുഭവിക്കുകയും നിർമലത സംരക്ഷിക്കുകയും സമാധാനം ഉൾക്കൊണ്ട് ജീവിക്കുകയും ചെയ്യുന്നതിന്റെ പ്രതീകമായി ഇവയെല്ലാം വിവാഹജീവിതത്തിലും വധൂവരന്മാർക്കു സ്വായത്തമാക്കുവാൻ ത്രിത്വനാമത്തിൽ മോതിരങ്ങളും കിരീടങ്ങളും സഭ വാഴ്ത്തി അവരെ അണിയിക്കുന്നു. ദൈവരാജ്യത്തിന്റെ നിത്യാനുഭവ മണയറയിലേയ്ക്കു വി. സഭയെ മശിഹാതമ്പുരാൻ തന്റെ മരണവും ഉയിർപ്പും മൂലം വീണ്ടെടുത്തു പ്രവേശിപ്പിച്ചതിനു പ്രതീകമായി വരൻ വധുവിനെ മണയറയിലേയ്ക്കു കൈപിടിച്ചു പ്രവേശിപ്പിച്ചുകൊണ്ട് ആ നിത്യരാജ്യത്തിൽ അവർക്കു ലഭിക്കുവാനിരിക്കുന്ന ആത്യന്തിക അനുഭവത്തിനു മുൻകുറിയിടുന്നു. ഭക്ഷണവും പാനീയവുമല്ലാത്ത സ്വർഗരാജ്യത്തിന്റെ നീതിയും സമാധാനവും സന്തോഷവും പ്രതിഫലിപ്പിക്കുന്ന സ്നേഹവിരുന്നു വിവാഹശുശ്രൂഷയുടെ ദൈവരാജ്യത്തിന്റെ പ്രതീകമായി കാണാം.

## മറ്റു ശുശ്രൂഷകളിൽ

ഈ ലോകജീവിതം അവസാനിപ്പിച്ചു പരലോകത്തിലേയ്ക്കു വാങ്ങിപ്പോകുന്നവർ ദൈവത്തോടുള്ള വാസത്തിൽ, ദൈവരാജ്യാനുഭവത്തിന്റെ തുടർച്ചയിലേയ്ക്കു കടന്നുപോകുന്നതായി നാം വിശ്വസിക്കുന്നു. നിരാശയുടെയും അന്ധകാരത്തിന്റെയും അനുഭവത്തിലേയ്ക്കല്ല, ദൈവരാജ്യത്തിന്റെ അനുഭവത്തിൽ ഈ ലോകത്തിൽവച്ച് ഉണ്ടായിരുന്ന അതേ ദൈവികബന്ധത്തിൽ നിലനിർത്തപ്പെടുന്നു. അത് ശരീരബന്ധമല്ലാത്ത ഒരു അവസ്ഥയായതിനാൽ ക്ലേശങ്ങളും ദുഃഖങ്ങളും ഇല്ലാത്ത, ആശ്വാസവും ആനന്ദവും നിറഞ്ഞ അവസ്ഥയാകുന്നു. സ്വർഗരാജ്യത്തിന്റെ പൂർണത ന്യായവിധിയ്ക്കുശേഷവും നിത്യമായി അവകാശമാക്കുന്നതുവരെയും ഈ അനുഭവത്തിൽ തുടരുവാനുള്ള ദൈവകൃപയ്ക്കായി നാം പ്രാർത്ഥിക്കുന്നു. ക്രിസ്തീയ പ്രത്യാശ തന്നെ ഈ ദൈവരാജ്യാനുഭവമാണല്ലോ. 'ഇവന് ആത്മീയമായ പൂർണാശ്വാസം നൽകുകയും നിന്റെ രാജ്യത്തിലെ വിരുന്നിൽ തോഴന്മാരോടു കൂടെ ഇവനെ ഇരുത്തുകയും ചെയ്യണമെ' എന്ന പ്രാർത്ഥന ഈ പ്രത്യാശയിലാകുന്നു. 'ഞാനിപ്പോൾ ദൈവം ചെല്ലും സ്ഥാനം നോക്കിപ്പോവുന്നു' എന്നു വാങ്ങിപ്പോയവൻ

നമ്മോടു പറയുന്നതായ പ്രാർത്ഥന ദൈവരാജ്യത്തെക്കുറിച്ചുള്ള ദർശനമാണല്ലോ. ദൈവയിഷ്ടം അനുസരിച്ചുള്ള ഒരു സ്ഥാനത്തേയ്ക്കു പോകുന്നതു ദൈവഭരണത്തിൽ സമർപ്പിക്കപ്പെട്ട അഥവാ ദൈവരാജ്യത്തിന്റെ അനുഭവം ആകുന്നു.

ദൈവരാജ്യത്തിന്റെ അനുഭവം രോഗവും ദുഃഖവും ക്ലേശവും ഇല്ലാത്തതാണ്. പാപത്തിന്റെ ഫലമായി രോഗവും ദുഃഖവും ക്ലേശവും മനുഷ്യവർഗത്തെ ഗ്രസിക്കുന്നു. ആയതിനാൽ ഇവയിൽ നിന്നുള്ള മോചനം ദൈവരാജ്യ അനുഭവത്തിന്റെ പുനഃസ്ഥാപനമാണ്. രോഗികളുടെ തൈലാഭിഷേക ശുശ്രൂഷയിൽ അടങ്ങിയിരിക്കുന്ന ദൈവരാജ്യ വീക്ഷണം ഇതാണ്. ക്രിസ്തുവും ശിഷ്യന്മാരും രോഗസൗഖ്യം നൽകിയപ്പോൾ ദൈവരാജ്യ സുവിശേഷത്തിൽ അനേകരും വിശ്വസിച്ചതുപോലെ നമ്മുടെ പ്രാർത്ഥന മൂലം (യാക്കോ. 5:15) രോഗസൗഖ്യത്തിനു കാരണമാവുകയും ദൈവമഹത്വത്തിൽ അനേകർ വിശ്വസിക്കുവാനും ദൈവരാജ്യ സുവിശേഷം പ്രഘോഷിക്കപ്പെടുവാൻ അതു മുഖാന്തിരമാവുകയും ചെയ്യും (മത്താ. 10:7, 8). ദൈവമഹത്വത്തിനുള്ള സ്തുതിപാടലിനു രോഗം മുഖാന്തിരം മുടക്കം വന്നിരിക്കുന്നതിനാൽ രോഗിയുടെ സൗഖ്യം ദൈവരാജ്യ മഹത്വത്തിനും ശ്രേഷ്ഠതയ്ക്കും ആവശ്യവുമാണ്.

ദൈവരാജ്യാനുഭവത്തിൽ നിന്നും തങ്ങളുടെ ദുഷ്പ്രവർത്തികൾ മുഖാന്തിരം അകറ്റപ്പെട്ട കുടുംബവും ഭവനം ദൈവരാജ്യത്തിനു കളങ്കം വരുത്തി വയ്ക്കുന്നതിനാൽ ദൈവരാജ്യത്തിലെ ഭവനം ശുദ്ധീകരിച്ചു പുനഃപ്രതിഷ്ഠ നടത്തേണ്ടത് അത്യന്താപേക്ഷിതമാണ്. ഇതു മൂലം അതിൽ വസിക്കുന്നവർക്കു നന്മകളും ഐശ്വര്യങ്ങളും ഉണ്ടാവുകയും ദൈവരാജ്യത്തിന്റെ മുഖപ്രസന്നത ലഭ്യമാവുകയും ചെയ്യുന്നു. 'ദൈവരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവിൻ' (മർക്കോ. 1:15) എന്ന മശിഹായുടെ ആഹ്വാനം കേട്ട സഖായി അനുതപിച്ച് ദൈവരാജ്യാനുഭവം നേടിയെടുത്തതുപോലെ ഭവനം ശുദ്ധീകരിക്കപ്പെടുന്നത് ആ ഭവനാംഗങ്ങളുടെ അനുതാപത്തോടെ (കുമ്പസാരം) ആയിരിക്കുന്നതാണ് ഉത്തമം. സഖായി മുഖാന്തിരം ആ ഭവനത്തിന് രക്ഷയുണ്ടായതുപോലെ ഭവനാംഗങ്ങളുടെ അനുതാപം മുഖാന്തിരം ശുദ്ധീകരിക്കപ്പെടുന്ന ഭവനം 'ജീവനുള്ളതും ജീവിപ്പിക്കുന്നതുമായ സ്ലീബായുടെ അടയാളത്തിൽ മുദ്രകുത്തപ്പെട്ട് എന്നന്നേക്കും അനുഗ്രഹിക്കപ്പെട്ടു വെടിപ്പുള്ളതായിത്തീരുന്നു.' ഇതാകുന്നു ദൈവരാജ്യത്തിലെ പുനഃപ്രതിഷ്ഠ.

### കുമ്പസാരത്തിൽ

പിശാചിന്റെ ഭരണസീമയിൽ നിന്നും മോചിക്കപ്പെട്ടു ക്രിസ്തുവിന്റെ ഭരണസീമയിൽ പുനഃപ്രതിഷ്ഠിക്കുന്ന കൂദാശയാണ് വി. കുമ്പസാരം.

പിശാചിന്റെ രാജ്യത്തിൽനിന്നും ദൈവത്തിന്റെ രാജ്യത്തിലേയ്ക്കുള്ള ഒരു പറിച്ചുനടൽ ഇവിടെ നടക്കുന്നു. അനുതാപം കൊണ്ടാവശ്യമില്ലാത്ത 99 നീതിമാന്മാരേക്കാൾ അനുതപിക്കുന്ന ഒരു പാപിയെച്ചൊല്ലി സ്വർഗ്ഗത്തിൽ അധികം സന്തോഷമുണ്ടാകുന്നത് (ലൂക്കോ. 15:7) ദൈവരാജ്യം അവനിൽ പുനഃസ്ഥാപിക്കപ്പെട്ടു എന്നുള്ളതിനാലാണ്. മുടിയനായ പുത്രൻ പിതാവിന്റെ സന്നിധിയിലേയ്ക്കു തിരിച്ചു വന്നപ്പോൾ സ്നേഹനിധിയായ പിതാവ് രണ്ടു കൈകളും നീട്ടി മകനെ സ്വീകരിച്ചത് സാത്താനെയുള്ള അനുസരണത്തിൽനിന്നും ദൈവത്തെ അനുസരിച്ചു ദൈവരാജ്യപുത്രനായി ജീവിക്കുവാനുള്ള പുത്രന്റെ തീരുമാനത്തിൽ സന്തോഷിക്കുന്നതു കൊണ്ടാണ്. ദൈവരാജ്യത്തിന്റെ അനുഭവത്തിൽ യഥാസ്ഥിതിയിലാക്കി ത്തീർക്കുന്ന കുമ്പസാരം എന്ന കൂദാശ രക്ഷാജീവിതത്തിലെ നാഴികക്കല്ലാകുന്നു.

വലിയ നോമ്പാരംഭിക്കുന്ന തിങ്കളാഴ്ചയിലെ ശുബ്ക്കോനോ ശുശ്രൂഷ നോമ്പും ഉപവാസവുമാകുന്ന ദൈവരാജ്യാനുഭവത്തിലേയ്ക്കുള്ള പ്രവേശന കവാടമാകുന്നു. ഐക്യത്തിനും സ്നേഹത്തിനും പരസ്പര സമാധാന ബന്ധത്തിനുമായുള്ള ക്ഷമയും ക്ഷമ ചോദിക്കലുമാണ് ഈ ദൈവരാജ്യാനുഭവത്തിലേയ്ക്കുള്ള വാതിൽ. പരസ്പര സ്നേഹത്തിന്റെ സുവിശേഷം ജീവിതത്തിൽ പകർത്തുന്ന നോമ്പനുഷ്ഠാനം ദൈവരാജ്യാനുസൃതമുള്ള ജീവിതം തന്നെയാകുന്നു. ഉപവാസം ഈ അനുഭവത്തിലെ ഏകാഗ്രതയ്ക്കും ഏകാഗ്രഹത്തിനും മാറ്റു കൂട്ടുന്നു.

### പെരുന്നാളുകളിൽ

മശിഹാതമ്പുരാന്റെ മനുഷ്യാവതാരത്തിലെ പ്രധാന സംഭവങ്ങളെ ഓർമിക്കുന്ന പെരുന്നാളുകളെല്ലാം തന്നിൽക്കൂടി നിർവ്വഹിച്ച രക്ഷയുടെ ഭാഗഭാക്കുകളായി തന്റെ ഭരണസീമയിൽ ഉൾപ്പെടുവാൻ വെടിപ്പും വിശുദ്ധിയും കൈവരിക്കുവാനുള്ള മുഖാന്തിരങ്ങളാണ്. ജനനപ്പെരുന്നാൾ ക്രിസ്തുവിന്റെ ജനനം നമ്മുടെ ഉള്ളിൽ പുതുക്കി തന്റെ രാജ്യമഹത്വം പുനഃസ്ഥാപിക്കുവാൻ ദനഹപെരുന്നാളിലുള്ള സംബന്ധം മൂലം നാം നിർമ്മലരും പ്രകാശത്തിനർഹരും ദൈവസാദൃശന്മാരും ആയിത്തീരുവാൻ തന്റെ ഊശാനപ്പെരുന്നാളിലുള്ള സംബന്ധംമൂലം നാം ആത്മീയ പറുദീസായിലെ അനശ്വരമായ ഊശാന (രക്ഷയുടെ) ക്കൊമ്പുകൾ വഹിക്കുന്നവരായിത്തീരുവാനും വാഴ്ത്തപ്പെട്ട ഊശാനക്കൊമ്പുകൾ 'വിശ്വാസത്തിന്റെ സ്ഥിരതയ്ക്കും ശൈശവത്തിന്റെ അലങ്കാരത്തിനും വാർദ്ധക്യത്തിന്റെ പരിപക്വതയ്ക്കും പള്ളികളുടെ പുകഴ്ചയ്ക്കും ദയറാകളുടെ ശ്രേഷ്ഠതയ്ക്കും ഭവനങ്ങളുടെ അനുഗ്രഹത്തിനും വിശ്വാസികളുടെ നിലനില്പ്പിനും ഉതകുവാനും യുദ്ധങ്ങളെ ബഹിഷ്ക്കരിക്കുവാനും ദുഷ്ട

വിചാരങ്ങളെ മായിച്ചുകളയുവാനും അപകടങ്ങളെ ദൂരീകരിക്കുവാനും' ആകുന്നു. ദൈവീകശോഭ പകരുന്ന വിനയവും സേവനതൽപ്പരതയും മുഖാന്തിരം ആന്തരീയമായി കഴുകി വെടിപ്പാക്കപ്പെടുവാനാണ് കാൽകഴുകൽ ശുശ്രൂഷയിൽ നാം സംബന്ധിക്കുന്നത്. പാപത്തിന്റെ ശക്തിയെ ക്രിസ്തുവിനോടൊപ്പം കുരിശിൽ തറയ്ക്കുവാനും മരണത്തിന്റെ ശക്തിയിൽനിന്നും ക്രിസ്തുവിന്റെ ശക്തിയാൽ ഉയിർത്തെഴുന്നേറ്റു സന്തോഷിക്കുവാനും തന്റെ കഷ്ടാനുഭവത്തിൽ, നിത്യതയിൽ നാം പങ്കാളികളാകുന്നു. മാമോദീസായിൽക്കൂടി നമുക്കു ഒരിക്കലായി ലഭിച്ച പരിശുദ്ധാത്മ നൽവരം പാപത്താൽ കളങ്കം വന്നു കറയും ചുളുക്കവും നമ്മിൽ സംഭവിച്ച രീതിയിലായിട്ടുള്ളതിനെ തേച്ചുമിനുക്കി വൃത്തിയാക്കി പുതുക്കിയെടുക്കുന്ന പെന്തിക്കോസ്തിയുടെ അനുഭവവും മറ്റെല്ലാവയെ പോലെയും ദൈവരാജ്യ പുനഃസ്ഥാപനത്തിന്റെ മുഖാന്തിരങ്ങളായി നമുക്ക് അനുഭവപ്പെടുന്നു.

**അഭ്യാസം**

1. വി. മാമോദീസായിലും വി. കുർബാനയിലും ദൈവരാജ്യാനുഭവം എങ്ങനെ സാദ്ധ്യമാക്കുന്നു?

2. വിവാഹശുശ്രൂഷ ദൈവരാജ്യ ജീവിതത്തിന്റെ പ്രതീകമാകുന്നതെ പ്രകാരം?

3. പാപമോചനം മുഖാന്തിരം ദൈവരാജ്യാനുഭവത്തിലേയ്ക്കു വരുവാൻ മുഖാന്തിരമായ പ്രധാന ആരാധനകൾ ഏവ?

4. മശിഹാതമ്പുരാന്റെ രക്ഷാകര സംഭവങ്ങളുടെ ഓർമ്മ ദൈവരാജ്യാനുഭവമാകുന്നതെപ്രകാരം?

**പാഠം 6**

# ആത്യന്തിക പ്രത്യാശ

❑ വി. മാമോദീസായിൽ ❑ വി. കുർബാനയിൽ ❑ വിവാഹ ശുശ്രൂഷയിൽ ❑ ശവസംസ്കാര ശുശ്രൂഷയിൽ ❑ പെരുന്നാളുകളിൽ

നമ്മുടെ ആരാധനകളുടെയെല്ലാം ആത്യന്തിക ലക്ഷ്യം നിത്യജീവനാകുന്നു. നിത്യജീവനായി മുദ്രകുത്തപ്പെടുകയോ നിത്യജീവനായി പ്രത്യാശിക്കുകയോ ചെയ്യാത്ത പ്രാർത്ഥനകൾ തുലോം ചുരുക്കമാണ്.

മാമോദീസാ മുതൽ ഒരു ക്രിസ്ത്യാനി ഭാഗഭാക്കാകുന്ന എല്ലാ ശുശ്രൂഷകളിലെയും പ്രാർത്ഥനകളിൽ അന്ത്യന്യായവിധിക്കുശേഷം ക്രിസ്തുവിനോടുകൂടെ നിത്യമായി വസിക്കുവാനുള്ള പ്രത്യാശയാണു മുന്നിട്ടു നിൽക്കുന്നത്. ഇതു തന്നെയാണ് ഈ പ്രാർത്ഥനകളുടെ ശ്രേഷ്ഠതയെ എടുത്തുകാട്ടുന്ന സംഗതിയും.

### വി. മാമോദീസായിൽ

'നല്ല അവസാനത്തിനും ക്രിസ്തീയമായ അന്ത്യത്തിനും അർഹനായിത്തീരത്തക്കവണ്ണം നല്ല സംരക്ഷണയിലും പൂർണ്ണവളർച്ചയിലും ഇവനെ എത്തിക്കേണമേ' എന്നു സ്നാനാർത്ഥിക്കുവേണ്ടി പ്രാർത്ഥിക്കുന്നത് ആത്യന്തിക രക്ഷയെക്കൂടി ലക്ഷ്യമാക്കിക്കൊണ്ടാണ്. 'ജീവന്റെ ഗ്രന്ഥത്തിൽ അവന്റെ പേര് എഴുതപ്പെടുവാനും' 'നിത്യജീവൻ പ്രാപിക്കുവാനും' 'നിന്നിൽക്കൂടി സഞ്ചരിച്ചുകൊണ്ടു തിരുസന്നിധിയിൽ എത്തിച്ചേരുവാനും' 'നല്ല അവസാനം പ്രാപിക്കുന്നവർക്കായി സൂക്ഷിച്ചുവച്ചിരിക്കുന്ന ഈ കിരീടം നിന്റെ സ്വർഗരാജ്യത്തിൽ വച്ച് ഇവൻ പ്രാപിക്കുവാനും' വേണ്ടി വി. മാമോദീസായിൽ നടത്തുന്ന പ്രാർത്ഥനകൾ ഈ പ്രത്യാശയെ ആണ് ഊന്നിപ്പറയുന്നത്.

### വി. കുർബാനയിൽ

നമ്മുടെ ലക്ഷ്യസ്ഥാനത്തെക്കുറിച്ചുള്ള വിശദീകരണങ്ങൾ വളരെ പ്രാധാന്യം കൽപിക്കാറില്ലെങ്കിലും, ലക്ഷ്യത്തെക്കുറിച്ചുള്ള പ്രത്യാശ നമ്മുടെ ആരാധനകളിൽ രൂഢമൂലമായിത്തന്നെയുണ്ട്. വി. കുർബാനയുടെ ഒരുക്ക ശുശ്രൂഷയിൽ 'വിശ്വാസമെന്ന യോഗ്യതയുള്ള ദീവെട്ടികൾ പിടിച്ചുകൊണ്ടു പുതിയവരായി നവീന ലോകത്തിലേയ്ക്ക് അയയ്ക്കപ്പെടുവാൻ തക്കവണ്ണം ഞങ്ങൾ നിനക്ക് ശ്രേഷ്ഠവും നിർമലവുമായ ആട്ടിൻകൂട്ടമായി ഭവിക്കുമാറാകണമെ' എന്നു പ്രാർത്ഥിക്കുന്നതു നമ്മുടെ ആത്യന്തിക പ്രത്യാശയിലാകുന്നു. വാങ്ങിപ്പോയവർക്കു വേണ്ടി തൂയോബോയിൽ 'തിരുവിഷ്ടമാചരിച്ചിട്ടുള്ള എല്ലാവരുടെയും കൂട്ടത്തിൽ പ്രകാശ ഭവനങ്ങളിൽ അവർക്കാശ്വാസം നൽകുകയും ചെയ്യണമേ' എന്നു പ്രാർത്ഥിക്കുമ്പോൾ നമ്മുടെ ലക്ഷ്യം വ്യക്തമാകുന്നു. 'സ്വർഗീയ യെരുശലേമിലെ ആശ്വാസമെന്ന്' മറ്റൊരിടത്തും പറയുന്നു. നമുക്കെല്ലാവർക്കും 'ഉത്തമമായ അവസാനം അഥവാ ക്രിസ്തീയ അന്ത്യം' ലഭിക്കുവാനും ഇവിടെ പ്രാർത്ഥിക്കുന്നുണ്ട്. തെരഞ്ഞെടുക്കപ്പെട്ടവരും വിശുദ്ധന്മാരും ആയവരോടൊപ്പം ക്രിസ്തുവിന്റെ വലത്തുഭാഗത്തെ കുഞ്ഞാടുകളോടൊപ്പം ക്രമീകരിക്കപ്പെടുവാൻ ഇവിടെ നാം പ്രാർത്ഥിക്കുന്നു. 'നിന്റെ രണ്ടാമത്തെ വരവിൽ നിന്റെ വലത്തുഭാഗത്തുള്ള ശ്രേഷ്ഠമായ നിലയ്ക്കു ഞങ്ങളേയും ഞങ്ങളുടെ മരിച്ചുപോയവരേയും യോഗ്യരാ

ക്കണമെ' എന്ന പ്രാർത്ഥന മിക്ക സെദ്റാകളിലും നാം കാണുന്നുണ്ട്. ദുഃഖങ്ങളോ നെടുവീർപ്പുകളോ ഇല്ലാത്ത മാലാഖമാർക്കടുത്ത ജീവിതത്തെക്കുറിച്ചുള്ള ആത്യന്തിക പ്രത്യാശയാണു നാം ഇവിടെ മുഴങ്ങിക്കേൾക്കുന്നത്. അന്ത്യന്യായവിധിയിൽ നമ്മുടെ കുറ്റങ്ങൾക്കു തക്ക വണ്ണം നമ്മോടു പ്രവർത്തിക്കാതെ ക്ഷമയും കരുണയും കാണിക്കണമെ എന്ന പ്രാർത്ഥന വി. കുർബാനയിൽ ഉടനീളമുണ്ട്.

സ്വർഗീയ കനാനിൽ എത്തുന്നതുവരെയുള്ള ആത്മീയ പോഷണമാണു വി. കുർബാന. ആയതിനാൽ കർത്താവിന്റെ രണ്ടാമത്തെ വരവു വരെ ജീവനോടിരിക്കുന്നവരോടൊപ്പം സർവ്വ വാങ്ങിപ്പോയവരും വി. കുർബാനയിൽ ഭാഗഭാക്കുകളായി സംബന്ധിക്കുവാൻ കടപ്പെട്ടിരിക്കുന്നു. ജീവനുള്ളവർ തങ്ങൾക്കുവേണ്ടിയും വാങ്ങിപ്പോയവർക്കുവേണ്ടിയും വി. കുർബാന അനുഭവിക്കുന്നത് ഈ അർത്ഥത്തിലാണ് നാം മനസ്സിലാക്കേണ്ടത്. ക്രിസ്തുവിൽ വിശ്വസിച്ചു എങ്കിലും സ്നാനമേൽക്കുവാൻ സാധിക്കാതെ പോയവർക്കുവേണ്ടി ജീവനുള്ളവർ സ്നാനമേൽക്കുമ്പോൾ വാങ്ങിപ്പോയ ആ വിശ്വാസികൾക്ക് അതിന്റെ കൃപ ലഭ്യമാകുമെന്ന് പ. പൗലൂസ് ശ്ലീഹാ പഠിപ്പിക്കുന്നതുപോലെ (1 കൊരി. 15:29) ഈ ലോകത്തിൽ ജീവിച്ചപ്പോൾ കർത്താവിന്റെ തിരുശരീരരക്തങ്ങളുടെ സംബന്ധം മൂലം പാപമോചനവും നിത്യജീവനും സ്വായത്തമാക്കുവാൻ കഴിയാതിരുന്നവർക്കുവേണ്ടി ജീവനോടിരിക്കുന്നവർ അനുഭവിക്കുന്ന വി. കുർബാന അപ്രകാരം വാങ്ങിപ്പോയവർക്കു കൃപ ലഭിക്കുവാൻ കാരണമായിത്തീരുമെന്നു നാം വിശ്വസിക്കുന്നു. വിശ്വാസികളായ സകല മരിച്ചുപോയവരും നമ്മോടൊപ്പം വി. കുർബാനയിൽ സംബന്ധിക്കുന്നുവെന്നതിനാൽ അവരുടെ ആത്യന്തിക രക്ഷയ്ക്കുപകരിക്കുന്ന ദൈവകൃപ അവർക്കു ലഭിക്കുവാൻ വാങ്ങിപ്പോയ എല്ലാവർക്കുംവേണ്ടി പട്ടക്കാരൻ അവസാനം വി. കുർബാന അനുഭവിക്കുന്നുണ്ട്. 'ഇന്നു ഞങ്ങൾ അർപ്പിച്ചിരിക്കുന്ന ഈ കുർബാനയിൽ ദൈവമായ കർത്താവും തന്റെ തെരഞ്ഞെടുക്കപ്പെട്ട മാലാഖമാരും പരിശുദ്ധന്മാരും പ്രീതിപ്പെട്ട് ഇതു മൂലം തന്റെ ജനനിക്കും പരിശുദ്ധന്മാർക്കും സകല വിശ്വാസികളായ മരിച്ചുപോയവർക്കും പ്രത്യേകിച്ച് ആർക്കെല്ലാം വേണ്ടി ഈ കുർബാന അർപ്പിക്കപ്പെട്ടിരിക്കുന്നുവോ ആയവർക്കും ആശ്വാസവും നല്ല ഓർമ്മയും ലഭിക്കുവാൻ ഇടയാകണമെ' എന്നു ത്രോണോസിന്റെ മുമ്പിൽ മുട്ടുകുത്തിക്കൊണ്ടുള്ള പട്ടക്കാരന്റെ പ്രാർത്ഥന ഈ സത്യത്തിലേയ്ക്കു വിരൽ ചൂണ്ടുന്നു. പട്ടക്കാരൻ സമാപന ശുശ്രൂഷയിൽ വി. കുർബാന അനുഭവിക്കുമ്പോഴുള്ള മറ്റു മൂന്നു പ്രാർത്ഥനകൾ കൂടി ഈ കാര്യം നമുക്കു വ്യക്തമാക്കിത്തരുന്നു.

"ഞങ്ങളുടെ ദൈവമായ മശിഹാ, എന്റെ അവയവങ്ങളിൽ നിന്നും

വെള്ളത്താലും ആത്മാവാലും നിന്നെ ധരിക്കുകയും വിലയേറിയ നിന്റെ തിരുശരീരരക്തങ്ങൾ അനുഭവിക്കുകയും ചെയ്തിട്ടുള്ള വിശ്വാസികളായ മരിച്ചുപോയവരുടെ ആത്മശരീരങ്ങളിൽ നിന്നും അഗ്നിജ്വാലയേയും നിന്റെ കഠിന ദണ്ഡനങ്ങളേയും നിന്റെ വിലയേറിയ ശരീരരക്തങ്ങളാകുന്ന ജീവനുള്ള അഗ്നി ശമിപ്പിക്കുമാറാകണമെ. ഞങ്ങളുടെ കർത്താവും ദൈവവുമേ, അവസാന ദിവസത്തിൽ നിന്റെ വലത്തുഭാഗത്ത് അവരെ വിളിച്ചു നിറുത്തുകയും ചെയ്യണമെ.''

''മരിച്ചവരെ ഉയിർപ്പിക്കുന്നവനും, കബറടക്കപ്പെട്ടവരെ പുനരുത്ഥാനം ചെയ്യിക്കുന്നവനുമായ കർത്താവേ ഇന്നു ഞങ്ങൾ ആർക്കുവേണ്ടി ഈ കുർബാന അണച്ചിരിക്കുന്നുവോ, ആ നിന്റെ ദാസരുടെ ആത്മാക്കളെ നീ സ്വീകരിക്കുമാറാകണമെ. നിന്റെ വത്സലന്മാരായ അബ്രഹാമിന്റെയും യിസഹാക്കിന്റെയും യാക്കോബിന്റെയും നിന്റെ പ്രത്യാശയിൽ നിദ്ര പ്രാപിച്ചിട്ടുള്ള സകല പരേതരുടേയും കൂടെ നിന്റെ പിതൃഭവനത്തിലെ അനുഗൃഹീത ആലയങ്ങളിൽ അവരെ വസിപ്പിച്ചുകൊള്ളണമെ. അവർക്കു ജീവൻ നൽകി നിന്റെ വലത്തുഭാഗത്ത് അവരെ നിറുത്തണമെ. ഞങ്ങളെല്ലാവരും പരിശുദ്ധ ത്രിത്വത്തിന് ഇപ്പോഴും എന്നേക്കും സ്തുതിയും സ്തോത്രവും കരേറ്റുകയും ചെയ്യുമാറാകണമെ.'

''കർത്താവേ! നിന്റെ ദാസന്മാർക്കും ദാസികൾക്കും വേണ്ടി ഇന്നു ഞങ്ങൾ നിനക്കർപ്പിച്ചിരിക്കുന്ന ഈ കുർബ്ബാന അവർക്കു പരിമളവാസനയായി ഭവിക്കുമാറാകണമെ. കർത്താവേ! നിന്റെ തിരുവിഷ്ടം ഇതിൽ പ്രീതിപ്പെട്ടു, കരുണയോടെ അവർക്ക് ആശ്വാസം നൽകുകയും ചെയ്യണമെ.''

ദൈവരാജ്യാനുഭവം സ്വർഗീയമായ നിത്യവിരുന്നായി കണക്കാക്കുന്നതിനാൽ, 'നിന്റെ പന്തിയിലെ തോഴരോടും നിന്റെ വിരുന്നിലെ അതിഥികളോടും ഒരുമിച്ചു ഞങ്ങളെ സന്തോഷിപ്പിക്കുമാറാകണമെ' എന്നു പ്രാർത്ഥിക്കുന്നു (മാർ ഒസ്താത്തിയോസിന്റെ തക്സാ). പത്തു കന്യകമാരുടെ ഉപമ ഈ പ്രത്യാശയുടെ അടിസ്ഥാനമായി കണക്കാക്കാം (മത്താ. 25:1–13).

## വിവാഹ ശുശ്രൂഷയിൽ

വിവാഹശുശ്രൂഷയിലും 'അക്ഷയമായ സൗഭാഗ്യാവസ്ഥയിൽ' ആനന്ദിക്കുവാനുള്ള പ്രാർത്ഥനയുണ്ട്. 'ഭൗമിക മണവറയിലേക്കുള്ള നവദമ്പതികളുടെ പ്രവേശനംപോലെ സ്വർഗീയ മണവറയിലേക്ക് ഇവരെ ആനയിക്കേണമെ' എന്ന പ്രാർത്ഥനയും ആത്യന്തിക പ്രത്യാശയെ ലക്ഷ്യമാക്കിക്കൊണ്ടുള്ളതാണ്. 'അനശ്വരമായ വിരുന്നിനും' 'അഴിവില്ലാത്ത

മണവറയ്ക്കും' നിത്യമായ സന്തോഷത്തിനും വിവാഹശുശ്രൂഷയിൽ സംബന്ധിക്കുന്ന എല്ലാവരെയും യോഗ്യരാക്കിത്തീർക്കുവാൻ നാം പ്രാർത്ഥിക്കുന്നു. സ്വർഗരാജ്യത്തിൽ നീതിയുടെ കിരീടങ്ങൾ ലഭിക്കുന്നതിന്റെ പ്രതീകമായി കിരീടങ്ങൾ വാഴ്ത്തി ദമ്പതികളുടെ തലയിൽ ചാർത്തുന്നത് ഈ ശുശ്രൂഷയിൽ ഉൾക്കൊള്ളുന്ന ആത്യന്തിക പ്രത്യാശയാണു വ്യക്തമാക്കുന്നത്.

### ശവസംസ്കാര ശുശ്രൂഷയിൽ

പൊതുവായ ഉയിർപ്പിലുള്ള പ്രത്യാശയും അന്ത്യന്യായവിധിയിൽ കൃപയും കരുണയും ലഭിച്ചു സ്വർഗരാജ്യത്തിൽ ക്രിസ്തുവിനെ മുഖപ്രസന്നതയോടെ അഭിമുഖീകരിക്കുവാനുള്ള പ്രത്യാശയാണു ശവസംസ്കാര ശുശ്രൂഷയിൽ മുഖ്യമായും കാണുന്നത്. നീതിമാനും വിശുദ്ധനും സ്നേഹവാനുമായ ദൈവത്തിൽനിന്നു ബലഹീനരും പാപികളുമായ നമുക്കു രക്ഷ ലഭിക്കുന്നത്, നമ്മുടെ നീതിപ്രവൃത്തികളുടെ ഫലമായിട്ടല്ല, പ്രത്യുത ദൈവകൃപയുടെ അടിസ്ഥാനത്തിൽ സൗജന്യമായാണ് എന്നത് ഇവിടെ വ്യക്തമാകുന്നു.

'നിന്റെ തിരുനിവാസ സ്ഥാനത്ത് ഇവനെ എത്തിക്കുകയും, നിന്റെ വിശുദ്ധന്മാർക്കുള്ള ഓഹരിയിൽ ഇവനേയും ഉൾപ്പെടുത്തേണമെ!' എന്നുള്ള പ്രാർത്ഥന ആത്യന്തികമായ നമ്മുടെ അനുഭവത്തെ വ്യക്തമാക്കുന്നു. 'കൃപാപൂർണമായ വലംകൈ ഇവനു നീട്ടിക്കൊടുത്തു രണ്ടാം മരണമാകുന്ന ചുഴിയിൽനിന്ന് ഇവനെ ഉദ്ധരിച്ചുകൊള്ളണമെ. ... ഇവന്റെ പ്രമാണ ലംഘനങ്ങൾക്കു തക്കപോലെ ഇവനെ നീ വിധിക്കരുതേ! തിരുസന്നിധിയിൽ സർവരും കുറ്റക്കാർ തന്നെയാണല്ലോ.'

ദൈവകൃപ കൂടാതെ മനുഷ്യൻ രക്ഷപ്പെടുന്നില്ല എന്ന വളരെ ശക്തമായ ഊന്നലാണിവിടെയുള്ളത്. ആത്യന്തിക രക്ഷ ആർക്കും തന്റെ സ്വന്ത നീതി അനുസരിച്ച് അവകാശപ്പെടാവുന്നതല്ല; പിന്നെയോ ദൈവകൃപയനുസരിച്ച് സൗജന്യമായി ലഭിക്കുന്ന ദാനം മാത്രമാണ്. അതിനു ദൈവകരുണയിൽ ആശ്രയിക്കുക മാത്രമേ കരണീയമായിട്ടുള്ളു. യേശുക്രിസ്തുവിന്റെ പുനരുത്ഥാന രശ്മികളാണു നമ്മുടെയും ഉയിർത്തെഴുന്നേൽപ്പിൽ നമ്മിലും പ്രകാശം പരത്തുകയും പ്രകാശഭവനത്തിന് അർഹരാക്കുകയും ചെയ്യുന്നത്. 'ആദ്യ മനുഷ്യൻ പാപം ചെയ്യുന്നതിന് മുമ്പ് അവന്റെ കൂടാരം കർത്താവ് സ്ഥാപിച്ച അതേ സ്ഥാനത്തു തന്നെ ഇവന്റെ വാസവും ആനന്ദവും ആയിത്തീരുമാറാകട്ടെ' എന്ന സമാപന പ്രാർത്ഥന സ്വർഗീയ പറുദീസായുടെ പ്രത്യാശ ഉറപ്പാക്കുന്നതാണ്. 'ആനന്ദപൂർണ്ണമായ സ്വർഗ്ഗീയ പുൽമാലികളിൽ വസന്തകാലത്തിൽ ആട്ടിൻകുട്ടികളെപ്പോലെ നിന്റെ കൂട്ടത്തിൽ ആനന്ദിപ്പാൻ ഞങ്ങളെയും അവരെയും

യോഗ്യരാക്കണമെ' എന്ന പ്രാർത്ഥന (കുട്ടികളുടെ ശവസംസ്കാരം) ആത്യന്തിക പ്രത്യാശയുടെ വീക്ഷണമാണ്. സ്വർഗരാജ്യത്തിൽ തങ്ങ ൾക്കു ലഭിക്കുന്ന വാസസ്ഥലങ്ങളെക്കുറിച്ചുള്ള പ്രത്യാശ നമ്മുടെ മന സ്സിൽ ഉദിപ്പിക്കുന്നതാണ് ഭവന ശുദ്ധീകരണ ശുശ്രൂഷ. ക്രിസ്തു വസി ക്കുന്ന ഭവനം സന്തോഷ ഭവനവും ദുഃഖവും പ്രയാസവും ഇല്ലാത്തവ യുമാകുന്നു എന്ന ആത്യന്തിക പ്രത്യാശയുടെ പ്രതീകമായി ഈ ശുശ്രൂ ഷയേയും, വി. കുമ്പസാരത്തേയും കാണാവുന്നതാണ്.

## പെരുന്നാളുകൾ

നിത്യതയുടെ അനുഭവത്തിൽ ക്രിസ്തുവിനോടുകൂടിയുള്ള വാസം പ്രതിഫലിപ്പിക്കുന്നവയാണല്ലോ മാറാനായപ്പെരുന്നാളുകൾ. പെരുനാൾ എന്നാൽ വലിയ നാൾ എന്നർത്ഥം. ക്രിസ്ത്യാനിയുടെ ഏറ്റവും വലിയ നാൾ ക്രിസ്തുവിനോടുകൂടി വസിക്കുന്ന ദിനമാകുന്നു. ആയതിനാൽ എല്ലാ പെരുന്നാളുകളും മശിഹാതമ്പുരാന്റെ ശരീരരക്തങ്ങൾ അനുഭ വിക്കുന്നതിലൂടെയാണു സമ്പൂർണത പ്രാപിക്കുന്നത്. അവന്റെ ഉയിർ ത്തെഴുന്നേൽപ്പാണ് ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാനവും പ്രത്യാ ശയുടെ നങ്കൂരവും. 'എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം കുടി ക്കയും ചെയ്യുന്നവനു നിത്യജീവൻ ഉണ്ട്. ഞാൻ ഒടുക്കത്തെ നാളിൽ അവനെ ഉയിർത്തെഴുന്നേൽപ്പിക്കും' (യോഹ. 6:54) എന്ന ക്രിസ്തുവിന്റെ വാഗ്ദാനമനുസരിച്ചു നമ്മുടെ ആത്യന്തിക പ്രത്യാശ അരക്കിട്ടുറപ്പിക്കു ന്നത് അവന്റെ ശരീരരക്തങ്ങൾ അനുഭവിക്കുന്നതു വഴിയാണ്. ആയതി നാൽ പെരുന്നാൾ എന്നത് ഒരു ക്രിസ്ത്യാനിയെ സംബന്ധിച്ചിടത്തോളം വരുവാനിരിക്കുന്ന കർത്താവിന്റെ വലുതും ഭയങ്കരവുമായ ദിവസത്തിന്റെ മുൻകുറിയാണ്; അതിലെ സംബന്ധവും, വി. കുർബാനാനുഭവവും ലോകാന്ത്യത്തിലുള്ള പൊതുവായ ഉയിർപ്പിന്റെയും തുടർന്നുള്ള സന്തോ ഷാനുഭവത്തിന്റേയും ഒരു മുൻ ആസ്വാദനമാണ്. ഈ അർത്ഥത്തിൽ പെരുന്നാളുകൾ എല്ലാം വരുവാനുള്ള സുപ്രഭാതത്തിന്റെ, സുവർണ്ണപ്പുല രിയുടെ ആത്യന്തിക പ്രത്യാശയെക്കുറിച്ചു നമ്മെ കൂടുതൽ ബോധവാ ന്മാരാക്കുവാൻ ഉപകരിക്കുന്നു. പെരുന്നാളുകളിലെ പ്രദക്ഷിണവും ഈ അർത്ഥത്തിലാണ് നാം മനസ്സിലാക്കേണ്ടത്. മാറാനായ പെരുന്നാളുക ളിലോ, പരിശുദ്ധന്മാരുടെ ഓർമ്മപ്പെരുന്നാളുകളിലോ, പള്ളിക്കു ചുറ്റു മായോ, കുരിശിങ്കലേയ്ക്കോ നടത്തുന്ന പ്രദക്ഷിണം മശിഹാതമ്പുരാന്റെ രണ്ടാമത്തെ വരവിൽ അവനാൽ തെരഞ്ഞെടുക്കപ്പെട്ട നാം മാലാഖമാ രുടേയും സർവരക്ഷിത ഗണങ്ങളുടെയുമൊപ്പം മഹത്വത്തിൽ വരുന്ന മശിഹാരാജാവിനെ എതിരേറ്റുകൊണ്ടു സ്വർഗീയ യെരുശലേമിലെ കുഞ്ഞാടിന്റെ സിംഹാസനത്തിലേക്കുള്ള ആരോഹണത്തിന്റെ പ്രതീ കമാണ്; ഇവിടെ കുരിശ്, മശിഹാതമ്പുരാനെയും മറ്റുള്ള എല്ലാ പരിശുദ്ധ

ന്മാരുടെ സർവ സംഘത്തേയും പ്രതീകമായി കാണുന്നു (നമ്മുടെ പ്രദക്ഷിണത്തിനു റാസാ എന്ന പദവും അതിൽ കുരിശിനു പകരം 'അരുളിക്ക' ഉപയോഗിക്കുവാൻ തുടങ്ങിയതും പ്രോട്ടസ്റ്റണ്ടിസത്തിനെതിരായി 15–ാം നൂറ്റാണ്ടിനുശേഷം കർത്താവിന്റെ തിരുശരീരരക്തങ്ങൾ അരുളിക്കായിൽ വച്ചു (റോസോ) നിരത്തുകളിൽകൂടി പൊതുജന വണക്കത്തിനു പ്രദക്ഷിണമായി കൊണ്ടുനടന്ന പാശ്ചാത്യ കത്തോലിക്കാ പാരമ്പര്യത്തിന്റെ പൗരസ്ത്യ അനുകരണമാണ്.).

**അഭ്യാസം**

1. ആത്യന്തിക പ്രത്യാശയെക്കുറിച്ചു വി. കുർബാനയിൽ ഏതെല്ലാം ഭാഗങ്ങളിൽ കാണുന്നു?

2. ക്രിസ്തീയ പ്രത്യാശയെ അരക്കിട്ടുറപ്പിക്കുന്നതാണ് നമ്മുടെ ശവസംസ്കാര ശുശ്രൂഷകൾ എന്ന് എങ്ങനെ പറയാം?

3. നമ്മുടെ ആത്യന്തിക രക്ഷാസ്ഥാനത്തെക്കുറിച്ചു വി. വേദപുസ്തകത്തിലും ആരാധനാക്രമങ്ങളിലും ഉപയോഗിച്ചിരിക്കുന്ന ദൃഷ്ടാന്തങ്ങൾ കണ്ടുപിടിച്ചെഴുതുക?

## യൂണിറ്റ് 4

# ക്രിസ്തീയ സഭയുടെ വിശ്വാസ പ്രഖ്യാപനങ്ങൾ

### പാഠം 1

## പുതിയനിയമത്തിലെ വിശ്വാസപ്രഖ്യാപനങ്ങൾ

❑ സഭാജീവിതത്തിൽ വിശ്വാസ പ്രഖ്യാപനങ്ങൾക്കുള്ള സ്ഥാനം ❑ ചില പഴയനിയമ സൂചനകൾ ❑ പുതിയനിയമത്തിലെ വിശ്വാസ പ്രഖ്യാപനങ്ങൾ

വിശ്വാസപ്രഖ്യാപനങ്ങൾ അടിസ്ഥാനപരമായി ക്രൈസ്തവാനുഭവത്തിന്റെ വാക്കുകളിലുള്ള ആവിഷ്ക്കാരമാണ്. അതുകൊണ്ടു ക്രിസ്തീയ സഭ വിശ്വാസപ്രഖ്യാപനങ്ങളിൽ അധിഷ്ഠിതമായ ഒന്നാണ് എന്നു പറയാം. ആദിമകാലം മുതൽക്കേ വിശ്വാസസത്യങ്ങൾ സയുക്തികമായി പ്രഖ്യാപിക്കുന്ന പതിവ് നിലനിന്നിരുന്നു. സയുക്തികത മാത്രം സത്യവിശ്വാസത്തിന്റെ മാനദണ്ഡമായി എടുക്കുവാൻ സാധിക്കുകയില്ലയെങ്കിലും മനസ്സിലാകുന്ന ഭാഷയിൽ വിശ്വാസം ഏറ്റുപറയേണ്ടതു സഭയിലുള്ള സമർപ്പണ ജീവിതത്തിന് ആവശ്യമാണ്. എന്നാൽ ചില വിശ്വാസ പ്രഖ്യാപനവാക്കുകളിൽ സഭയുടെ വിശ്വാസം ഒതുക്കി നിർത്താമെന്നു കരുതാവുന്നതല്ല. വിശ്വാസത്തിന്റെ നിർദ്ദേശങ്ങളായ ഇവയിൽ, വെളിവാക്കപ്പെട്ടിട്ടുള്ള സത്യത്തിന്റെ ഒരു രത്നച്ചുരുക്കമേ കാണുകയുള്ളു. രക്ഷയ്ക്കാവശ്യമായ വിശ്വാസത്തിന്റെ ചില രൂപരേഖകൾ മാത്രം. എങ്കിലും സഭ പഠിപ്പിക്കുന്ന വിശ്വാസ സത്യങ്ങളുടെ കാതലാണ് ഇവ. തിരുവെഴുത്തുകൾ ശരിയായി വായിച്ചു മനസ്സിലാക്കുവാൻ ഇവ നമ്മെ സഹായിക്കുകയും ക്രിസ്തുവിലുള്ള വിശ്വാസത്തിന്റെ കൂട്ടായ സാക്ഷ്യത്തിന് ഇവ നമുക്കു പ്രയോജനപ്പെടുകയും ചെയ്യുന്നു. ഭക്തിജീവിതം, ആരാധനാജീവിതം, സാമൂഹ്യ സാംസ്കാരിക രംഗങ്ങളിലുള്ള നമ്മുടെ ഉൾപ്പെടൽ ഇവയ്ക്കെല്ലാം ക്രിസ്ത്യാനിക്കു മാനദണ്ഡമായി ഈ വിശ്വാസ പ്രഖ്യാപനങ്ങൾ നിൽക്കുന്നു. കഴിഞ്ഞ കാലങ്ങളിൽ സഭ തിരുവെഴുത്തുകളെ വ്യാഖ്യാനിച്ചു സമാഹരിച്ചിട്ടുള്ളതിന്റെ പ്രമാണരേഖയാണെന്നതിനാൽ വിശ്വാസികൾക്കു നവവർത്തമാന കാലത്തിലുള്ള വഴികാട്ടിയായി നിൽക്കുന്നു. പിൽക്കാല സഭാപാരമ്പര്യത്തിൽ വേദവിപരീതികളുടെ രംഗപ്രവേശനമാണ് വിശ്വാസ പ്രഖ്യാപനങ്ങൾക്കു വഴിതെളി

ച്ചതെന്നതിനാൽ ഇത് ഒരു 'പോർവിളിയും വിജയഗീതവും' ആണ്. വിശ്വാസപ്രഖ്യാപനം ആരാധനാമദ്ധ്യേ പാടുന്ന പൗരാണിക പാരമ്പര്യത്തിന്റെ അന്തസ്സത്ത ഇവിടെയാണു നാം കാണുന്നത്.

## 2. ചില പഴയനിയമ സൂചനകൾ

വിശ്വാസപ്രഖ്യാപനങ്ങളുടെ ഘോഷയാത്ര പുതിയനിയമത്തിലാണു കാണുന്നതെങ്കിലും അവയുടെ ഏകദേശമായ രൂപത്തിൽ ചിലതു പഴയനിയമത്തിലും കാണുന്നുണ്ട്. ഇത്തരത്തിൽ പ്രധാനമായി രണ്ടെണ്ണമാണുള്ളത്.

(a) ***ചരിത്രസംബന്ധമായ വിശ്വാസ പ്രഖ്യാപനം***

യഹോവ യിസ്രായേൽ ജനത്തോടു തന്നോട് ചരിത്രപരമായുള്ള അവരുടെ വിധേയത്വവും കടപ്പാടും ഉറപ്പായി പ്രഖ്യാപിക്കുന്നതിന് ആവശ്യപ്പെട്ടു: ആവ. 26:5–9; 6:21–25: 'പിന്നെ നിന്റെ ദൈവമായ യഹോവയുടെ സന്നിധിയിൽ നീ പ്രസ്താവിക്കേണ്ടതു എന്തെന്നാൽ 'എന്റെ പിതാവു ദേശാന്തരിയായൊരു അരാമ്യനായിരുന്നു. ... അപ്പോൾ ഞങ്ങൾ ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവമായ യഹോവയോടു നിലവിളിച്ചു. ... യഹോവ ബലമുള്ള കൈയാലും നീട്ടിയ ഭുജത്താലും... പാലും തേനും ഒഴുകുന്ന ഈ ദേശം ഞങ്ങൾക്കു തന്നുമിരിക്കുന്നു.' ചരിത്രപരമായി യഹോവ അവരുടെ ദൈവമാകുന്നുവെന്നും അവന്റെ ശക്തിയെത്രയാകുന്നുവെന്നും അവൻ തങ്ങൾക്കു ചെയ്തിട്ടുള്ള നന്മകളെന്തൊക്കെയാണെന്ന് ഓർത്തു പ്രഖ്യാപിക്കുന്ന വിശ്വാസപ്രമാണം അവരുടെ മതത്തിന്റെ രത്നച്ചുരുക്കമാണ്.

(b) ***പ്രതിജ്ഞാവാക്യം***

'യിസ്രായേലേ, കേൾക്ക; യഹോവ നമ്മുടെ ദൈവമാകുന്നു, യഹോവ ഏകൻ തന്നെ. നിന്റെ ദൈവമായ യഹോവയെ നീ പൂർണ്ണ ഹൃദയത്തോടും പൂർണ്ണ മനസ്സോടും പൂർണ്ണ ശക്തിയോടും കൂടെ സ്നേഹിക്കേണം' (ആവ. 6:4–5). (യഹൂദന്മാരുടെ പ്രഖ്യാതമായ 'ശെമാ' പ്രഖ്യാപനം). 'യഹോവ തന്നെ ദൈവം യഹോവ തന്നെ ദൈവം' (1 രാജാ. 19:39).

യഹോവയാം ദൈവത്തിലുള്ള പൂർണ്ണ ആശ്രയത്തിന്റെയും സമർപ്പണത്തിന്റെയും പ്രതിജ്ഞയെടുക്കുന്ന വാചകങ്ങളാണിവ. കനാനിലെ ബാലിന്റെ ദേവൻ പോലെയുള്ള അനേക ദേവന്മാരിൽ നിന്നും വ്യത്യസ്തമായി യഹോവയെ അദ്വിതീയനായി പ്രഖ്യാപിക്കുന്ന വിശ്വാസപ്രമാണം ഓരോ യഹൂദനും അവന്റെ വിശ്വാസത്തിന്റെ ഉരകല്ലായി കണക്കാക്കിയിരുന്നു. ഒരു പ്രമാണമെന്നതിനേക്കാൾ ഒരു കൽപനയാണിത്.

## 3. പുതിയനിയമത്തിലെ വിശ്വാസപ്രഖ്യാപനങ്ങൾ

### (a) *ക്രിസ്തുശാസ്ത്ര പ്രധാനമായവ*

(i) *യേശു, കർത്താവും ദൈവവും:* പുതിയനിയമസഭയുടെ ഏറ്റം പ്രധാനപ്പെട്ട വിശ്വാസപ്രഖ്യാപനമാണ് ഇത് (യോഹ. 20:28). മാർത്തോമ്മാ ശ്ലീഹായുടെ ഉയിർത്തെഴുന്നേറ്റ കർത്താവിനെക്കുറിച്ച് ഏറ്റുപറഞ്ഞ ഈ വിശ്വാസസാക്ഷ്യം സഭയുടെ പ്രമാണവാക്യമായി സ്വീകരിക്കപ്പെട്ടു. യേശുവിന്റെ ദൈവത്വം വെളിപ്പെടുത്തുവാൻ ഏറ്റം ശ്രമിച്ച വി. യോഹന്നാൻ ശ്ലീഹാ 'വചനം ദൈവമായിരുന്നു' (യോഹ. 1:1) എന്നു പറയുന്നതിന്റെ സാക്ഷ്യം യേശുവിന്റെ അപ്പോസ്തോലനായ വി. തോമാ ശ്ലീഹാ വിശ്വാസപ്രഖ്യാപനത്തിൽ നിന്നാണെന്നു മനസ്സിലാക്കാം.

(ii) *യേശു, കർത്താവ്* (Jesus is Lord)*:* പുതിയനിയമത്തിൽ ഏറ്റവും പ്രചുരമായ മുദ്രാവാക്യമാണ് 'യേശു, കർത്താവ്' എന്നുള്ളത് (1 കൊരി. 12:3). 'പരിശുദ്ധാത്മാവിൽ അല്ലാതെ യേശു കർത്താവെന്നു പറയുവാൻ ആർക്കും കഴിയുകയില്ല' (റോമ. 10:9). 'യേശുവിനെ കർത്താവെന്നു വായ് കൊണ്ട് ഏറ്റുപറയുകയും ദൈവം അവനെ മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേൽപ്പിച്ചു എന്നു ഹൃദയംകൊണ്ടു വിശ്വസിക്കുകയും ചെയ്താൽ നീ രക്ഷപെടും.' 'കൈസർ കർത്താവ്; യേശു ശപിക്കപ്പെട്ടവൻ' എന്നു പറയുവാൻ ക്രിസ്ത്യാനികളെ പീഡിപ്പിച്ച റോമൻ ഭരണാധികാരികൾ നിർബന്ധിച്ച സാഹചര്യമാണ് ഈ വിശ്വാസവാക്യം ക്രിസ്ത്യാനികളുടെ ഇടയിൽ പീഡനത്തെ എതിർക്കുന്ന മുദ്രാവാക്യമായി മാറുവാൻ ഇടയാക്കിയത്. മാമോദീസാ സമയത്തെ പ്രതിജ്ഞാവാക്യമായി ഇതു തീരുകയും ചെയ്തു. കൂടാതെ 'കർത്താവായ യേശുവിന്റെ നാമത്തിൽ' (അപ്പോ. പ്ര. 8:16; 19:5; 1 കൊരി. 6:11) സ്നാനമേൽക്കുകയും യേശു ക്രിസ്തു കർത്താവ് എന്ന് (ഫിലി. 2:11) ഏറ്റുപറയുകയും ചെയ്യുന്നത് ആരാധനാ പശ്ചാത്തലത്തിൽ ഉടലെടുത്ത വിശ്വാസപ്രഖ്യാപനമായി കാണാം. ഇത് ജാതികൾ ക്രിസ്ത്യാനികളാകുമ്പോൾ ചൊല്ലിക്കൊണ്ട് ഏറ്റുപറയിച്ചിരുന്നതായിരുന്നുവെന്ന് (കൊലോ. 2:6) 'നിങ്ങൾ യേശു ക്രിസ്തുവിനെ കർത്താവായി സ്വീകരിച്ചിരിക്കുന്നു' (അപ്പോ. 11:17, 16, 31, 11, 20) മനസ്സിലാക്കാം. പോളിക്കർപ്പോസിന്റെ രക്തസാക്ഷിത്വ സമയത്ത് 'കൈസർ കർത്താവ്' എന്നു പറയുന്നതിൽ എന്തു ദോഷമാണുള്ളതെന്ന റോമൻ ഭരണാധികാരികളുടെ ചോദ്യത്തിൽ നിന്നും 'കൈസർ കർത്താവെ'ന്നു റോമാ സാമ്രാജ്യത്തിൽ നിലനിന്നിരുന്ന വിധേയത്വ മുദ്രാവാക്യത്തിന്റെ സ്ഥാനത്താണ് 'യേശു കർത്താവ്' എന്നു ക്രിസ്ത്യാനികൾ രൂപപ്പെടുത്തിയതെന്നു മനസ്സിലാക്കാം.

(ii) *യേശു മശിഹായാകുന്നു* (Jesus is Christ). യേശുവിനെ മശിഹാ

യെന്ന് ഏറ്റുപറയുന്ന വിശ്വാസം യഹൂദ പശ്ചാത്തലത്തിൽ നിന്നു രൂപം പ്രാപിച്ചതാണ്. കൈസര്യ ഫിലിപ്പിയിൽ വച്ചു 'നീ ക്രിസ്തു ആകുന്നു' എന്ന പത്രോസിന്റെ ഉത്തരവും (മർക്കോ. 8:29) 'യേശുവിനെ ക്രിസ്തു വല്ല എന്ന് നിഷേധിക്കുന്നവൻ അല്ലാതെ കള്ളൻ ആരാകുന്നു' (1 യോഹ. 2:22) എന്ന വി. യോഹന്നാന്റെ പ്രഖ്യാപനവും ഇതു വ്യക്തമാക്കുന്നു.

(iii) *യേശു ദൈവപുത്രൻ* (Jesus is the son of God): ഇതും മാമോദീസാ സമയത്തെ ഒരു പ്രതിജ്ഞാവാക്യമാണ്. എത്യോപ്യൻ ഷണ്ഡൻ ഫീലിപ്പോസിനോടു മാമോദീസാ ഏൽക്കുവാനുള്ള വ്യവസ്ഥയായി 'യേശുക്രിസ്തു ദൈവപുത്രൻ എന്നു ഞാൻ വിശ്വസിക്കുന്നു' (അപ്പോ. 8:37) എന്നു പറയുന്നതിൽ നിന്നും ഇതു വ്യക്തമാണ്. 'തോന്നൽവാദ' (Docetics) ക്കാർക്കെതിരായി യേശുക്രിസ്തുവിന്റെ യഥാർത്ഥ മനുഷ്യത്വത്തെ ഏറ്റുപറയുവാൻ വി. യോഹന്നാൻ ശ്രമിക്കുന്നു (1 യോഹ. 4:15). 'യേശു ദൈവപുത്രൻ എന്നു വിശ്വസിക്കുന്നവൻ അല്ലാതെ ആരാകുന്നു ലോകത്തെ ജയിക്കുന്നവൻ' (1 യോഹ. 4:2). 'യേശുക്രിസ്തു ജഡത്തിൽ വന്നു എന്നു വിശ്വസിക്കുന്ന ആത്മാവൊക്കെയും ദൈവത്തിൽ നിന്നുള്ളത്.' 'യേശു ദൈവപുത്രൻ' എന്ന വിശ്വാസ വചനം ഒരു പ്രതിജ്ഞാവാക്യമായി പുതിയനിയമ ക്രിസ്ത്യാനികൾ ഉപയോഗിച്ചിരുന്നുവെന്നത് ഇപ്രകാരം സംശയാതീതമായ ഒരു സത്യമാണ് (മർക്കോ. 5:7; എബ്രാ. 4:14; മർക്കോ. 3:11).

(iv) *പ്രബോധന സംഭവങ്ങൾ:* സഭയുടെ വിശ്വാസ പഠിപ്പിക്കലിന്റെ ഒരു സംഗ്രഹമായി ചില വേദഭാഗങ്ങൾ കാണുന്നുണ്ട്. ഇവ ഹൃദിസ്ഥമാക്കുന്നതു വിശ്വാസത്തിന്റെ ഉറപ്പായി കണക്കാക്കി പുതുതായി സഭയിലേയ്ക്കു ചേരുവാൻ വരുന്നവരെ പഠിപ്പിച്ചിരുന്നതായി വേണം കണക്കാക്കുവാൻ (1 കൊരി. 15:3–5). 'ക്രിസ്തു നമ്മുടെ പാപങ്ങൾക്കുവേണ്ടി തിരുവെഴുത്തുകളിൻപ്രകാരം മരിച്ചു അടക്കപ്പെട്ടു തിരുവെഴുത്തുകളിൻ പ്രകാരം മൂന്നാംനാൾ ഉയിർത്തെഴുന്നേറ്റു കേഫാവിനും പിന്നെ പന്തിരുവർക്കും പ്രത്യക്ഷനായി എന്നിങ്ങനെ ഞാൻ ഗ്രഹിച്ചതു തന്നെ നിങ്ങൾക്ക് ആദ്യമായി ഏൽപിച്ചു തന്നുവല്ലോ.' ക്രിസ്തുവിലുള്ള വിശ്വാസ സംരക്ഷണത്തിനുള്ള ഈ വാക്യം പോലെതന്നെ പ. പൗലൂസ് മറ്റു ഭാഗങ്ങളിലും ഇത്തരത്തിലുള്ള വിശ്വാസപ്രഖ്യാപനങ്ങൾ നൽകുന്നു.

റോമ. 1:5–6: 'ജഡം സംബന്ധിച്ചു ദാവീദിന്റെ സന്തതിയിൽ നിന്നു ജനിക്കുകയും മരിച്ചിട്ട് ഉയിർത്തെഴുന്നേൽക്കയാൽ വിശുദ്ധിയുടെ ആത്മാവ് സംബന്ധിച്ചു ദൈവപുത്രൻ എന്നു ശക്തിയോടെ നിർണയിക്കപ്പെടുകയും ചെയ്തിരിക്കുന്നവനാലല്ലോ ഞങ്ങൾ അവന്റെ നാമത്തിനായി സകല ജാതികളുടെയും ഇടയിൽ വിശ്വാസത്തിനു അനുസരണം വരുത്തേണ്ടതിനു കൃപയും അപ്പോസ്തോലത്വവും പ്രാപിച്ചത്.'

റോമ. 8:34: 'ക്രിസ്തുയേശു മരിച്ചവൻ, മരിച്ചിട്ടു, ഉയിർത്തെഴുന്നേറ്റവൻ തന്നെ; അവൻ ദൈവത്തിന്റെ വലത്തുഭാഗത്തിരിക്കയും നമുക്കു വേണ്ടി പക്ഷവാദം കഴിക്കയും ചെയ്യുന്നു.'

2 തീമോ. 2:8: 'ദാവീദിന്റെ സന്തതിയായി ജനിച്ചു മരിച്ചിട്ട് ഉയിർത്തെഴുന്നേറ്റിരിക്കുന്ന യേശുക്രിസ്തുവിനെ ഓർത്തുകൊൾക. അതാകുന്നു എന്റെ സുവിശേഷം.'

വി. സ്നാനത്തിന് ഒരുങ്ങുന്നവർക്കുവേണ്ടി സംഗ്രഹിച്ചെഴുതിയ വി. പത്രോസിന്റെ വിശ്വാസപ്രതിജ്ഞയും ശ്രദ്ധേയമാണ്.

1 പത്രോ. 3:18–22: 'ക്രിസ്തുവും നമ്മെ ദൈവത്തോട് അടുപ്പിക്കേണ്ടതിന് നീതിമാനായി നീതികെട്ടവർക്കുവേണ്ടി പാപം നിമിത്തം ഒരിക്കൽ കഷ്ടമനുഭവിച്ചു, ജഡത്തിൽ മരണശിക്ഷ ഏൽക്കുകയും ആത്മാവിൽ ജീവിക്കപ്പെടുകയും ചെയ്തു. ... അവൻ സ്വർഗ്ഗത്തിലേക്കു പോയി ദൈവത്തിന്റെ വലത്തുഭാഗത്തിരിക്കുന്നു. ദൂതന്മാരും അധികാരങ്ങളും ശക്തികളും അവനു കീഴ്പ്പെട്ടുമിരിക്കുന്നു.'

(v) *ആരാധനാ ഗീതങ്ങൾ:* വിശ്വാസപ്രഖ്യാപനങ്ങൾ പദ്യരൂപത്തിൽ ആരാധനയിൽ ഉപയോഗിച്ചുകൊണ്ടിരുന്നതിന്റെ രണ്ട് ഉദാഹരണങ്ങൾ നമുക്കു പ. പൗലൂസിന്റെ ലേഖനങ്ങളിൽ കാണാം. ഇവ ആദിമ സഭയുടെ ആരാധനാരീതിയിലേക്ക് വിരൽചൂണ്ടുന്ന വേദഭാഗങ്ങളുമാകുന്നു.

ഫിലി. 2:6–11: 'അവൻ ദൈവരൂപത്തിൽ ഇരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെപ്പിടിച്ചുകൊള്ളണം എന്നു വിചാരിക്കാതെ... എല്ലാ നാവും യേശുക്രിസ്തു കർത്താവ് എന്നു പിതാവായ ദൈവത്തിന്റെ മഹത്വത്തിനായി ഏറ്റുപറയുകയും ചെയ്യേണ്ടി വരും.'

1 തീമോ. 3:16: 'അവൻ ജഡത്തിൽ വെളിപ്പെട്ടു; ആത്മാവിൽ നീതീകരിക്കപ്പെട്ടു; ദൂതന്മാർക്കു പ്രത്യക്ഷനായി; ജാതികളുടെ ഇടയിൽ പ്രസംഗിക്കപ്പെട്ടു; ലോകത്തിൽ വിശ്വസിക്കപ്പെട്ടു, തേജസ്സിൽ എടുക്കപ്പെട്ടു എന്നിങ്ങനെ ദൈവഭക്തിയുടെ മർമ്മം സമ്മതമാംവണ്ണം വലിയതാകുന്നു.'

(b) ***ഏകദൈവ വിശ്വാസം***

പുറജാതികളുടെ മതങ്ങളിൽ പല ദൈവങ്ങളെയും പല 'കർത്താക്കന്മാരെയും' കുറിച്ചുള്ള വിശ്വാസം നിലവിലിരിക്കുമ്പോൾ ഏകദൈവ വിശ്വാസം കാണിക്കുവാൻ പൗലൂസ് ശ്ലീഹാ ഉപയോഗിക്കുന്ന വിശ്വാസ ശൈലി തന്റെ ക്രിസ്തുശാസ്ത്ര വീക്ഷണത്തിനു ഭംഗം വരാതെ ഇരിക്കുന്നു.

1 കൊരി. 8:6: 'പിതാവായ ഏകദൈവമേ നമുക്കുള്ളു; അവൻ സകല

ത്തിനും കാരണഭൂതനും നാം അവനായി ജീവിക്കേണ്ടതും ആകുന്നു. യേശുക്രിസ്തു എന്ന ഏക കർത്താവും നമുക്കുണ്ട്; അവൻ മുഖാന്തിരം സകലവും അവൻ മുഖാന്തരം നാമും ആകുന്നു.'

1 തീമോ. 2:5, 6: 'ദൈവം ഒരുവനല്ലോ; ദൈവത്തിനും മനുഷ്യർക്കും മദ്ധ്യസ്ഥനും ഒരുവൻ; എല്ലാവർക്കുംവേണ്ടി മറുവിലയായി തന്നെത്താൻ കൊടുത്ത മനുഷ്യനായ ക്രിസ്തുയേശു തന്നെ.' ഇതേ അർത്ഥത്തിൽ തന്നെ 1 തീമോ. 6:13; 2 തീമോ. 4:1; റോമ. 4:24–ലും പിതാവാം ദൈവ ത്തെയും മശിഹായെയും ബന്ധിപ്പിച്ചുകൊണ്ട് വിശ്വാസപ്രഖ്യാപനങ്ങൾ കാണാം.

(c) *ത്രിത്വവിശ്വാസ പ്രഖ്യാപനം*

ത്രിത്വവിശ്വാസത്തെക്കുറിച്ച് പുതിയനിയമത്തിൽ സ്പഷ്ടമായ പ്രതി പാദനങ്ങൾ രണ്ടു ഭാഗത്തു കാണുന്നു.

2 കൊരി. 13:14: 'കർത്താവായ യേശുക്രിസ്തുവിന്റെ കൃപയും ദൈവ ത്തിന്റെ സ്നേഹവും പരിശുദ്ധാത്മാവിന്റെ കൂട്ടായ്മയും നിങ്ങളെല്ലാവ രോടുംകൂടെ ഇരിയ്ക്കുമാറാകട്ടെ.'

മത്താ. 28:19: 'ആകയാൽ നിങ്ങൾ പുറപ്പെട്ടു പിതാവിന്റെയും പുത്ര ന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം കഴിപ്പിച്ചും ഞാൻ നിങ്ങളോടു കൽപിച്ചതൊക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശി ച്ചുകൊണ്ടു സകല ജാതികളേയും ശിഷ്യരാക്കിക്കൊൾവിൻ.'

ഇവ കൂടാതെ ത്രിത്വവിശ്വാസം സൂചിപ്പിക്കുന്ന മറ്റ് അനേകം വേദ ഭാഗങ്ങളും ഉണ്ട് (1 കൊരി. 6:11; 12:4; 2 കൊരി. 1:21; 1 തെസ്സ. 5:18; ഗലാ. 3:11–14; 1 പത്രോ. 1:2; എബ്രാ. 10:29). വിശ്വാസപ്രമാണം എന്നതിന്റെ നിശ്ചിതമായ അർത്ഥത്തിൽ ഇവയെ എല്ലാം എടുക്കുവാൻ സാധിക്കയി ല്ലെങ്കിലും പുതിയനിയമ സഭയുടെ മനസ്സിൽ ത്രിത്വവിശ്വാസം രൂഢമൂല മെന്നതിന് ഇവയെല്ലാം തെളിവുകളാണ്.

**അഭ്യാസം**

1. പഴയനിയമത്തിലെ വിശ്വാസപ്രമാണ സൂചനകൾ ഏവ?

2. പുതിയനിയമത്തിലെ ക്രിസ്തുശാസ്ത്ര പ്രധാനമായ വിശ്വാസ പ്രഖ്യാപനങ്ങൾ ഏവ?

3. വി. ത്രിത്വവിശ്വാസം പ്രതിഫലിപ്പിക്കുന്ന വേദപുസ്തക ഭാഗങ്ങൾ കണ്ടുപിടിച്ചെഴുതുക.

പാഠം 2

# ആദിമസഭയിലെ വിശ്വാസപ്രമാണങ്ങൾ

❑ പശ്ചാത്തലം ❑ അപ്പോസ്തോലിക പിതാക്കന്മാർ ❑ അപ്പോസ്തോലന്മാരുടെ ലേഖനത്തിൽ

## 1. പശ്ചാത്തലം

ആദിമ നൂറ്റാണ്ടുകളിൽ സഭയിലേയ്ക്ക് ചേരുവാൻ തയ്യാറെടുക്കുന്ന സ്നാനാർത്ഥികളെ പഠിപ്പിച്ചിരുന്ന 'സ്കൂളിൽ' നിന്നാണു മിക്കവാറും എല്ലാ വിശ്വാസപ്രമാണങ്ങളും ഉടലെടുത്തിട്ടുള്ളത്. മറ്റു പല രംഗങ്ങളും പ്രത്യേകിച്ച് ആരാധനയുടെ സമയങ്ങൾ വിശ്വാസം ഏറ്റുപറഞ്ഞു പഠിക്കുവാനുള്ള അവസരങ്ങളായി പ്രയോജനപ്പെട്ടിരുന്നു. ഇപ്രകാരം മാമോദീസായും വി. കുർബാനയും വിശ്വാസപ്രഖ്യാപനങ്ങളുടെ രൂപപ്പെടുത്തലിനു സഹായിച്ചിട്ടുണ്ട്. വേദവിപരീതങ്ങളുടെ ആവിർഭാവം ചെറിയ വിശ്വാസ സൂത്രവാക്യങ്ങൾ നിലനിൽക്കെത്തന്നെ അവയെ വികസിപ്പിച്ചെടുക്കേണ്ട സാഹചര്യങ്ങൾ ഉണ്ടാക്കി. ഭൗതികലോകം സൃഷ്ടിച്ചത് ഡമിയർജ് (Demiurge) എന്ന ഒരു കുട്ടിദൈവമാണെന്നു മാർസിയൻ (Marcion) കൊണ്ടുവന്ന വേദവിപരീതത്തെ എതിർക്കുവാൻ 'ആകാശവും ഭൂമിയും കാണപ്പെടുന്നതും കാണപ്പെടാത്തതും സൃഷ്ടിച്ച പിതാവാംദൈവമെന്നു' വിശ്വാസത്തിൽ ഏറ്റുപറഞ്ഞു. ദൈവപുത്രൻ മനുഷ്യപുത്രനായി നമുക്കു തോന്നിയതേയുള്ളുവെന്ന 'തോന്നൽ വാദ'ക്കാർക്ക് (Docetics) എതിരായി 'കന്യകമറിയാമിൽ നിന്നും ശരീരിയായിത്തീർന്നു മനുഷ്യനായി കഷ്ടത അനുഭവിക്കുകയും മരിക്കുകയും ചെയ്തു' എന്നപ്രകാരം യേശുവിന്റെ യഥാർത്ഥ മനുഷ്യത്വത്തെ സ്ഥാപിച്ചുകൊണ്ടു പ്രഖ്യാപിക്കേണ്ടി വന്നു.

## 2. അപ്പോസ്തോലിക പിതാക്കന്മാർ

പുതിയനിയമ വിശ്വാസപ്രഖ്യാപനങ്ങളുടെ സമാനമായ വിശ്വാസ പ്രമാണങ്ങളാണ് ഇവരിൽനിന്നും ലഭിച്ചിട്ടുള്ളത്. പുതിയനിയമത്തിലെന്നപോലെ അതിനടുത്തുവന്ന കാലഘട്ടത്തിലെ പിതാക്കന്മാരുടെ എഴുത്തുകളിലും അടുക്കിലും ചിട്ടയിലുമുള്ള ഒരു ഔപചാരിക വിശ്വാസ പ്രമാണം ഉണ്ടായിട്ടില്ല; എങ്കിലും ആധികാരികമായ ചില വിശ്വാസസത്യങ്ങൾ ആപ്തവാക്യങ്ങളായി ഇവരിൽ നിന്നും ലഭിച്ചിട്ടുണ്ട്.

**(a)** ***ഡിഡാക്കെ*** (A.D.140-നു മുമ്പ്)

'പ്രബോധനങ്ങൾക്കു ശേഷം പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ ഒഴുക്കുവെള്ളത്തിൽ സ്നാനപ്പെടുത്തുക.

ഒഴുക്കുവെള്ളമില്ലെങ്കിൽ മറ്റു വെള്ളത്തിൽ (കെട്ടിക്കിടക്കുന്ന); തണുത്ത വെള്ളത്തിൽ പാടില്ലെങ്കിൽ ചൂടുവെള്ളത്തിൽ; ഇവയൊന്നുമില്ലെങ്കിൽ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ തലയിൽ മൂന്നു പ്രാവശ്യം വെള്ളം കോരിയൊഴിച്ച്. മാമോദീസായ്ക്കു മുമ്പ് സ്നാനപ്പെടുത്തുന്നയാളും സ്നാനം ഏൽക്കുന്ന ആളും, കഴിവുള്ള മറ്റെല്ലാവരും ഉപവസിക്കണം. മാമോദീസാ ഏൽക്കുന്നയാൾ രണ്ടു ദിവസമെങ്കിലും മുന്നമേ ഉപവസിക്കണമെന്ന് ആജ്ഞാപിക്കുവീൻ.'

യേശുക്രിസ്തു സ്നാനത്തെക്കുറിച്ചു പഠിപ്പിച്ചതിന്റെ ഒരു വിശദീകരണ രൂപമാണിവിടെ കാണുന്നത്. കൂടാതെ 'മാമോദീസായേൽക്കാത്ത ആളിനു വി. കുർബാന കൊടുക്കുവാൻ പാടില്ല' എന്നിങ്ങനെ സഭയുടെ വിശ്വാസ പാരമ്പര്യത്തിന്റെ ആരംഭ വിശദീകരണങ്ങൾ സിഡാക്കേയിൽ കാണുന്നു.

'കപടഭക്തിക്കാരുടെ കൂടെ ആയിരിക്കരുത് നിങ്ങളുടെ ഉപവാസങ്ങൾ; അവർ തിങ്കളാഴ്ചയും വ്യാഴാഴ്ചയും ഉപവസിക്കുന്നു.'

### (b) റോമിലെ വി. ക്ലീമീസിന്റെ കൊരിന്ത്യർക്കുള്ള ലേഖനം (A. D. 80)

'ഒരു ദൈവവും ഒരു ക്രിസ്തുവും നമ്മുടെ മേൽ ചൊരിഞ്ഞ കൃപയുടെ ഒരു ആത്മാവും നമുക്കില്ലയോ? ക്രിസ്തുവിൽ ഏക വിളിയല്ലോ നമുക്കുള്ളത്?' ഇത് ത്രിത്വവിശ്വാസവും ക്രിസ്തീയ ഐക്യവും വെളിവാക്കുന്ന വിശ്വാസ പ്രഖ്യാപനമാകുന്നു.

### (c) *ഹെർമാസിന്റെ 'ഇടയൻ'* (A.D. 140-നു മുമ്പ്)

'എല്ലാറ്റിനും മുമ്പായി ദൈവം ഒരുവനാകുന്നുവെന്നും അവൻ എല്ലാത്തിനേയും സൃഷ്ടിച്ചു ക്രമപ്പെടുത്തിയെന്നും ഉള്ളവയെല്ലാം ഇല്ലായ്മയിൽനിന്ന് ഉണ്മയിലേക്ക് അവൻ കൊണ്ടുവന്നുവെന്നും അവൻ എല്ലാറ്റിനേയും ഉൾക്കൊള്ളുന്നുവെങ്കിലും അവൻ ഒന്നിനാലും ഉൾക്കൊള്ളപ്പെടുന്നില്ല (പരിമിതപ്പെടുന്നില്ല) എന്നും വിശ്വസിപ്പീൻ! പ്രപഞ്ചവുമായുള്ള ബന്ധത്തിൽ ദൈവത്തെക്കുറിച്ചുള്ള വിശ്വാസം പഠിപ്പിക്കലാണ് ഇതിൽക്കൂടി ചെയ്യുന്നത്.

### (d) *അന്ത്യോക്യയിലെ വി. ഇഗ്നാത്തിയോസ്* (A.D. 110)

വി. ഇഗ്നാത്തിയോസിന്റെ ഏഴു ലേഖനങ്ങളിലും വിശ്വാസപ്രഖ്യാപനങ്ങൾ പൊതുവെ ക്രിസ്തുശാസ്ത്രപരമായിട്ടുള്ളവയാണ്. എങ്കിലും 'പിതാവിലും പുത്രനിലും പരിശുദ്ധാത്മാവിലുമുള്ള വിശ്വാസ-സ്നേഹമാതൃക' പറയുന്നിടത്ത് (മഗ്നീഷ്യർക്കുള്ള ലേഖനം) ത്രിത്വവിശ്വാസ

ത്തിന്റെ പ്രബോധനം നിഴലിച്ചു കാണുന്നുണ്ട്. ക്രിസ്തുശാസ്ത്ര പ്രധാനമായ ഏതാനും വിശ്വാസപ്രഖ്യാപനങ്ങൾ താഴെ കൊടുത്തിരിക്കുന്നു.

(i) *എഫേസ്യർക്കുള്ള ലേഖനം* 18:2: ദൈവത്തിന്റെ പദ്ധതി അനുസരിച്ചു നമ്മുടെ ദൈവമായ യേശുമശിഹാ ദാവീദിന്റെ സന്തതിയിൽനിന്നും പരിശുദ്ധാത്മാവിൽ നിന്നും മറിയാമിൽ ഗർഭസ്ഥിതനായി. അവൻ ജനിക്കുകയും സ്നാനം ഏൽക്കുകയും ചെയ്തതു തന്റെ കഷ്ടാനുഭവത്താൽ വെള്ളം ശുദ്ധീകരിക്കപ്പെടുവാനായിരുന്നു.' ക്രിസ്തുവിന്റെ മനുഷ്യാവതാരം ലോകരക്ഷയ്ക്ക് എങ്ങനെ ഉതകുന്നു എന്ന് ഇത് കാണിക്കുന്നു.

(ii) *ത്രള്ളീയർക്കുള്ള ലേഖനം* 9:1, 2: 'ദാവീദിന്റെ വംശത്തിൽനിന്നും മറിയാമിൽനിന്നും ഉള്ളവനും യഥാർത്ഥമായി ജനിക്കുകയും ഭക്ഷിയ്ക്കുകയും കുടിക്കുകയും ചെയ്തവനും യഥാർത്ഥമായി പൊന്തിയോസ് പീലാത്തോസിനാൽ പീഢിപ്പിക്കപ്പെട്ടവനും സ്വർഗ്ഗീയരും ഭൗമീകരും ഭൂമിയ്ക്കടിയിലുള്ളവരുടെയും ദൃഷ്ടിയിൽ യഥാർത്ഥമായി ക്രൂശിക്കപ്പെടുകയും മരിക്കുകയും തന്റെ പിതാവ് തന്നെ ഉയിർപ്പിച്ചപ്പോൾ മരിച്ചവരിൽ നിന്നു യഥാർത്ഥമായി ഉയിർത്തെഴുന്നേൽക്കുകയും ചെയ്തവനായ യേശുക്രിസ്തുവിനെക്കുറിച്ചല്ലാതെ നിങ്ങളോടാരെങ്കിലും സംസാരിക്കുമ്പോൾ നിങ്ങൾ ബധിരരായിരിപ്പീൻ.'

തോന്നൽവാദക്കാരെ (Docetics) എതിർക്കുവാൻ വളരെ ശ്രദ്ധയോടെ 'യഥാർത്ഥമായി' (Truly) എന്ന പദം ക്രിസ്തുവിന്റെ മനുഷ്യാവതാര പ്രവർത്തനങ്ങളോടു ബന്ധപ്പെടുത്തി ആവർത്തിക്കുന്നു. ഇതിനു സമാനമായ ഒന്നു സ്മിർന്നക്കാർക്കുള്ള അദ്ദേഹത്തിന്റെ ലേഖനത്തിലും കാണുന്നുണ്ട് (1:1–2).

**(e) *വി. പോളിക്കർപ്പോസിന്റെ വിശ്വാസപ്രഖ്യാപനം*** (A.D. 135)

ഫിലിപ്പ്യർക്കുള്ള ലേഖനം 2:1: 'സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സർവവും തനിക്കു കീഴ്പ്പെട്ടിരിക്കുകയും എല്ലാ ശ്വാസവും (വായുവും, കാറ്റും) തന്നെ ശുശ്രൂഷിക്കുകയും ജീവനുള്ളവരെയും മരിച്ചവരെയും ന്യായം വിധിക്കുന്നതിനു വരുവാനിരിക്കുന്നവനുമായ നമ്മുടെ കർത്താവായ യേശുക്രിസ്തുവിനെ മരിച്ചവരിൽനിന്ന് ഉയിർപ്പിക്കുകയും അവനു മഹത്വവും തന്റെ വലത്തുഭാഗത്ത് ഒരു സിംഹാസനം കൊടുക്കുകയും ചെയ്തവനിൽ (പിതാവാം ദൈവത്തിൽ) നാം വിശ്വസിച്ചുകൊണ്ട്.'

സ്മിർന്നയിലെ സഭയിൽ പാരമ്പര്യമായി ക്രിസ്തുവിനെക്കുറിച്ചു ലഭിച്ച ഒരു വിശ്വാസപ്രഖ്യാപനം അവരുടെ എപ്പിസ്കോപ്പായായിരുന്ന പോളിക്കർപ്പോസ് ആവർത്തിക്കുന്നു.

### (f) *പ. യുസ്തീനോസിന്റെ വിശ്വാസപ്രഖ്യാപനങ്ങൾ*
(A.D. 150-165)

ഭാഗികമായെങ്കിലും നിശ്ചിത രൂപത്തിലുള്ള വിശ്വാസപ്രമാണം ആദ്യ മായി കാണുന്നത് പ. യുസ്തീനോസ് എ.ഡി. 150–ൽ റോമിൽ വച്ച് അവി ടത്തെ അന്തോണിയസ് പയസ് എന്ന ചക്രവർത്തിക്കു സമർപ്പിച്ച ഒന്നാം അപ്പോളജി (വിശ്വാസ സംരക്ഷണവാദം) യിലും എ.ഡി. 155–ൽ എഫേ സൂസിൽ വച്ച് ഒരു യഹൂദ പണ്ഡിതനായ ട്രിഫോയുമായുള്ള അദ്ദേഹ ത്തിന്റെ സംവാദത്തിലുമാണ്.

(i) അപ്പോളജി 1:6,2: 'ഞങ്ങൾ സത്യദൈവത്തെയും അവനിൽനിന്നു വന്ന് ഞങ്ങളെ ഇവ പഠിപ്പിച്ച അവന്റെ പുത്രനെയും പ്രവചനത്തിന്റെ ആത്മാവിനെയും വന്ദിക്കുകയും ആരാധിക്കുകയും ചെയ്യുന്നു.'

(ii) അപ്പോളജി 1:65,3: 'സൃഷ്ടിയുടെ പിതാവിനു തന്റെ പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമം മുഖാന്തിരം (സ്തുതി).'

(iii) അപ്പോളജി 1:67,2: 'തന്റെ പുത്രനായ യേശുക്രിസ്തു മുഖാന്തി രവും പരിശുദ്ധാത്മാവ് മുഖാന്തിരവും സർവത്തിന്റെയും സ്രഷ്ടാവായ വനു (സ്തുതി).' ഇതിന്റെ വളരെ വികസിതമായ രൂപം അപ്പോളജി 1:31,1–ൽ കാണുന്നുണ്ട്.

ദൈവപുത്രന്റെ മനുഷ്യാവതാരത്തെയും മരണത്തെയും ഉയിർപ്പി നെയും രണ്ടാമത്തെ വരവിനെയും കുറിച്ചുള്ള പ. യുസ്തീനോസിന്റെ വിശ്വാസപ്രഖ്യാപനങ്ങൾ ഇന്നു നാം ഉപയോഗിക്കുന്ന പൊതു വിശ്വാ സപ്രമാണത്തിന്റെ ആശയങ്ങൾ ഉൾക്കൊള്ളുന്നവയാണ്. ഉദാഹരണ മായി

(iv) *ട്രിഫോയുമായുള്ള സംവാദം* 132:1: 'ക്രൂശിക്കപ്പെട്ടവനും ഉയിർ ത്തെഴുന്നേറ്റവനും ആദാം മുതലുള്ള മനുഷ്യരെല്ലാവരെയും ന്യായം വിധിക്കുന്നതിനു വരുവാനിരിക്കുന്നവനുമായ ദൈവപുത്രനായ ക്രിസ്തു വാണു യേശു എന്ന് ഞങ്ങൾ അംഗീകരിക്കുന്നു.'

മാമോദീസായിലും ഇതര സമയങ്ങളിലും ഉപയോഗത്തിലിരുന്ന അനേകം വിശ്വാസപ്രഖ്യാപനങ്ങളുടെ രൂപങ്ങൾ പ. യുസ്തീനോസിന്റെ കൃതികളിൽ കാണുന്നു.

### (g) *വി. ഐറേനിയസിന്റെ വിശ്വാസതത്ത്വം*
(Rule of Faith, A.D. 190)

വിശ്വാസതത്ത്വങ്ങൾ രണ്ടാം നൂറ്റാണ്ടിൽ സർവസാധാരണമായി സഭ യിൽ ഉണ്ടായി. വിവിധ സ്ഥലങ്ങളിൽ പല രൂപങ്ങളിലും അവ നിലവിൽ

വന്നു. സ്നാനാർത്ഥികളെ പഠിപ്പിക്കുന്നതിനും വേദപുസ്തക പഠനത്തിനും വേദവിപരീതത്തെ ചെറുക്കുന്നതിനും ഇവ സഹായിച്ചു.

വി. ഐറേനിയസിന്റെ വിശ്വാസതത്വങ്ങളെല്ലാം മാമോദീസായിലെ പ്രതിജ്ഞാവാക്യങ്ങളായിരുന്നുവെന്നു അവയുടെ ഉള്ളടക്കം വ്യക്തമാക്കുന്നു. പലപ്പോഴും ഈ ചെറിയ പ്രതിജ്ഞാവാക്യങ്ങൾ വിപുലപ്പെടുത്തി ഐറേനിയസ് ക്രിസ്തീയ പ്രബോധനതത്വമായി ഉപയോഗിച്ചു.

*വേദവിപരീതങ്ങൾക്കെതിരായുള്ള കൃതി* 3:4,2: 'ആകാശത്തിന്റെയും ഭൂമിയുടെയും അവയിലുള്ള സകലത്തിന്റെയും സ്രഷ്ടാവായ ഏകദൈവത്തിലും, തന്റെ സൃഷ്ടിയോടുള്ള പ്രത്യേകമായ സ്നേഹത്താൽ കന്യകയിൽ നിന്നും ജന്മമെടുത്തു തന്നിൽത്തന്നെ മനുഷ്യനെ ദൈവത്തോടു യോജിപ്പിക്കുകയും പൊന്തിയോസ് പീലാത്തോസിനാൽ കഷ്ടത അനുഭവിക്കുകയും ഉയിർത്തെഴുന്നേൽക്കുകയും തേജസ്സിലേയ്ക്ക് എടുക്കപ്പെടുകയും മഹത്വത്തിൽ ഇനിയും വരുവാനിരിക്കുന്നവനും രക്ഷിക്കപ്പെടുന്നവരുടെ രക്ഷകനും വിധിക്കപ്പെടുന്നവരുടെ വിധികർത്താവുമായ ദൈവപുത്രനായ ക്രിസ്തുവിൽക്കൂടിയും (ഞങ്ങൾ വിശ്വസിക്കുന്നു).'

### (h) *രണ്ടു സമകാലീന വിശ്വാസപ്രമാണങ്ങൾ*

1. പ. യുസ്തീനോസിന്റെ രക്തസാക്ഷിത്വ സമയത്ത് അദ്ദേഹം ഏറ്റു പറഞ്ഞ വിശ്വാസതത്ത്വം എന്നു പൊതുവെ ധരിക്കുന്നത്, എന്നാൽ പിന്നീടുള്ള കാലത്തിൽ രചിക്കപ്പെട്ടതുമായത്.

ആദിയിൽ ഉള്ളവനും ഇക്കാണുന്ന സർവ്വതിന്റെയും സ്രഷ്ടാവും ലോകത്തിന്റെ മുഴുവൻ രചയിതാവും ആയ ക്രിസ്ത്യാനികളുടെ ദൈവത്തിനും മനുഷ്യവർഗത്തിന്റെ രക്ഷാകാഹളമായും ശ്രേഷ്ഠ സത്യങ്ങളുടെ ഉപദേഷ്ടാവുമായി വരുവാനിരിക്കുന്നവൻ എന്നു പ്രവാചകന്മാരാൽ ഘോഷിക്കപ്പെട്ടവനായ ദൈവപുത്രനായ യേശുക്രിസ്തുവിനും ഞങ്ങൾ ആരാധന അർപ്പിക്കുന്നു.'

2. സ്മിർന്നയിലെ പുരോഹിതന്മാരുടെ പ്രഖ്യാപനം നോയേറ്റസിനെ ശപിച്ചുതള്ളിയ സ്മിർന്നയിലെ പുരോഹിതന്മാർ അവരുടെ വിശ്വാസ പ്രഖ്യാപനം എ.ഡി. 180-ൽ നടത്തിയത് ഹിപ്പോളിറ്റസ് രേഖപ്പെടുത്തിയിരിക്കുന്നതിപ്രകാരമാണ്.

'ഏകദൈവത്തെ അറിയുന്നപ്രകാരം ഞങ്ങൾ അവനെ മഹത്വപ്പെടുത്തുന്നു; താൻ കഷ്ടപ്പെട്ടപ്രകാരം കഷ്ടപ്പെട്ടവനും താൻ മരിച്ചപ്രകാരം മരിച്ചവനും മൂന്നാം ദിവസം വീണ്ടും ഉയിർത്തെഴുന്നേറ്റവനും പിതാവിന്റെ വലത്തുഭാഗത്തായിരിക്കുന്നവനും ജീവനുള്ളവരെയും മരിച്ചവരെയും വിധിപ്പാൻ വരുന്നവനുമായ ദൈവപുത്രനെന്ന് അറിയുന്നപ്രകാരം ക്രിസ്തുവിനെ ഞങ്ങൾ സ്വീകരിക്കുന്നു.'

### 3. അപ്പോസ്തോലന്മാരുടെ ലേഖനത്തിൽ

രണ്ടാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ ഏഷ്യാമൈനറിൽ എവിടെ വച്ചോ ജ്ഞാനമതക്കാർക്കെതിരായി കോപ്റ്റിക് (ഈജിപ്ത്) ഭാഷയിൽ എഴുതപ്പെട്ട ഈ പ്രമാണത്തിന്റെ എത്യോപ്യൻ പരിഭാഷയിൽ അഞ്ചപ്പം കൊണ്ട് അയ്യായിരം പേരെ പോഷിപ്പിച്ച അത്ഭുതത്തിന്റെ പ്രതീകാർത്ഥം അഞ്ചു വിശ്വാസ വാക്യങ്ങളെന്നു പറയുന്നു.

'പ്രപഞ്ചസ്രഷ്ടാവായ പിതാവിലും 1
നമ്മുടെ രക്ഷകനായ യേശുക്രിസ്തുവിലും 2
പാറക്കലീത്തായായ പരിശുദ്ധ റൂഹായിലും 3
പരിശുദ്ധ സഭയിലും 4
പാപങ്ങളുടെ മോചനത്തിലും 5 (നാം വിശ്വസിക്കുന്നു).

ഇത് സ്നാനാർത്ഥിയോടു മാമോദീസാ സമയത്തു ചോദിക്കുന്ന ചോദ്യങ്ങളുടെ സംക്ഷിപ്തരൂപമായി വന്നതായിരിക്കാനാണു സാദ്ധ്യത.

**(i) *തെർത്തുല്യന്റെ വിശ്വാസതത്ത്വങ്ങൾ*** (A.D. 200)

നിശ്ചിതമായ ഒരു വിശ്വാസ ക്രോഡീകരണം ഔദ്യോഗികമായി ഉണ്ടാക്കുവാൻ തെർത്തുല്യൻ പരിശ്രമിച്ചു. റോമൻ നിയമപാരമ്പര്യത്തിന്റെ പശ്ചാത്തലമാണ് ഇദ്ദേഹത്തെ ഇതിനു പ്രേരിപ്പിച്ചത്. ത്രിത്വവിശ്വാസത്തിൽ അധിഷ്ഠിതമായ വിശ്വാസപ്രഖ്യാപനങ്ങളാണു കൂടുതലും ഉണ്ടാക്കിയത്. മാമോദീസായുടെ സാഹചര്യത്തിൽ ഉണ്ടാക്കിയിട്ടുള്ളവയാണെങ്കിലും പൊതുവെ ദൈർഘ്യമുള്ള ഈ വിശ്വാസവാക്യങ്ങൾ പുതുശിഷ്യന്മാർക്കുള്ള പ്രബോധനോദ്ദേശ്യത്തോടെ എഴുതപ്പെട്ടവയാണ്. സർവത്തിന്റെയും സ്രഷ്ടാവായ പിതാവാംദൈവം, മനുഷ്യരക്ഷയ്ക്കു മനുഷ്യനായിത്തീർന്ന ദൈവത്തിന്റെ പുത്രൻ, കന്യകമറിയാമിൽ നിന്നും പരിശുദ്ധാത്മാവു മൂലമുള്ള ജഡമെടുക്കൽ, ക്രിസ്തുവിന്റെ മരണം, ഉയിർപ്പ്, ആരോഹണം, പിതാവിന്റെ വലത്തുഭാഗത്തുള്ള ഇരിപ്പ്, ന്യായവിധിയ്ക്കായുള്ള രണ്ടാം വരവ് ഇവയാണു പ്രധാന ഘടകങ്ങൾ.

**(j) *ഹിപ്പോളിറ്റസിന്റെ വിശ്വാസപ്രമാണം*** (215 എ.ഡി.)

ഇതു ചോദ്യരൂപേണയുള്ളതാണ്. 'സർവാധികാരിയായ പിതാവാം ദൈവത്തിൽ നീ വിശ്വസിക്കുന്നുവോ? പരിശുദ്ധാത്മാവിൽ നിന്നും കന്യകമറിയാമിൽ നിന്നും ജനിക്കുകയും പൊന്തിയോസ് പീലാത്തോസിന്റെ കാലത്തു ക്രൂശിക്കപ്പെട്ടു മരിച്ച് അടക്കപ്പെട്ടു മൂന്നാം ദിവസം ജീവനുള്ളവനായി മരിച്ചവരിൽനിന്ന് ഉയിർത്തെഴുന്നേറ്റു സ്വർഗ്ഗത്തിലേക്കു കരേറി പിതാവിന്റെ വലത്തുഭാഗത്തിരിക്കുകയും ജീവനുള്ളവരെയും മരിച്ചവരെയും ന്യായം വിധിപ്പാൻ വരുന്ന ദൈവപുത്രനായ യേശു

ക്രിസ്തുവിൽ നീ വിശ്വസിക്കുന്നുവോ?'

പരിശുദ്ധാത്മാവിലും പരിശുദ്ധസഭയിലും ശരീരത്തിന്റെ ഉയിർത്തെ ഴുന്നേൽപ്പിലും നീ വിശ്വസിക്കുന്നുവോ? കൂടാതെ സമാനമായി മാർസി ല്ലസിന്റെ (എ.ഡി. 340) യും റൂഫിനസിന്റെയും (എ.ഡി. 404) മറ്റും വിശ്വാ സപ്രമാണങ്ങളും പാശ്ചാത്യർക്കുണ്ടായിരുന്നു.

### (k) *പൗരസ്ത്യ വിശ്വാസപ്രമാണങ്ങൾ*

ആദിമ പാശ്ചാത്യ വിശ്വാസപ്രമാണങ്ങൾക്കു പൗരസ്ത്യരെ സ്വാധീ നിക്കുവാൻ കഴിഞ്ഞിട്ടില്ല. പൗരസ്ത്യ സഭകളിലെല്ലാം അതാതു സഭ കൾക്ക് അവരവരുടേതായ വിശ്വാസപ്രമാണങ്ങളുണ്ടായിരുന്നു. കൈസര്യ, യെരുശലേം, അന്ത്യോക്യ, അലക്സാന്ത്രിയ എന്നിവിട ങ്ങളിലെ സഭകൾക്കു പല വിശ്വാസപ്രമാണങ്ങൾ നിലവിലിരുന്നു. അതിൽ കൈസറിയായിലെ ബിഷപ്പായിരുന്ന യൂസേബിയോസി (എ.ഡി. 313) ന്റെ വിശ്വാസപ്രമാണമാണ് പിന്നീട് നിഖ്യാ സുന്നഹദോസിൽ പൊതുവായി അംഗീകരിച്ചത്. അതു താഴെ കൊടുക്കുന്നു. 'കാണപ്പെടു ന്നവയും കാണപ്പെടാത്തവയുമായ സർവ്വതിന്റെയും സ്രഷ്ടാവായി സർവ്വ ശക്തനായ ഏക പിതാവാം ദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു.

ദൈവത്തിന്റെ വചനവും, ദൈവത്തിൽ നിന്നുള്ള ദൈവവും പ്രകാശ ത്തിൽ നിന്നുള്ള പ്രകാശവും, ജീവനിൽനിന്നുള്ള ജീവനും ഏകജാത നായ പുത്രനും സൃഷ്ടികൾക്കെല്ലാം ആദ്യജാതനും സർവ്വയുഗങ്ങൾക്കും മുമ്പേ പിതാവിൽനിന്നു ജനിച്ചവനും തന്നിൽക്കൂടി സർവ്വവും ഉളവായി എന്നവനും നമ്മുടെ രക്ഷയ്ക്കുവേണ്ടി ജഡധാരണം ചെയ്യുകയും മനു ഷ്യരുടെ ഇടയിൽ പാർക്കുകയും കഷ്ടത അനുഭവിക്കുകയും മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റു പിതാവിങ്കലേക്കു കരേറുകയും ജീവനുള്ള വരെയും മരിച്ചവരെയും വിധിപ്പാൻ വീണ്ടും മഹത്വത്തോടെ വരുകയും ചെയ്യുന്ന ഏക കർത്താവായ യേശുക്രിസ്തുവിലും (ഞങ്ങൾ വിശ്വസി ക്കുന്നു). ഏക പരിശുദ്ധാത്മാവിലും ഞങ്ങൾ വിശ്വസിക്കുന്നു.'

'ഏക ദൈവത്തിലും ഏക കർത്താവിലും ഏക പരിശുദ്ധാത്മാവിലും ഞങ്ങൾ വിശ്വസിക്കുന്നു' എന്നതിന്റെ ഒരു വികസിത രൂപമാണ് മുകളിൽ കാണുന്നതെന്നു പറയാം.

### അഭ്യാസം

1. വിശ്വാസപ്രമാണങ്ങൾ ഉണ്ടാകുവാനിടയായ പശ്ചാത്തലമെന്ത്?

2. അപ്പോസ്തോലിക പിതാക്കന്മാരുടെ വിശ്വാസപ്രമാണങ്ങളുടെ ലക്ഷ്യങ്ങൾ ഏവ?

3. പ. യുസ്തീനോസ്, ഐറേനിയസ് എന്നിവരുടെ വിശ്വാസപ്രഖ്യാപനങ്ങളുടെ ഉദ്ദേശ്യം എന്ത്?

പാഠം 3

## നിഖ്യാ വിശ്വാസപ്രമാണം

❑ നിഖ്യാ വിശ്വാസപ്രമാണം ❑ കുസ്തന്തീനോപ്പോലീസ് വിശ്വാസപ്രമാണം

'നിഖ്യാ വിശ്വാസപ്രമാണ'മെന്ന പേരിൽ ഇന്നു നമ്മുടെ വി. കുർബാനയിലും മറ്റ് ആരാധനകളിലും ഉപയോഗിക്കുന്നതു നാലാം നൂറ്റാണ്ടിൽ പൗരസ്ത്യസഭയിൽ ഉണ്ടാക്കിയ ഒരു വിശ്വാസപ്രമാണമാണ്. 'നിഖ്യാ-കുസ്തന്തീനോപ്പോലീസ് വിശ്വാസപ്രമാണ'മെന്നാണ് ഇതു പൊതുവെ അറിയപ്പെടുന്നത്. എന്നാൽ നിഖ്യാ സുന്നഹദോസിൽ വച്ച് അംഗീകരിക്കപ്പെട്ട ഒരു വിശ്വാസപ്രമാണം നേരത്തേ നിലവിലുണ്ടായിരുന്നു. ഇവ രണ്ടിനെക്കുറിച്ചും ഈ പാഠത്തിൽ പരാമർശിക്കുന്നു.

### 1. നിഖ്യാ വിശ്വാസപ്രമാണം (എ.ഡി. 325)

#### *(a) പശ്ചാത്തലം*

വിശ്വാസപ്രമാണങ്ങളുടെ വികസിത രൂപങ്ങൾ നാലാം നൂറ്റാണ്ടായപ്പോഴേയ്ക്കും പലയിടങ്ങളിലും പ്രത്യക്ഷപ്പെട്ടു തുടങ്ങി. ഉദാഹരണമായി എ.ഡി. 268-ലും 325-ലും അന്ത്യോക്യയിൽ നടന്ന പ്രാദേശിക സുന്നഹദോസുകളിൽ ഉണ്ടാക്കിയ വിശ്വാസ സത്യങ്ങളുടെ ക്രോഡീകരിച്ച രൂപം സാർവത്രിക സഭാ വിശ്വാസമായി അവർ കരുതിയിരുന്നു. ആയതിനാൽ വിശ്വാസ സത്യങ്ങൾക്കു സാർവത്രികമായ ഒരു രൂപം ഉണ്ടാകുന്നത് ആവശ്യമായിരുന്ന ഒരു കാലഘട്ടമായിരുന്നു ഇത്.

അലക്സന്ത്രിയായിലെ എപ്പിസ്ക്കോപ്പായായിരുന്ന അലക്സാണ്ടർ എ.ഡി. 319-ൽ ത്രിത്വത്തിലെ ഏകത്വത്തെക്കുറിച്ചു പ്രസംഗിച്ചപ്പോൾ അതിനെ സബല്ലിയനിസമായി തെറ്റിദ്ധരിച്ചു തിരുത്തുവാൻ ശ്രമിച്ച അദ്ദേഹത്തിന്റെ തന്നെ പട്ടക്കാരൻ അറിയൂസ് ത്രിത്വത്തിലെ ആളത്വത്തിന്റെ വ്യതിരിക്തതയെ അതിരു കവിഞ്ഞു വർണ്ണിച്ചതിന്റെ ഫലമായി ത്രിത്വത്തിൽ രണ്ടാമനായ പുത്രൻ സ്രഷ്ടാവല്ല, കേവലം സൃഷ്ടിയാണെന്നും പിതാവിനോടൊപ്പം നിത്യതയോ ഉണ്മയോ ഉള്ളവനല്ലെന്നും ഒക്കെ പറ

ഞ്ഞുവച്ചു. അറിയൂസിന്റെ പക്ഷക്കാർ വർദ്ധിച്ചുവന്നപ്പോൾ എ.ഡി. 321–ൽ അലക്സന്ത്രിയായിലെ പ്രാദേശിക സുന്നഹദോസ് അദ്ദേഹത്തെ മുടക്കി. അറിയൂസും കൂട്ടരും 'താലിയ' എന്ന കാവ്യസമാഹാരത്തിൽ കൂടി അവരുടെ അഭിപ്രായങ്ങൾ പ്രചരിപ്പിച്ചു. 'അപ്രധാനമായ ഈ കാര്യത്തെക്കുറിച്ചുള്ള മണ്ടൻ വാദഗതികളു'പേക്ഷിച്ചു രാജ്യത്തിൽ സമാധാനം കൈവരിക്കുവാൻ കുസ്തന്തീനോസ് ചക്രവർത്തി ഇരു കൂട്ടർക്കും എഴുതി എങ്കിലും അവർ അതിനു വഴങ്ങാഞ്ഞതിനാൽ ഇക്കാര്യത്തെക്കുറിച്ച് ഒരു അവസാന തീരുമാനമെടുക്കുവാൻ എല്ലാ സഭകളിലെയും എപ്പിസ്ക്കോപ്പാമാരെ വിളിച്ചുകൂട്ടുവാൻ അദ്ദേഹം കൽപന അയച്ചു. അപ്രകാരം എ.ഡി. 325 ജൂൺ 19–ാം തീയതി ഏഷ്യാമൈനറിൽ ബിഥുന്യയിലെ (ഇന്നത്തെ തുർക്കി) നിഖ്യായിൽ അവർ സമ്മേളിച്ചു.

വി. വേദപുസ്തകത്തിൽ 'വചനം, ജ്ഞാനം' ദൈവപുത്രൻ എന്നീ സംജ്ഞകൾ ഉൾപ്പെടുന്ന ഭാഗങ്ങളെല്ലാം ചർച്ചയ്ക്കു വന്നു. അലക്സാണ്ടർ എപ്പിസ്ക്കോപ്പായുടെ ആർച്ചുഡീക്കനായിരുന്ന അത്താനാസ്യോസിന്റെ നേതൃത്വത്തിൽ നടന്ന ചർച്ചകളിൽ അവയെല്ലാം അറിയൂസിന്റെ പക്ഷക്കാർ നിരാകരിച്ചു. തുടർന്ന് അറിയൂസിന്റെ വേദവിപരീതങ്ങളെ ചെറുത്തു നിൽക്കത്തക്കവണ്ണം ഒരു പൊതു വിശ്വാസപ്രമാണം ക്രോഡീകരിക്കുവാൻ തീരുമാനിച്ചു. അന്നു സന്നിഹിതരായിരുന്ന എല്ലാ സഭാപ്രതിനിധികളുടെയും സഹകരണത്തോടെ അവരുടെയെല്ലാം സഭകളിൽ നിലവിലിരുന്ന വിശ്വാസപ്രഖ്യാപനങ്ങൾ പരിശോധിച്ചും പുതിയ ചില വാക്കുകൾ കൂട്ടിച്ചേർത്തും ഒരു വിശ്വാസപ്രമാണമുണ്ടാക്കി. ഗ്രീക്കു ഭാഷയിലുള്ള മൂലരൂപത്തിന്റെ മലയാള വിവർത്തനം താഴെ കൊടുക്കുന്നു.

***(b) വിശ്വാസപ്രമാണം*** (എ.ഡി. 325)

'സർവശക്തനായ പിതാവായി കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിന്റെയും സ്രഷ്ടാവായ ഏകദൈവത്തിലും,

ദൈവത്തിന്റെ പുത്രനും, പിതാവിന്റെ ഉണ്മയിൽനിന്ന് ഏകജാതനായി, പിതാവിൽനിന്നു ജനിച്ചവനും, ദൈവത്തിൽ നിന്നുള്ള ദൈവവും, പ്രകാശത്തിൽ നിന്നുള്ള പ്രകാശവും, സത്യദൈവത്തിൽനിന്നുള്ള സത്യദൈവവും, ജനിച്ചവനും സൃഷ്ടിയല്ലാത്തവനും, പിതാവിന്റെ അതേ ഉണ്മയുള്ളവനും, സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സകലതും താൻ മുഖാന്തിരം ഉളവായി എന്നവനും, മനുഷ്യരായ നമുക്കും നമ്മുടെ രക്ഷയ്ക്കും വേണ്ടി ഇറങ്ങുകയും ജഡധാരണം ചെയ്യുകയും, മനുഷ്യനായി കഷ്ടപ്പെടുകയും മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റു സ്വർഗത്തിലേക്കു കരേറിയവനും ജീവനുള്ളവരെയും മരിച്ചുപോയവരെയും ന്യായം വിധിക്കുന്നതിനു വരുവാനിരിക്കുന്നവനും ആയ ഏക കർത്താവായ യേശുക്രിസ്തുവിലും പരിശുദ്ധാത്മാവിലും ഞങ്ങൾ വിശ്വസിക്കുന്നു.

എന്നാൽ അവൻ ഇല്ലാതിരുന്ന ഒരു സമയം ഉണ്ടായിരുന്നുവെന്നോ, ജനിക്കുന്നതിന് മുമ്പ് അവൻ ഇല്ലായിരുന്നുവെന്നോ, ഇല്ലായ്മയിൽനിന്ന് ഉണ്മയിലേയ്ക്ക് അവൻ വന്നുവെന്നോ ദൈവപുത്രൻ ഒരു വ്യത്യസ്ത ഉണ്മയോ വ്യക്തിയോ സൃഷ്ടിക്കപ്പെട്ടവനോ മാറ്റത്തിനു വിധേയനെന്നോ പറയുന്നവരെ കാതോലികസഭ ശപിക്കുന്നു.

അറിയൂസും മറ്റു രണ്ടു എപ്പിസ്ക്കോപ്പന്മാരും ഒഴിച്ചുള്ള എല്ലാവരും ഈ വിശ്വാസപ്രമാണത്തിൽ ഒപ്പുവച്ചു. ഇത് ഇപ്രകാരം സഭയുടെ ഒരു സാർവത്രിക വിശ്വാസപ്രമാണമായിത്തീർന്നു.

## 2. കുസ്തന്തീനോപ്പോലീസ് വിശ്വാസപ്രമാണം (എ.ഡി. 381)

***(a) ആധികാരികത***: നിഖ്യാവിശ്വാസപ്രമാണമെന്ന പേരിൽ ആരാധനകളിലും 'നിഖ്യാ-കുസ്തന്തീനോപ്പോലീസ് വിശ്വാസപ്രമാണ'മെന്ന പേരിൽ പൊതുവെയും അറിയപ്പെടുന്ന ഇത് കുസ്തന്തീനോപ്പോലീസ് സുന്നഹദോസു (381) മായി ബന്ധപ്പെടുത്തിയതു കൽക്കിദോൻ സുന്നഹദോസാണ് (എ.ഡി. 451). കുസ്തന്തീനോപ്പോലീസ് സുന്നഹദോസിന്റെ (എ.ഡി. 381) പ്രമാണരേഖകളിൽ ഇതു കാണുന്നില്ലെന്നു മാത്രമല്ല കൽക്കിദോൻ സുന്നഹദോസിനു മുമ്പ് ഇതു സർവ്വസാധാരണമായി ഉപയോഗിക്കപ്പെട്ടിരുന്നുമില്ല. കൽക്കിദോൻ സുന്നഹദോസിന്റെ ആദ്യത്തെ സമ്മേളനത്തിൽ 'നിഖ്യായിൽ കൂടിയ 318 പിതാക്കന്മാരുടെ വിശ്വാസപ്രമാണത്തെ തുടർന്ന് കുസ്തന്തീനോപ്പോലീസിൽ ചേർന്ന 150 പിതാക്കന്മാർ അംഗീകരിപ്പിച്ചതിനെ, ഞങ്ങൾ സത്യവിശ്വാസമായി അംഗീകരിക്കുന്നുവെന്നു തീരുമാനിച്ചു. എന്നാൽ കുസ്തന്തീനോപ്പോലീസ് സുന്നഹദോസിൽ ഇങ്ങനെയൊരു വിശ്വാസപ്രമാണം ഉണ്ടാക്കിയതായി രേഖകളില്ലാത്തതിനാൽ കൽക്കിദോനിലെ അംഗങ്ങൾ തെറ്റുപറ്റിയതാണെന്നും കരുതേണ്ടതില്ല. ഇതിനെക്കുറിച്ചു പൊതുവെ അംഗീകരിച്ചിരിക്കുന്ന പരിഹാരം ഇപ്രകാരമാണ്. കുസ്തന്തീനോപ്പോലീസ് സുന്നഹദോസിന്റെ താൽപര്യം നിഖ്യാവിശ്വാസം പുനഃസ്ഥാപിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുക എന്നതു മാത്രമായിരുന്നു. ആ ശ്രമത്തിൽ നിഖ്യാവിശ്വാസപ്രമാണം കുറെ വിപുലപ്പെടുത്തിയ രീതിയിൽ അവർക്കു ലഭിച്ചു. ആനുകാലിക വേദവിപരീതങ്ങളെ ചെറുത്തുനിൽക്കുവാൻ ഈ വികസിതരൂപം പഴയ നിഖ്യാ സുന്നഹദോസ് രേഖകളിലുള്ളതിനേക്കാൾ കൂടുതൽ ഫലപ്രദമാകുമെന്നും, വിശ്വാസത്തിൽ അണുവിടപോലും വ്യത്യാസമില്ലെന്നും കണ്ടതിനാൽ അവിടെ കൂടിയ പിതാക്കന്മാർ 'നിഖ്യാപിതാക്കന്മാരുടെ വിശ്വാസമെന്ന' പേരിൽത്തന്നെ അതിനെ അംഗീകരിച്ചു. കുസ്തന്തീനോപ്പോലീസ് സുന്നഹദോസിന്റെ സമ്മേളനത്തിൽവച്ചു രൂപപ്പെടുത്തിയതല്ലാത്തതിനാൽ ഈ വികസിത

രൂപം അതിന്റെ രേഖകളിൽ ഉൾപ്പെടുത്താതെ 'നിഖ്യാവിശ്വാസം' ആവർത്തിച്ചുറപ്പിക്കുന്നുവെന്നു മാത്രം പറഞ്ഞു പോവുകയുമാണുണ്ടായത്. എന്നാൽ സഭാചരിത്രത്തിൽ '150 പിതാക്കന്മാരുടെ വിശ്വാസം' എന്ന പേരിൽ അറിയപ്പെടുന്ന ഈ രൂപം നിഖ്യാ വിശ്വാസപ്രമാണത്തിൽ നിന്നും ആരു വികസിപ്പിച്ചുവെന്നതു കൃത്യമായി നിർണ്ണയിക്കുവാൻ പാടില്ലായെങ്കിലും നാലാം നൂറ്റാണ്ടിൽ എ.ഡി. 325–നും 381–നും ഇടയിൽ ഇതു രൂപംപ്രാപിച്ചുവെന്നു സംശയരഹിതമായി പറയാം.

***(b) പ്രമാണം***: ഇന്നു നാം ആരാധനയിൽ ഉപയോഗിക്കുന്ന ഈ വിശ്വാസപ്രമാണത്തിന്റെ മൂലഭാഷയിൽ നിന്നുള്ള പരിഭാഷ താഴെക്കൊടുക്കുന്നു.

'ആകാശത്തിന്റെയും ഭൂമിയുടെയും കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിന്റെയും സ്രഷ്ടാവായ ഏക പിതാവാം ദൈവത്തിലും;

ദൈവത്തിന്റെ ഏകപുത്രനും എല്ലാ കാലങ്ങൾക്കുംമുമ്പേ പിതാവിൽനിന്നു ജനിച്ചവനും പ്രകാശത്തിൽ നിന്നുള്ള പ്രകാശവും സത്യദൈവത്തിൽനിന്നുള്ള സത്യദൈവവും ജനിച്ചവനും സൃഷ്ടിയല്ലാത്തവനും പിതാവിന്റെ അതേ ഉണ്മയുള്ളവനും സകലവും താൻ മുഖാന്തിരം ഉളവായി എന്നവനും മനുഷ്യരായ നമുക്കും നമ്മുടെ രക്ഷയ്ക്കുംവേണ്ടി സ്വർഗത്തിൽ നിന്നിറങ്ങി പരിശുദ്ധാത്മാവിൽനിന്നും കന്യകമറിയാമിൽ നിന്നും ജഡധാരണം ചെയ്തു മനുഷ്യനായിത്തീരുകയും പൊന്തിയോസ് പീലാത്തോസിനാൽ നമുക്കുവേണ്ടി ക്രൂശിക്കപ്പെട്ടു കഷ്ടത അനുഭവിച്ച് മരിച്ചു അടക്കപ്പെട്ട് തിരുവെഴുത്തുകളിൻപ്രകാരം മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റു സ്വർഗത്തിലേയ്ക്കു കരേറി പിതാവിന്റെ വലത്തു ഭാഗത്തിരിക്കുന്നവനും ജീവനുള്ളവരെയും മരിച്ചുപോയവരെയും ന്യായം വിധിക്കുന്നതിനു മഹത്വത്തിൽ വീണ്ടും വരുവാനിരിക്കുന്നവനും തന്റെ രാജ്യത്തിന് അവസാനമില്ലാത്തവനുമായ ഏക കർത്താവായ യേശുക്രിസ്തുവിലും;

കർത്താവും ജീവൻ നൽകുന്നവനും പിതാവിൽനിന്ന് പുറപ്പെടുന്നവനും, പിതാവിനോടും പുത്രനോടും ഒരുമിച്ച് ആരാധിക്കപ്പെടുന്നവനും മഹത്വപ്പെടുത്തപ്പെടുന്നവനും പ്രവാചകന്മാർ മുഖാന്തിരം സംസാരിച്ചവനുമായ പരിശുദ്ധാത്മാവിലും; ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ സഭയിലും, *ഞങ്ങൾ വിശ്വസിക്കുന്നു*. പാപമോചനത്തിന് ഏക മാമോദീസാ ഞങ്ങൾ ഏറ്റുപറയുന്നു. മരിച്ചുപോയവരുടെ ഉയിർത്തെഴുന്നേൽപ്പിനും വരുവാനുള്ള ലോകത്തിലെ ജീവിതത്തിനായി ഞങ്ങൾ പ്രതീക്ഷിച്ചിരിക്കുന്നു. ആമ്മീൻ.'

ഗ്രീക്കു ഭാഷയിൽ എഴുതപ്പെട്ട ഈ വിശ്വാസപ്രമാണത്തിന്റെ സുറിയാനി പരിഭാഷയിൽ നിന്നുള്ള മലയാള വിവർത്തനമാണ് നമ്മുടെ സഭയിൽ ആരാധനകൾക്കു ഉപയോഗിക്കുന്നത്. പരിഭാഷകൾ കാലാന്തരത്തിൽ വാക്കുകൾക്കും ഘടനകൾക്കും നിസ്സാരമായ വ്യത്യാസങ്ങൾ വരുത്തിവച്ചിട്ടുണ്ട്. ഇവയിൽ പലതും കാതലായ വിശ്വാസവ്യതിയാനങ്ങൾ വരുത്തുന്നില്ലായെങ്കിൽ പോലും മൂലഭാഷയോട് നീതിപുലർത്തുന്ന പരിഭാഷ ഉണ്ടാവേണ്ടത് ആവശ്യമാണ്. കൂട്ടിച്ചേർത്തിട്ടുള്ള വാക്കുകൾ ഒഴിവാക്കിയും യഥാർത്ഥ അർത്ഥം ഉൾക്കൊള്ളുന്ന പദപ്രയോഗങ്ങൾ സ്വീകരിച്ചും ഇവ ചെയ്യാവുന്നതാണ്.

***(c) വിശദീകരണം***: നമ്മുടെ ആരാധനകളിൽ ഇന്ന് ഉപയോഗിക്കുന്ന നിഖ്യാ (കുസ്തന്തീനോപ്പോലീസ്) വിശ്വാസപ്രമാണത്തിലെ ഏതാനും പ്രധാന പദങ്ങളുടെ പശ്ചാത്തല വിശദീകരണമാണ് ഇവിടെ ഉദ്ദേശിക്കുന്നത്.

1. ഞങ്ങൾ വിശ്വസിക്കുന്നു: മാമോദീസാ സമയത്തു സ്നാനാർത്ഥി വിശ്വാസം ഏറ്റുപറയുന്നത് 'ഞാൻ വിശ്വസിക്കുന്നു' എന്ന് ഏക വചനത്തിലാണെങ്കിൽ സുന്നഹദോസുകളിലെ വിശ്വാസ ഏറ്റുപറച്ചിലുകളെല്ലാം 'ഞങ്ങൾ വിശ്വസിക്കുന്നു'വെന്ന് ബഹുവചനത്തിലാണ് നടത്തുന്നത്. സഭയുടെ സാമൂഹ്യ സ്വഭാവത്തേയും വിശ്വാസത്തിന്റെ കൂട്ടായ്മയെയും കാണിക്കുന്ന വാക്യമായതിനാൽ ആരാധനാ സമയത്ത് ബഹുവചനത്തിൽ ഉപയോഗിക്കുന്നതാണ് ഉത്തമം.

2. ഏകദൈവം: ജ്ഞാനവാദക്കാർ ദൈവത്തിന്റെ ഏകത്വത്തെ നിഷേധിച്ചതിനാൽ ആദിമ നൂറ്റാണ്ടുകളിലെ പിതാക്കന്മാരെല്ലാവരും (ഐറേനിയസ്, തെർത്തുല്യൻ, ഒറിഗൻ, യെരുശലേമിലെ കൂറിലോസ്) തന്നെ ഏക ദൈവം എന്നത് ശക്തമായി പറഞ്ഞിരുന്നതിനാലാണ് ഇവിടെയും അതിന് സ്ഥാനം കൊടുത്തത്.

3. പിതാവ്: (എഫേ. 4:6): 'എല്ലാവർക്കും ദൈവവും പിതാവുമായവൻ ഒരുവൻ' (1 കൊരി. 8:6) 'പിതാവായ ഏകദൈവമേ നമുക്കുള്ളു.' സ്രഷ്ടാവാം ദൈവത്തെ പിതാവെന്ന് ആദിമ പിതാക്കന്മാരെല്ലാം സമർത്ഥിക്കുന്നു (ഉദാ. വി. ക്ലീമീസ് 19; ഐറേനിയസ് 4:34.1).

4. സർവശക്തൻ: ദൈവത്തിനു സൃഷ്ടിയിന്മേലുള്ള സാർവത്രികമായ അധീശത്വം (Dominion) കാണിക്കുവാൻ ഗ്രീക്കുഭാഷയിൽ ഇവിടെ പാന്റോക്രാത്തർ (Pantocrator) എന്ന് ഉപയോഗിക്കുന്നു. സമാനമായ മലയാളപദം വിരളമാണ്. സൈന്യങ്ങളുടെ യഹോവ എന്നു പഴയനിയമത്തിൽ ഉപയോഗിച്ചിരുന്നതിന്റെ ഗ്രീക്കു പരിഭാഷയിൽ ഇതു ഉപയോഗിച്ചിട്ടുണ്ട് (2 ശമു. 5:10; 7:8, 26; ഇയ്യോ. 5:17; 8; 5; 2 കൊരി. 6:18). ദൈവ

ത്തെക്കുറിച്ചു ദാർശനിക വീക്ഷണമല്ല, ആത്മികവും ധാർമികവുമായ ഒരു മനസ്സിലാക്കലാണ് ഇവിടെ പ്രകടമാകുന്നത്.

5. കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിന്റെയും സ്രഷ്ടാവ്: പ്രപഞ്ചത്തിന്റെ സൃഷ്ടിയും നിയന്ത്രണവും ആത്മികലോകത്തിലെ ചില ശക്തികൾ നടത്തുന്നുവെന്ന ജ്ഞാനവാദക്കാർക്കെതിരായുള്ള ഒരു പ്രസ്താവനയാണിത്. 'ആകാശവും ഭൂമിയും' എന്നതും ഈ അർത്ഥത്തിൽ കൂട്ടിച്ചേർത്തിട്ടുള്ളതാണ്.

6. ഏക കർത്താവായ യേശുക്രിസ്തു: (എഫേ. 4, 5) 'കർത്താവ് ഒരുവൻ.' 1 കൊരി. 8:6 'യേശുക്രിസ്തു എന്ന ഏക കർത്താവും നമുക്കുണ്ട്.' കർത്താവ്, യേശു, ക്രിസ്തു എന്നു മൂന്നു നാമങ്ങൾ. യേശു-മാനുഷികപേര് - അർത്ഥം രക്ഷകൻ (ലൂക്കോ. 1:31; 2:21; മത്താ. 1:21). കർത്താവ് - യേശു നമ്മുടെ കർത്താവ്, കാരണം നാം സഭയിലെ അംഗങ്ങൾ എന്ന നിലയിൽ 'അവനുള്ളവരാണ്' (മത്താ. 28:20; ഫിലി. 2:2). ക്രിസ്തു - അഭിഷിക്തൻ (മശിഹാ) (യോഹ. 1:41; 4:25; ലൂക്കോ. 2:32; അപ്പോ. 2:31; റോമ. 15. 8; 12). യഹൂദന്മാരുടെ ദേശീയ പ്രതീക്ഷകളെ നിറവേറ്റുന്ന വാഗ്ദത്ത പുരുഷനും ജാതികളുടെ മനോഹര വസ്തു (ഹഗ്ഗാ. 2:7).

7. ദൈവപുത്രൻ: ക്രിസ്തു ദൈവിക പുത്രത്വം കാണിക്കുവാൻ ക്രിസ്തു യിസ്രായേലിന്റെ പൂർത്തീകരണവും (പുറ. 4:22, 23; ഹോശ. 11:1) പിതാവിനെ വെളിപ്പെടുത്തുന്നവനെന്നും (യോഹ. 5:19) കാണിക്കുവാൻ.

8. പിതാവിൽനിന്നു ജനിച്ചവൻ: പുത്രന്റെ പിതാവിൽ നിന്നുള്ള നിത്യജനനം സാക്ഷിക്കുന്നതിനും അറിയോന്യരുടെ പുത്രന്റെ ചരിത്രജനനം ചെറുക്കുന്നതിനും.

9. ഏകജാതൻ (അദ്വിതീയൻ - unique): യോഹ. 1:18-ൽ പറയുന്ന ഏകജാതനായ ദൈവം എന്നതിനു മോണോഗനിസ് തെയോസ് എന്നു ഗ്രീക്കു മൂലരൂപത്തിൽ ഉണ്ട്. ക്രിസ്തുവിനെ അദ്വിതീയനായ പുത്രനാം ദൈവം എന്നതിന് ഉപയോഗിച്ചിരിക്കുന്നതാണ് ഈ വാക്ക്. ഇത് അറിയൂസിനെതിരായുള്ള പ്രത്യേക വാക്കാണ്. യഹോവാസാക്ഷികൾ തെറ്റായി വ്യാഖ്യാനിക്കുന്നതുമാണ്.

10. 'പിതാവിന്റെ ഉണ്മയിൽനിന്നു ജനിച്ചവൻ', 'ജനിച്ചവനും സൃഷ്ടിയല്ലാത്തവനും', 'പിതാവിന്റെ അതേ ഉണ്മയുള്ളവനും' ഇവ മൂന്നും ആയിരുന്നു അറിയോന്യ വിശ്വാസത്തിനെതിരായ നിർണായക വാക്യങ്ങൾ; ക്രിസ്തു സൃഷ്ടിയല്ല, സ്രഷ്ടാവാകുന്നു എന്നു കാണിക്കുന്നവയാണ്.

11. ദൈവത്തിൽ നിന്നുള്ള ദൈവം: പുത്രത്വത്തിന്റെ യഥാർത്ഥ സ്വഭാവം ജനകനിൽനിന്നും ജീവൻ സ്വീകരിക്കുന്നു എന്നതാണ് (യോഹ. 5:26; 8:42; 16:28; 1:1).

12. പ്രകാശത്തിൽ നിന്നുള്ള പ്രകാശം: (എബ്രാ. 1:3) 'അവൻ അവന്റെ തേജസ്സിന്റെ പ്രഭയും ... പ്രകാശം അതിന്റെ ഉറവിടത്തോടൊപ്പം ഉണ്ടാകുന്നതുപോലെ പിതാവിനോടൊപ്പം പുത്രനും ഉണ്ട്.'

13. സത്യദൈവത്തിൽ നിന്നുള്ള സത്യദൈവം: (1 യോഹ. 5:20) 'ദൈവപുത്രൻ വന്നു എന്നും സത്യദൈവത്തെ അറിവാൻ നമുക്കു വിവേകം തന്നു എന്നും നാം അറിയുന്നു; നാം സത്യദൈവത്തിൽ അവന്റെ പുത്രനായ യേശുക്രിസ്തുവിൽത്തന്നെ ആകുന്നു. അവൻ സത്യദൈവവും നിത്യജീവനുമാകുന്നു.'

14. അവൻ മൂലം സകലവും ഉളവായി എന്നവൻ: 1 കൊരി. 8:6; യോഹ. 1:3,10, കൊലോ. 1:16 എന്നിവ ഈ ആശയത്തിന് ആധാരവാക്യങ്ങളാണ്. സൃഷ്ടി മുഴുവനും തന്നിൽ ഒന്നായിച്ചേർന്നിരിക്കുന്ന അനുഭവം വ്യക്തമാക്കുന്നു. 'സ്വർഗ്ഗത്തിലുള്ളതും ഭൂമിയിലുള്ളതും ദൃശ്യമായതും അദൃശ്യമായതും സിംഹാസനങ്ങൾ ആകട്ടെ കർത്തൃത്വങ്ങളാകട്ടെ വാഴ്ചകൾ ആകട്ടെ അധികാരങ്ങൾ ആകട്ടെ സകലവും അവൻ മുഖാന്തിരം സൃഷ്ടിക്കപ്പെട്ടു' (കൊലോ. 1:16).

15. മനുഷ്യരായ നമുക്കും നമ്മുടെ രക്ഷയ്ക്കുംവേണ്ടി: പുത്രൻ നമ്മെപ്പോലെ ഒരുവനായി സൃഷ്ടിക്കപ്പെട്ടവനെന്നേയുള്ളു എന്ന അറിയോന്യ പഠിപ്പിക്കലിനെതിരെ പുത്രൻ നമ്മെപ്രതിയാണു മനുഷ്യാവതാരം ചെയ്യേണ്ടി വന്നതെന്നു സ്ഥാപിക്കുവാൻ ഇതു പറഞ്ഞു.

16. സ്വർഗ്ഗത്തിൽ നിന്നിറങ്ങി ജഡം ധരിച്ചു: ദൈവപുത്രന്റെ സ്വയം താഴ്ത്തലിനെയും യഥാർത്ഥ മനുഷ്യാവതാരത്തെയും തോന്നൽ വാദക്കാർക്കെതിരായി (Docetics) കാണിക്കുവാൻ ഇത് ഉപയോഗിച്ചു (ഫിലി. 2:6–11; റോമ. 8:3; യോഹ. 1:14).

17. മനുഷ്യനായിത്തീർന്നു: മനുഷ്യസ്വഭാവവുമായുള്ള ദൈവത്തിന്റെ നിത്യയോജിപ്പിനെ കാണിക്കുവാനും ജഡധാരണം ചെയ്ത പുത്രന് മനുഷ്യമനസ്സ് ഇല്ലായിരുന്നുവെന്ന അറിയോന്യരുടെ വാദം ഖണ്ഡിക്കുവാനും ഈ പദം ആവശ്യമായി വന്നു.

18. കഷ്ടത അനുഭവിച്ചു: ഡോസറ്റിസത്തിനെതിരായി മനുഷ്യാവതാര യാഥാർത്ഥ്യവും രക്ഷയുടെ മുഖാന്തിരവും കാണിക്കുവാൻ ഇത് ആവശ്യമായിരുന്നു.

19. കബറടക്കപ്പെട്ടു: തിരുവെഴുത്തുകളിൻപ്രകാരം മൂന്നാം ദിവസം ഉയിർത്തെഴുന്നേറ്റു (1 കൊരി. 15:3, 4). 'ക്രിസ്തു നമ്മുടെ പാപങ്ങൾക്കു വേണ്ടി തിരുവെഴുത്തുകളിൻപ്രകാരം മരിച്ചു അടക്കപ്പെട്ടു; തിരുവെഴു ത്തുകളിൻപ്രകാരം മൂന്നാംനാൾ ഉയിർത്തെഴുന്നേറ്റു' (സങ്കീ. 16:10; ഹോശ. 6:2; ലൂക്കോ. 24:46; മർക്കോ. 8:31, 34; യോഹ. 1:2, 19).

20. സ്വർഗ്ഗത്തിലേയ്ക്കു കരേറി പിതാവിന്റെ വലത്തുഭാഗത്തിരിക്കുന്ന വൻ (ലൂക്കോ. 24:51; അപ്പോ. 1:9; എഫേ. 4:10, എബ്രായ 7:26, മത്തായി 26:4, എബ്രായ 8:1, എഫേസ്യ 1:20; 1 പത്രോ. 3:22). പിതാവിന്റെ വല ത്തുഭാഗത്ത് പുത്രൻ ഇരിക്കുന്നത് സ്വർഗാരോഹണത്തിനു ശേഷമല്ല എപ്പോഴും ആകുന്നു എന്ന് വർത്തമാനകാലത്തിൽ പറയുന്നു. 'ഇരുത്തി' എന്ന വേദപുസ്തകസത്യം (എഫേ. 1:20; വെളി. 3:21; എബ്രായ 5:1–10) മറന്നിട്ടല്ല, പുത്രന്റെ നിത്യതയെക്കുറിച്ചുള്ള അറിയോന്യ ആക്രമണത്തെ ചെറുക്കുവാനാണ് 'ഇരിക്കുന്നവൻ' എന്ന് ഉപയോഗിച്ചത്.

21. ജീവനുള്ളവരെയും മരിച്ചുപോയവരെയും ന്യായംവിധിപ്പാൻ മഹ ത്വത്തിൽ വീണ്ടും വരുന്നവനും: (1 പത്രോ. 4:5). 'ജീവികളെയും മരിച്ച വരെയും ന്യായം വിധിപ്പാൻ ഒരുങ്ങിയിരിക്കുന്നവനു അവർ കണക്കു ബോധിപ്പിക്കേണ്ടി വരും' (അപ്പോ. 17:31; റോമ. 2:16; 1 തെസ്സ. 2:19; 5:4; മത്താ. 16:27; 24:30; 25:31; മർക്കോ. 8:38; 13:26; ലൂക്കോ. 9:26; 21:27).

22. തന്റെ രാജ്യത്തിന് അവസാനമില്ലാത്തവൻ: (ലൂക്കോ. 1:33) 'അവൻ യാക്കോബ് ഗൃഹത്തിനും എന്നേക്കും രാജാവായിരിക്കും; അവന്റെ രാജ്യ ത്തിന് അവസാനം ഉണ്ടാകയില്ല.' പുത്രന്റെ നിത്യതയെക്കാണിക്കുന്നു (1 കൊരി. 15:24). സർവ്വാധീശത്വത്തെ കാണിക്കുന്നു.

23. കർത്താവും ജീവൻ നൽകുന്നവനുമായ പരിശുദ്ധാത്മാവ്: പരി ശുദ്ധാത്മാവിന്റെ ദൈവത്വം നിഷേധിച്ച മക്കദോന്യൻ വേദവിപരീതത്തെ ചെറുക്കുവാനും ആദ്യ നാലു നൂറ്റാണ്ടുകളിൽ ത്രിത്വത്തിലെ മൂന്നാമത്തെ ആളത്വത്തെക്കുറിച്ചു നിലവിലിരുന്ന സംശയങ്ങൾ ദുരീകരിക്കുവാനും ഇത് പ്രത്യേകം ചേർത്തിരിക്കുന്നു. വിശുദ്ധനും ദൈവിക ജീവദായകനും എന്നത് മറ്റ് 'ആത്മാക്കളിൽ' നിന്നുള്ള വ്യത്യാസം കാണിക്കുന്നു (യോഹ. 14:26; 1 കൊരി. 12:3; 1 യോഹ. 4:1; ഏശാ. 6:6; അപ്പോ. 16:7; 1 പത്രോ. 1:10; 2 കോരി. 3:17, 18). 'കർത്താവ് ആത്മാവാകുന്നു; കർത്താവിന്റെ ആത്മാവുള്ളേടത്തു സ്വാതന്ത്ര്യം ഉണ്ട്.' (പരിശുദ്ധ) ആത്മാവ് സൃഷ്ടിയെന്നു മാത്രമല്ല, സേവകാത്മാക്കളായ ദൂതന്മാരേക്കാൾ താഴ്ന്ന വനാണെന്നുള്ള മക്കദോന്യ വേദവിപരീതത്തെ ഇതു ഖണ്ഡിക്കുന്നു (റോമ. 8:2). 'ജീവന്റെ ആത്മാവിന്റെ (The Spirit of Life) പ്രമാണം.' ആത്മാവ് ജീവൻ നിലനിർത്തുന്നതു മാത്രമല്ല, ജീവദായകനും ആണ്

(യോഹ. 6:63; 2 കൊരി. 3:6). ഈ അർത്ഥത്തിലാണ് ആത്മാവ് പിതാവിനോടും പുത്രനോടും ഉണ്മയിൽ ഒന്നായിരിക്കുന്നുവെന്ന് പറയുന്നത്.

24. പിതാവിൽ നിന്നു പുറപ്പെടുന്നു (യോഹ. 15:26). ഞാൻ പിതാവിന്റെ അടുക്കൽ നിന്നു നിങ്ങൾക്ക് അയപ്പാനുള്ള കാര്യസ്ഥനായി 'പിതാവിൽ നിന്നു പുറപ്പെടുന്ന' സത്യാത്മാവ് വരുമ്പോൾ അവൻ എന്നെക്കുറിച്ചു സാക്ഷ്യം പറയും (cf 1 കൊരി. 2:12). ജനനം പുത്രനെന്നപോലെ പുറപ്പാട് ആത്മാവിനും പിതാവിനോടുള്ള ബന്ധവും അവരുടെ ഉണ്മയുടെ കാതലായ സ്ഥിതിയുമാണ്.

25. പിതാവിനോടും പുത്രനോടും ഒരുമിച്ച് ആരാധിക്കപ്പെടുന്നവനും: പരിശുദ്ധാത്മാവിന് പിതാവിനോടും പുത്രനോടും ഉള്ള ഉണ്മയിലെ ഏകത്വത്തിന്റെ അടിസ്ഥാനത്തിൽ ഒരേ ആരാധന അർപ്പിക്കുവാനുള്ള ആഹ്വാനമാണ് ഇതിൽ അടങ്ങിയിരിക്കുന്നത്.

26. പ്രവാചകന്മാർ മുഖാന്തിരം സംസാരിച്ചവനും: പഴയനിയമത്തിലും പുതിയനിയമത്തിലും ഒരേ ആത്മാവു തന്നെയാണ് സംസാരിക്കുന്നതെന്നും (2 പത്രോ 1:21; എബ്രാ. 1:1) ആയതിനാൽ മാർക്കിയാൻ എന്ന വേദവിപരീതി പറയുന്നതുപോലെ പഴയനിയമവും പുതിയനിയമവും തമ്മിൽ വൈരുദ്ധ്യങ്ങളൊന്നുമില്ലെന്നു കാണിക്കുവാനും അതേ ആത്മാവ് സഭയിൽ ഇന്നും പ്രവർത്തിക്കുന്നുവെന്നു കാണിക്കുവാനും ഈ ഭാഗം ഉൾപ്പെടുത്തി (മർക്കൊ. 13:11, അപ്പോ. 11:27; 13:1; 14:32).

27. ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ സഭ: ഭൂമിയിൽ ദൃശ്യമായി അപൂർണമെങ്കിലും അദൃശ്യമായി പൂർണ ഏകത്വം സഭയ്ക്കുള്ളത് ഏക ക്രിസ്തുവിന്റെ ഏക ശരീരമായി പരിശുദ്ധാത്മാവ് നമ്മെ കൂട്ടിച്ചേർക്കുന്നതിനാലാണ് (എഫേ. 4:6). സഭയുടെ അടിസ്ഥാനപരമായ ഏകത്വമാണ്, ഭരണപരമായ ദൃശ്യ ഏകത്വമല്ല ഇവിടെ ഉദ്ദേശിക്കുന്നത്. ക്രിസ്തുവിന്റെ ശരീരവും പരിശുദ്ധാത്മാവിന്റെ മന്ദിരവുമായതിനാലും വിശുദ്ധിയിലേയ്ക്കു വിളിച്ചു വേർതിരിക്കപ്പെട്ടവരുടെ സംഘവുമാണ് സഭയെന്നതിനാൽ അതു വിശുദ്ധമാണ്. കാതോലിക സഭാ (പൊതു) വിശ്വാസം കാത്തുസൂക്ഷിക്കുന്ന സഭയാണ് കാതോലിക സഭ. വി. ഇഗ്നാത്തിയോസ് (എ.ഡി. 110) മുതലുള്ള പിതാക്കന്മാർ ഇതു സാക്ഷിക്കുന്നു. അപ്പോസ്തോലിക വിശ്വാസം കാത്തുസൂക്ഷിക്കുന്ന സഭ അപ്പോസ്തോലിക സഭയാകുന്നു (അപ്പോ. 16:7).

28. പാപമോചനത്തിന് ഏക മാമോദീസാ: (എഫേ. 4:5). 'സ്നാനം ഒന്ന്.' സഭയിലേക്കുള്ള ആത്മീയ ജനനം ശാരീരിക ജനനം പോലെ തന്നെ ആവർത്തിക്കുക സാദ്ധ്യമല്ല (യോഹ. 3:4). പാപമോചനം മാമോദീസായോടു അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. എന്നാൽ മാമോദീ

സായ്ക്കു ശേഷം ചെയ്യുന്ന പാപങ്ങൾക്കുള്ള പരിഹാരത്തെക്കുറിച്ചു ഇവിടെ പരാമർശമോ വീക്ഷണമോ ഇല്ല.

29. മരിച്ചുപോയവരുടെ ഉയിർത്തെഴുന്നേൽപ്പിനുള്ള പ്രതീക്ഷ (1 കൊരി. 15:21, 36, 42, 44): യേശുക്രിസ്തുവിന്റെ വാഗ്ദാനമാണ് തന്നിൽ വിശ്വസിക്കുന്നവന്റെ ഉയിർത്തെഴുന്നേൽപ്പ് (യോഹ. 11:25, 6:54). ദേഹിയും ദേഹവും ആത്മാവുമുള്ള വ്യക്തിയുടെ ഉയിർത്തെഴുന്നേൽപ്പിൽ ശരീരം രൂപാന്തരം പ്രാപിക്കും.

30. വരുവാനുള്ള ലോകത്തിലെ ജീവിതത്തിനു പ്രതീക്ഷിക്കുന്നു: ആത്യന്തിക പ്രത്യാശ ക്രിസ്തീയ അടിസ്ഥാനമാണ് (വെളി. 3:14).

**അഭ്യാസം**

1. നിഖ്യാ വിശ്വാസപ്രമാണ (325) ത്തിന്റെ പശ്ചാത്തലം എന്ത്?

2. കുസ്തന്തീനോപ്പോലീസ് വിശ്വാസപ്രമാണ (381) ത്തിന്റെ ആധികാരികത എങ്ങനെ തെളിയിക്കാം?

3. നാം ഇന്ന് ആരാധനയിൽ ഉപയോഗിക്കുന്ന വിശ്വാസപ്രമാണവും കുസ്തന്തീനോപ്പോലീസ് വിശ്വാസപ്രമാണവുമായി ഉള്ള വ്യത്യാസങ്ങൾ കണ്ടുപിടിക്കുക.

### പാഠം 4

# അപ്പോസ്തോല വിശ്വാസപ്രമാണവും അത്താനാസിയോസിന്റെ വിശ്വാസപ്രമാണവും

❑ അപ്പോസ്തോല വിശ്വാസപ്രമാണം ❑ അത്താനാസിയോസിന്റെ വിശ്വാസപ്രമാണം

## 1. അപ്പോസ്തോല വിശ്വാസപ്രമാണം

### (a) പശ്ചാത്തലം

കുസ്തന്തീനോപ്പോലീസ് വിശ്വാസപ്രമാണം കഴിഞ്ഞാൽപ്പിന്നെ ക്രിസ്തീയ ലോകത്തിൽ ഏറ്റവും പ്രധാനമായി അറിയപ്പെടുന്ന ഒന്നാണ് അപ്പോസ്തോല വിശ്വാസപ്രമാണം. ഈ വിശ്വാസപ്രമാണത്തിന്റെ ഉദ്ഭവത്തെക്കുറിച്ചു വ്യക്തമായ അറിവില്ല. ഇതിന്റെ ഉള്ളടക്കം രണ്ടാം നൂറ്റാണ്ടിലെ ഒരു പാശ്ചാത്യ സ്നാന പ്രതിജ്ഞയാണെന്നു വെളിവാക്കുന്നു. നവീകരണക്കാരായിരുന്ന മാർട്ടിൻ ലൂഥറും കാൽവിനും സ്വിങ്കിളിയും ഇതിനെ പ്രമാണമായി അംഗീകരിച്ചിട്ടുണ്ട്. വേദശാസ്ത്രപരമായി പ്രത്യേകതയൊന്നുമില്ലാത്തതിനാൽ പൗരസ്ത്യ ഓർത്തഡോക്സ് സഭകളിൽ ഇതിനു കാര്യമായ സ്ഥാനം ലഭിച്ചിട്ടില്ല. പാശ്ചാത്യ സഭയുടെ ഒരു വിശ്വാസപ്രമാണമായി ഇന്നും നിൽക്കുന്നു. 1920-ലെ ലാംബത്ത് കോൺഫറൻസും 1927-ൽ ലോസാന്നയിൽ കൂടിയ Faith and Order കോൺഫറൻസും ഇതിനു പുതിയ ഒരു അംഗീകാരം കൊടുത്തിട്ടുണ്ട്. ലത്തീൻ ഭാഷയിൽ എഴുതപ്പെട്ട ഇതിന്റെ മലയാളം പരിഭാഷ താഴെക്കൊടുക്കുന്നു.

### (b) വിശ്വാസപ്രമാണം

ആകാശത്തിന്റെയും ഭൂമിയുടെയും സ്രഷ്ടാവായി സർവശക്തനായ പിതാവാംദൈവത്തിൽ ഞാൻ വിശ്വസിക്കുന്നു.

അവന്റെ ഏകപുത്രനും നമ്മുടെ കർത്താവും, പരിശുദ്ധാത്മാവിനാൽ ഗർഭം ധരിക്കപ്പെട്ടവനും കന്യകമറിയാമിൽ നിന്നു ജനിച്ചവനും പൊന്തിയോസ് പീലാത്തോസിനാൽ കഷ്ടത അനുഭവിക്കുകയും ക്രൂശിക്കപ്പെടുകയും മരിച്ച് അടക്കപ്പെടുകയും പാതാളത്തിലേയ്ക്ക് ഇറങ്ങുകയും മൂന്നാം ദിവസം മരിച്ചവരിൽ നിന്നു വീണ്ടും ഉയിർത്തെഴുന്നേൽക്കുകയും സ്വർഗത്തിലേയ്ക്കു കരേറി സർവ്വശക്തനായ പിതാവാം ദൈവത്തിന്റെ വലതുഭാഗത്തിരിക്കുന്നവനും അവിടെനിന്നും ജീവനുള്ളവരെയും മരിച്ചുപോയവരെയും ന്യായം വിധിക്കുന്നതിനു വരുവാനിരിക്കുന്നവനും ആയ യേശുക്രിസ്തുവിലും (ഞാൻ വിശ്വസിക്കുന്നു).

പരിശുദ്ധാത്മാവിലും വിശുദ്ധ കാതോലിക സഭയിലും പരിശുദ്ധന്മാരുടെ സംസർഗത്തിലും പാപങ്ങളുടെ മോചനത്തിലും ജഡത്തിന്റെ ഉയിർത്തെഴുന്നേൽപ്പിലും നിത്യജീവനിലും ഞാൻ വിശ്വസിക്കുന്നു. ആമേൻ!

### (c) അവലോകനം

മറ്റെല്ലാ പുരാതന വിശ്വാസപ്രമാണങ്ങളെയുംപോലെ ഇതിനും മൂന്നു പ്രധാന ഭാഗങ്ങളുണ്ട്. പിതാവാം ദൈവത്തെയും യേശുക്രിസ്തുവിനെയും പരിശുദ്ധാത്മാവിനെയും സംബന്ധിച്ച ഭാഗങ്ങളാണ് (മത്താ. 28:19). ശുഷ്ക്കവും വേദശാസ്ത്ര വിശദീകരണങ്ങൾ ഇല്ലാത്തതുമായ ഒരു വിശ്വാസപ്രമാണമാണ്. ഇതിലെ പ്രസ്താവനകൾ പുതിയനിയമാനുസൃതമാണെങ്കിലും അപ്പോസ്തോലന്മാരുടേതാണ് ഈ വിശ്വാസപ്രമാണമെന്നതിനു യാതൊരു തെളിവുമില്ല. പാതാളത്തിലേയ്ക്കിറങ്ങിയതിനെ മാനിക്കുന്നത് അഞ്ചാം നൂറ്റാണ്ടു മുതലേ സഭയിൽ ഉണ്ടായിട്ടുള്ളു. പരിശുദ്ധന്മാരോടുള്ള സംസർഗം ആറാം ശതാബ്ദത്തിന്റെ ഉത്തരാർദ്ധത്തിൽ മാത്രം സഭയിൽ പ്രചാരമായുള്ളു. ഇതിന്റെ ആവിർഭാവം 8-ാം നൂറ്റാണ്ടു മുതൽക്കേ സഭയിൽ രേഖപ്പെടുത്തിയിട്ടുള്ളു. റോമാ സഭ ഇതു പാശ്ചാത്യ സഭയുടെ വിശ്വാസപ്രമാണമായി അംഗീകരിച്ചു കഴിഞ്ഞപ്പോൾ അതിന് അപ്പോസ്തോലിക 'കൈവയ്പ്' കൊടുക്കാൻ ശ്രമിച്ചതിന്റെ ഫലമായി അപ്പോസ്തോലിക വിശ്വാസപ്രമാണമെന്ന പേരിൽ പ്രചരിക്കപ്പെട്ടുവെന്നേ വിശ്വസിക്കേണ്ടതുള്ളു. മദ്ധ്യശതകങ്ങളിൽ പാശ്ചാത്യ സഭയിൽ പൊതുവെ സ്നാന സമയത്ത് ഏറ്റുപറഞ്ഞുകൊണ്ടിരുന്ന ഒരു വിശ്വാസപ്രമാണമായിരുന്നു ഇത്. അതോടനുബന്ധിച്ച് പൊതു ആരാധനകളിലും ദൈനംദിന പ്രാർത്ഥനകളിലും ഇത് ഉപയോഗിച്ചു തുടങ്ങി. ഇത് ആംഗ്ലിക്കൻ സഭയും തുടർന്ന് അനുകരിച്ചു.

## 2. അത്താനാസിയോസിന്റെ വിശ്വാസപ്രമാണം

### *(a)* ക്രോഡീകരണം

പാശ്ചാത്യ ക്രിസ്തീയ ലോകത്ത് വളരെക്കാലമായി നിലനിന്നുവരുന്ന ഒരു വിശ്വാസപ്രമാണമാണ് ഇത്. മറ്റെല്ലാ വിശ്വാസപ്രമാണങ്ങളിൽ നിന്നും ശൈലിയിലും ഉള്ളടക്കത്തിലും ഇത് വ്യത്യസ്തമാണ്. പൗരസ്ത്യ സഭകളിൽ ഇതിന് അല്പം പോലും അംഗീകാരം ലഭിച്ചിട്ടില്ല. ലൂഥറൻ സഭയും ലത്തീൻ സഭയും ആംഗ്ലിക്കൻ സഭയും ഇത് അവരുടെ ആരാധനക്രമങ്ങളിൽ ഉപയോഗിക്കുന്നുണ്ട്. അലക്സാന്ത്രിയായിലെ അത്താനാസിയോസിന്റെ പേരിൽ അറിയപ്പെടുന്നുണ്ടെങ്കിലും ഇത് അദ്ദേഹം എഴുതിയിട്ടുള്ളതല്ലെന്ന് എല്ലാവരും സമ്മതിക്കുന്നതിന്റെ കാരണം അദ്ദേഹത്തിന്റെ കാലത്തിനു ശേഷമുണ്ടായിട്ടുള്ള പല വിവാ

ദങ്ങളും ഇതിൽ സ്പഷ്ടമാകുന്നു എന്നതാണ്. മറ്റു പല കാരണങ്ങ ളാലും ഇത് എ.ഡി. 426-നും 430-നും ഇടയ്ക്ക് ഫ്രാൻസിൽ ഗാൾ (Gaul) എന്ന സ്ഥലത്തു വച്ച് എഴുതപ്പെട്ടിട്ടുള്ളതാണെന്നാണു പണ്ഡിത മതം. ഇതിന്റെ ഗ്രന്ഥകർത്താവ് ഒരാളായിരിക്കയില്ല. ഏതാനും പാശ്ചാത്യ വേദ ശാസ്ത്രജ്ഞന്മാർ ചില പൗരസ്ത്യരുടെ സഹായത്തോടെ നിർമ്മിച്ച തായിരിക്കാനാണ് സാദ്ധ്യത.

**(b) വിശ്വാസപ്രമാണം**

ലത്തീൻ ഭാഷയിൽ എഴുതപ്പെട്ട ഇതിന്റെ മലയാളം പരിഭാഷ താഴെ ക്കൊടുക്കുന്നു. നാൽപ്പതു വാചകങ്ങളിൽ ഈ വിശ്വാസപ്രമാണം ക്രോഡീകരിച്ചിരിക്കുന്നു.

1. രക്ഷപെടുവാനുള്ളവരെല്ലാം എല്ലാറ്റിനും മുമ്പായി കാതോലിക വിശ്വാസം പിടിച്ചുകൊള്ളേണ്ടത് ആവശ്യമാകുന്നു.

2. ഈ വിശ്വാസം മുഴുവനായും കറ കൂടാതെയും കാത്തുസൂക്ഷി ക്കാത്തവരൊക്കെയും നിത്യമായി നശിച്ചുപോകും.

3. ഏക ദൈവത്തെ ത്രിത്വത്തിലും ത്രിത്വത്തെ ഏകത്വത്തിലും ഞങ്ങൾ ആരാധിക്കുന്നു എന്നതാണു കാതോലിക വിശ്വാസം.

4. ആളത്വങ്ങൾ കൂട്ടിക്കുഴക്കാതെയും സാരാംശം വിഭജിക്കാതെയും;

5. എന്തെന്നാൽ പിതാവെന്ന ഒരു ആളത്വവും മറ്റൊന്ന് പുത്രനും മറ്റൊന്ന് പരിശുദ്ധാത്മാവും;

6. എന്നാൽ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും ദൈവത്വം ഏകവും മഹത്വം തുല്യവും മാഹാത്മ്യം സമനിത്യവുമാണ്.

7. പിതാവെങ്ങനെയോ അങ്ങനെ തന്നെ പുത്രനും അങ്ങനെ തന്നെ പരിശുദ്ധാത്മാവും ആകുന്നു.

8. പിതാവ് സൃഷ്ടിക്കപ്പെടാത്തവൻ, പുത്രൻ സൃഷ്ടിക്കപ്പെടാത്ത വൻ, പരിശുദ്ധാത്മാവും സൃഷ്ടിക്കപ്പെടാത്തവൻ.

9. പിതാവ് അജ്ഞേയൻ, പുത്രൻ അജ്ഞേയൻ, പരിശുദ്ധാത്മാവും അജ്ഞേയൻ.

10. പിതാവു നിത്യൻ, പുത്രൻ നിത്യൻ, പരിശുദ്ധാത്മാവും നിത്യൻ.

11. എന്നാൽ അവർ മൂന്നു നിത്യന്മാരല്ല, ഒരു നിത്യനാകുന്നു.

12. മൂന്ന് അജ്ഞേയന്മാരില്ലാത്തതുപോലെ തന്നെ, മൂന്ന് സൃഷ്ടിക്ക പ്പെടാത്തവരില്ല; ഒരു സൃഷ്ടിക്കപ്പെടാത്തവനും ഒരു അജ്ഞേയനും ആകുന്നു.

13. പിതാവ് സർവശക്തനായിരിക്കുന്നതുപോലെ പുത്രൻ സർവ ശക്തൻ, പരിശുദ്ധാത്മാവും സർവശക്തൻ.

14. എന്നാൽ അവർ മൂന്നു സർവശക്തന്മാരല്ല, ഒരു സർവശക്തനാകുന്നു.

15. അതുകൊണ്ട് പിതാവ് ദൈവമാകുന്നു. പുത്രൻ ദൈവമാകുന്നു, പരിശുദ്ധാത്മാവും ദൈവമാകുന്നു.

16. എന്നാൽ അവർ മൂന്നു ദൈവങ്ങളല്ല. ഒരു ദൈവമാകുന്നു.

17. പിതാവ് കർത്താവാകുന്നതുപോലെ, പുത്രൻ കർത്താവാകുന്നു, പരിശുദ്ധാത്മാവും കർത്താവാകുന്നു.

18. എന്നാൽ മൂന്നു കർത്താക്കന്മാരല്ല, ഒരു കർത്താവാകുന്നു.

19. എന്തെന്നാൽ ക്രിസ്തീയ സത്യമനുസരിച്ചു ഓരോ ആളത്വത്തെത്തന്നെ ദൈവവും കർത്താവും എന്ന് അംഗീകരിക്കുവാൻ ബാദ്ധ്യസ്ഥരായിരിക്കുന്നതുപോലെ മൂന്നു ദൈവങ്ങളും മൂന്നു കർത്താക്കന്മാരും ഉണ്ടെന്നു പറയുവാൻ നിരോധിക്കപ്പെട്ടുമിരിക്കുന്നു.

20. പിതാവ് ആരാലും നിർമ്മിക്കപ്പെട്ടവനോ സൃഷ്ടിക്കപ്പെട്ടവനോ ജനിപ്പിക്കപ്പെട്ടവനോ അല്ല.

21. പുത്രൻ പിതാവിൽ നിന്നു മാത്രമുള്ളവനാകുന്നു; നിർമ്മിക്കപ്പെട്ടവനോ സൃഷ്ടിക്കപ്പെട്ടവനോ അല്ല, ജനിച്ചവനാണ്.

22. പരിശുദ്ധാത്മാവ് പിതാവിൽ നിന്ന് ഉള്ളവനാകുന്നു. പുത്രനിൽ നിന്നുള്ളവനും ആകുന്നു; നിർമ്മിക്കപ്പെട്ടവനോ, സൃഷ്ടിക്കപ്പെട്ടവനോ ജനിപ്പിക്കപ്പെട്ടവനോ, അല്ല; എന്നാൽ പുറപ്പെടുന്നവനാകുന്നു.

23. അതുകൊണ്ട് ഒരു പിതാവുണ്ട്. മൂന്നു പിതാക്കന്മാരില്ല; ഒരു പുത്രനുണ്ട്, മൂന്നു പുത്രന്മാരില്ല; ഒരു പരിശുദ്ധാത്മാവുണ്ട്, മൂന്നു പരിശുദ്ധാത്മാക്കളില്ല.

24. ഈ ത്രിത്വത്തിൽ ആരും ആർക്കും മുമ്പോ പിമ്പോ അല്ല; ആരും ആരെക്കാളും വലുതോ ചെറുതോ അല്ല; എന്നാൽ മൂന്നു ആളത്വങ്ങളും സമനിത്യരും സമതുല്യരും ആകുന്നു.

25. കാരണം എല്ലാക്കാര്യങ്ങളിലും, മുൻപറഞ്ഞതുപോലെ ത്രിത്വത്തിൽ ഏകത്വവും ഏകത്വത്തിൽ ത്രിത്വവും ആരാധിക്കപ്പെടേണ്ടതാകുന്നു.

26. ആയതിനാൽ രക്ഷിക്കപ്പെടുവാനുള്ളവൻ ഈ വിധം ത്രിത്വത്തെക്കുറിച്ചു ചിന്തിക്കണം.

27. കൂടാതെ, നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം ശരിയാംവണ്ണം അവൻ മനസ്സിലാക്കേണ്ടത് നിത്യമായ രക്ഷയ്ക്ക് ആവശ്യവുമാകുന്നു.

28. എന്തെന്നാൽ സത്യവിശ്വാസം നമ്മുടെ കർത്താവായ യേശുക്രിസ്തു, ദൈവപുത്രൻ, ദൈവവും മനുഷ്യനും ആകുന്നു എന്നതാണ്.

29. സർവലോകങ്ങൾക്കും മുമ്പേ പിതാവിന്റെ സാരാംശത്തിൽ നിന്നും ജനിച്ച ദൈവം; തന്റെ മാതാവിന്റെ സാരംശത്തിൽ നിന്നും ലോകത്തിൽ ജനിച്ച മനുഷ്യൻ.

30. പരിപൂർണ്ണ ദൈവവും പരിപൂർണ്ണ മനുഷ്യനും; ഒരു സയുക്തിക ആത്മാവും മനുഷ്യജഡവും ആയി സ്ഥിതി ചെയ്യുന്നവൻ.

31. തന്റെ ദൈവത്വത്തെ സംബന്ധിച്ചു പിതാവിനു സമൻ; തന്റെ മനുഷ്യത്വം സംബന്ധിച്ചു പിതാവിനു താഴ്ന്നവൻ.

32. അവൻ ദൈവവും മനുഷ്യനും ആകുന്നുവെങ്കിലും അവൻ രണ്ടല്ല, ഒരു ക്രിസ്തുവത്രേ.

33. ഒന്നായിരിക്കുന്നതു ദൈവത്വം ജഡമായി രൂപാന്തരപ്പെട്ടല്ല, എന്നാൽ മനുഷ്യത്വം ദൈവത്തിലേയ്ക്കു സ്വീകരിച്ചുകൊണ്ടാണ്.

34. മുഴുവനായും ഒന്നായിരിക്കുന്നതു സാരാംശത്തിന്റെ കൂട്ടിക്കുഴയ്ക്കലില്ല ആളത്വത്തിന്റെ ഏകത്വത്തിലാകുന്നു.

35. കാരണം, സയുക്തിക ആത്മാവും ജഡവും കൂടി ഒരു മനുഷ്യനാകുന്നു എന്ന പോലെ ദൈവവും മനുഷ്യനും കൂടി ഒരു ക്രിസ്തുവാകുന്നു.

36. അവൻ നമ്മുടെ രക്ഷയ്ക്കു വേണ്ടി കഷ്ടപ്പെട്ടു, പാതാളത്തിലേയ്ക്കിറങ്ങി, മരിച്ചവരിൽ നിന്നും മൂന്നാം ദിവസം വീണ്ടും ഉയിർത്തെഴുന്നേറ്റു.

37. അവൻ സ്വർഗത്തിലേക്കു കരേറി, സർവശക്തിയുള്ള ദൈവമായ പിതാവിന്റെ വലതുഭാഗത്തിരിക്കുന്നു; അവിടെ നിന്നും ജീവനുള്ളവരെയും മരിച്ചവരെയും ന്യായം വിധിപ്പാൻ അവൻ വരും.

38. അവന്റെ വരവിൽ എല്ലാ മനുഷ്യരും അവരുടെ ശരീരത്തോടെ ഉയിർത്തെഴുന്നേൽക്കുകയും അവരുടെ പ്രവൃത്തികൾക്കു കണക്കു ബോധിപ്പിക്കുകയും ചെയ്യും.

39. നന്മ ചെയ്തവർ നിത്യജീവനിലേക്കും തിന്മ ചെയ്തവർ നിത്യാഗ്നിയിലേക്കും പോകും.

40. ഇതാകുന്നു കാതോലിക വിശ്വാസം; ഇതു ഒരു മനുഷ്യൻ ആത്മാർത്ഥമായി വിശ്വസിക്കുന്നില്ലെങ്കിൽ അവനു രക്ഷപ്പെടുവാൻ കഴിയുകയില്ല.

### (c) അവലോകനം

ഈ വിശ്വാസപ്രമാണം 17-ാം നൂറ്റാണ്ടിൽ റഷ്യൻ ഓർത്തഡോക്സ് സഭയുടെയും 1780 മുതൽ ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെയും ആരാധനാ പുസ്തകങ്ങളിൽ സ്ഥാനംപിടിച്ചിട്ടുണ്ട്. പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ ഒരു ഔദ്യോഗിക വിശ്വാസപ്രമാണമായി ഇതിനെ അംഗീകരിച്ചിട്ടില്ല. ത്രിത്വവിശ്വാസത്തിന്റെയും ക്രിസ്തുശാസ്ത്രത്തിന്റെയും നല്ല ഒരു വിശദീകരണമാണ് ഇതിലെ വാക്യങ്ങളിൽ കാണുന്നത്. ത്രിത്വത്തെക്കുറിച്ചു പറയുന്നിടത്ത് 22-ാം വാക്യത്തിൽ 'പരിശുദ്ധാത്മാവ് പിതാവിൽ നിന്നും പുത്രനിൽ നിന്നും ഉള്ളവനാകുന്നു'വെന്നതു പാശ്ചാത്യസഭയിൽ പിന്നീടുണ്ടായ ഫിലിയോക്വെ (Filioque) വിശ്വാസത്തിന്റെ (അടുത്ത പാഠത്തിൽ കാണുക) നാന്ദിയായും ക്രിസ്തുശാസ്ത്രം പറയുന്നിടത്തു 31-ാം വാക്യത്തിൽ 'തന്റെ മനുഷ്യത്വം സംബന്ധിച്ചു പിതാവിനു താഴ്ന്നവൻ (Inferior to the Father) എന്നതു പുത്രന്റെ ഏതോ ഒരു രണ്ടാംകിട അനുഭവമായും വ്യാഖ്യാനിക്കുവാനിടയുള്ളതിനാൽ സൂക്ഷ്മതയോടെ വേണം ഇതിനെ ഔദ്യോഗികമായി അംഗീകരിക്കുവാൻ തീരുമാനമെടുക്കേണ്ടത്. ഇതു പൗരസ്ത്യ സഭകൾക്കു ബോദ്ധ്യമുള്ളതിനാൽ അവർ ഇക്കാര്യത്തിൽ മുന്നോട്ടു വന്നിട്ടില്ല. മാത്രമല്ല സഭയുടെ വിശ്വാസത്തിന്റെ അടിസ്ഥാനപരമായ സംഗതികൾ ഇതിൽ ഉൾപ്പെടുത്തിയിട്ടില്ലാത്തതിനാൽ ത്രിത്വ വിശ്വാസത്തെക്കുറിച്ചും ക്രിസ്തുശാസ്ത്രത്തെക്കുറിച്ചുമുള്ള ഒറ്റപ്പെട്ട ഒരു പ്രബന്ധമെന്നതിലുപരി ഒരു വിശ്വാസപ്രമാണമായി അംഗീകരണം നൽകേണ്ട അർഹതയില്ല.

### അഭ്യാസം

1. 'അപ്പോസ്തോല വിശ്വാസപ്രമാണം' പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ ഔദ്യോഗികമായി അംഗീകരിക്കാത്തതെന്തുകൊണ്ട്?

2. അത്താനാസ്യോസിന്റെ വിശ്വാസപ്രമാണത്തിന്റെ ഉള്ളടക്കം സംക്ഷിപ്തമായി എഴുതുക.

3. 'അത്താനാസ്യോസിന്റെ വിശ്വാസപ്രമാണ'ത്തെ സഭയുടെ ഒരു ഔദ്യോഗിക വിശ്വാസപ്രമാണമായി അംഗീകരിക്കുവാനുള്ള തടസ്സങ്ങൾ ഏവ?

## പാഠം 5

# റോമൻ കത്തോലിക്കാ - പ്രോട്ടസ്റ്റണ്ട് പിൽക്കാല വിശ്വാസപ്രമാണങ്ങൾ

❑ ഫിലിയോക്വെ കൂട്ടിയുള്ള വിശ്വാസപ്രമാണം ❑ കൽക്കിദോന്യ വിശ്വാസ സംഹിത ❑ ലാറ്ററാൻ കൗൺസിൽ iv ❑ ഫ്ളോറൻസിലെ കൗൺസിൽ ❑ ഓഗ്സ്ബർഗ് കൺഫഷൻ 1530 ❑ പത്തു നിർണയങ്ങൾ; ബേൺ 1528 ❑ ട്രെന്റ് കൗൺസിൽ 1545-63

### 1. ഫിലിയോക്വെ (Filioque) കൂട്ടിയുള്ള വിശ്വാസപ്രമാണം

#### *(a) ചരിത്ര പശ്ചാത്തലം*

പാശ്ചാത്യ ക്രിസ്ത്യാനികൾ നിഖ്യാ വിശ്വാസപ്രമാണം വ്യത്യാസം കൂടാതെ രണ്ടു നൂറ്റാണ്ടു ഏറ്റുപറഞ്ഞു. വിശ്വാസപ്രമാണത്തിൽ പരിശുദ്ധാത്മാവിന്റെ പുറപ്പാടിനെക്കുറിച്ചു പറയുന്നിടത്തു 'പിതാവിൽ നിന്നും പുറപ്പെട്ട' എന്നതിനോടുകൂടി പുത്രനിൽ നിന്നും (Filioque) എന്ന ഭാഗം കൂട്ടിച്ചേർത്തു ചൊല്ലുവാൻ തുടങ്ങിയത് 6-ാം നൂറ്റാണ്ടിന്റെ അവസാനം മുതലാണ്. ആരംഭിച്ചത് സ്പെയിനിലാകുന്നു. പൗരസ്ത്യ ജർമ്മനിയിലെ ഗോത്തിക് ജനതയിലെ ഒരു ഗോത്രമായിരുന്ന വിസിഗോത്തുസ് ജനത ഒന്നാം നൂറ്റാണ്ടു മുതൽ സ്പെയിനിൽ കുടിയേറിപ്പാർത്തിരുന്നു. ഗോത്തിക് ജനതയുടെ എപ്പിസ്കോപ്പായായി ഒരു അറിയോന്യ എപ്പിസ്ക്കോപ്പായായിരുന്ന നിക്കോമീദിയായിലെ യൂസേബിയോസ് എ.ഡി. 341-ൽ വാഴിച്ച ഉൾഫിലാസ് സ്പെയിനിലും മറ്റും അറിയോന്യ വിശ്വാസം പ്രചരിപ്പിച്ചതിനാൽ വിസിഗോത്ത്സ് ഒന്നടങ്കം അറിയോന്യരായിത്തീർന്നു. അവരെ നിഖ്യാ വിശ്വാസത്തിലേക്കു തിരിക്കുവാൻ പല ചക്രവർത്തിമാരും പാപ്പാമാരും ശ്രമിച്ചെങ്കിലും സാധിച്ചില്ല. എന്നാൽ അവരുടെ രാജാവായ റെക്കാറെഡ് (Reccared) നിഖ്യാ വിശ്വാസം സ്വീകരിച്ചതോടെ മറ്റുള്ളവരും സ്വീകരിക്കുവാൻ തയ്യാറായി. എന്നാൽ അറിയോന്യരുടെ വാദമുഖങ്ങൾക്കെതിരായി ഒരു സമാധാനം വിശ്വാസത്തിൽ വരുത്തുവാനും പുത്രൻ എല്ലാപ്രകാരത്തിലും പിതാവിനു സമനാണെന്നു കാണിക്കുവാനും എ.ഡി. 589-ൽ സ്പെയിനിൽ ടൊളെഡോ (Toledo) യിൽ കൂടിയ സുന്നഹദോസിൽ നിഖ്യാ വിശ്വാസപ്രമാണം Filioque കൂട്ടിച്ചേർത്തിട്ടുള്ളത് അംഗീകരിച്ച് ആരാധനയിൽ ഉപയോഗിച്ചു തുടങ്ങി. തുടർന്ന് ഹാറ്റ് ഫീൽഡിൽ (England) എ.ഡി. 680-ൽ കൂടിയ സുന്നഹദോസും ഇത് അംഗീകരിച്ചു. പാപ്പാമാർ പലരും ഇതു തത്ത്വത്തിൽ അംഗീകരിച്ചെങ്കിലും (ഗ്രിഗറി ദി ഗ്രേറ്റ്, അഗാത്തോൺ, ലീയോ മൂന്നാമൻ) ഒമ്പതാം നൂറ്റാണ്ടുവരെ പ്രബല ചക്രവർത്തിയായിരുന്ന ചാൾസ് ദി ഗ്രേറ്റ്

നിർബന്ധിച്ചിട്ടു പോലും വിശ്വാസപ്രമാണത്തിൽ ചേർത്തു ചൊല്ലുവാൻ മറ്റു സ്ഥലങ്ങളിൽ അനുവദിച്ചില്ല. റോം നിഖ്യാ വിശ്വാസ പ്രമാണം തുടർന്നും ആരാധനയിൽ ഉപയോഗിച്ചിരുന്നു. ഫിലിയോക്വെ വിശ്വാസം ഫ്രാൻസിലും വ്യാപിച്ചു. എ.ഡി. 808-ൽ യെരുശലേമിലെ പള്ളിയിൽ ചാൾസ് ചക്രവർത്തിയുടെ നിർദ്ദേശമനുസരിച്ചു സ്പെയിനിൽ നിന്നുള്ള ലത്തീൻ സന്യാസിമാർ ഫിലിയോക്വെ കൂട്ടിച്ചേർത്തു വിശ്വാസപ്രമാണം ചൊല്ലിയതോടെ പൗരസ്ത്യരും പാശ്ചാത്യരും തമ്മിൽ ഇതു സംബ ന്ധിച്ച് ഇന്നുവരെയും തീരാത്ത വാദപ്രതിവാദത്തിനു തുടക്കം കുറിച്ചു. ബനഡിക്ട് എട്ടാമൻ പാപ്പാ 1014-ൽ ഫിലിയോക്വെ കൂട്ടിച്ചേർത്ത വിശ്വാസപ്രമാണം ആരാധനയിൽ അനുവദിച്ചു. തുടർന്നു ലാറ്ററാൻ കൗൺസിലും (1214) ഫ്ളോറൻസിലെ കൗൺസിലും (1439) ഇതിന് അംഗീകാരം നൽകിയതോടെ പാശ്ചാത്യ ക്രൈസ്തവരിൽ വിശ്വാസ പ്രമാണം ഫിലിയോക്വെയോടെ പ്രചാരമായി. കുസ്തന്തീനോപ്പോലീസ് പാത്രിയർക്കേറ്റും റോമാ പാത്രിയർക്കേറ്റും തമ്മിൽ 1054 മുതൽ പിരി യുവാനുണ്ടായ കാരണവും ഇതു തന്നെ.

### *(b) വേദശാസ്ത്രപരമായ പ്രശ്നം*

പുത്രൻ പിതാവിൽ നിന്നു നിത്യമായി ജനിക്കുന്നു. എന്നാൽ മനു ഷ്യരക്ഷയ്ക്കുവേണ്ടി താൻ ലോകത്തിൽ വന്നു പ്രവർത്തിയ്ക്കുന്നതിനെ തന്റെ മനുഷ്യവ്യാപാരമായി കണക്കാക്കുന്നു (യോഹ. 3:16). ഇത് പുത്രന്റെ ആളത്വ പ്രവർത്തനമാണെങ്കിലും പിതാവിനോടും പരിശുദ്ധാ ത്മാവിനോടുമുള്ള ബന്ധത്തിലാണ്. ഇതുപോലെ പരിശുദ്ധാത്മാവ് പിതാ വിൽ നിന്നും നിത്യമായി പുറപ്പെടുന്നു. എന്നാൽ മനുഷ്യരക്ഷയ്ക്കു വേണ്ടി സൃഷ്ടിയിലുള്ള പ്രവർത്തനത്തിനായി പുത്രൻ അവനെ അയ യ്ക്കുന്നു. ഈ അർത്ഥത്തിലാണ് 'ഞാൻ പിതാവിന്റെ അടുക്കൽ നിന്നു നിങ്ങൾക്ക് അയപ്പാനുള്ള കാര്യസ്ഥനായി പിതാവിന്റെ അടുക്കൽ നിന്നു പുറപ്പെടുന്ന സത്യാത്മാവ് വരുമ്പോൾ അവൻ എന്നെക്കുറിച്ചു സാക്ഷ്യം പറയും' (യോഹ. 15:26) എന്ന ഭാഗം മനസ്സിലാക്കേണ്ടത്. പരിശുദ്ധാ ത്മാവിന്റെ പിതാവിൽ നിന്നുള്ള പുറപ്പാടും പുത്രനാലുള്ള അയയ്ക്കലും ഒന്നായിക്കണ്ടതിനാലാണ് പിതാവിൽ നിന്നും പുത്രനിൽ നിന്നും പുറ പ്പെടുന്നുവെന്ന തെറ്റായ ധാരണയിലേക്കു പാശ്ചാത്യ ക്രിസ്ത്യാനികൾ നീങ്ങിയത്. ആയതിനാൽ ഫിലിയോക്വെ വിശ്വാസപ്രമാണത്തിൽ കൂട്ടി ച്ചേർക്കുന്നതിന് അവർക്കു ബുദ്ധിമുട്ടില്ലായിരുന്നു. പിതാവ് പുത്രനെ ജനി പ്പിക്കയും ലോകത്തിലേക്കു അയയ്ക്കുകയും ചെയ്യുന്നു (യോഹ. 3:16). പരിശുദ്ധാത്മാവ് പിതാവിൽ നിന്നും പുറപ്പെടുകയും പുത്രനാൽ ലോക ത്തിലേക്കു അയക്കപ്പെടുകയും ചെയ്യുന്നു (യോഹ. 15:26). ഈ രണ്ടു സത്യങ്ങളുടെ ശരിയായ മനസ്സിലാക്കലിന്റെ അടിസ്ഥാനത്തിൽ

പൗരസ്ത്യസഭകൾ ഇന്നും ഫിലിയോക്വെയെ എതിർക്കുന്നു. പൊതുവായ സഭയുടെ വിശ്വാസപ്രമാണത്തിൽ അനധികൃതമായി കൂട്ടിച്ചേർത്തുവെന്നു മാത്രമല്ല, വേദശാസ്ത്രപരമായി അതു അബദ്ധമാണെന്നുള്ളതുകൊണ്ടും കൂടെയാണു പൗരസ്ത്യസഭകൾക്ക് ഇത് അംഗീകരിക്കുവാൻ കഴിയാത്തത്.

## 2. കൽക്കിദോന്യ വിശ്വാസ സംഹിത

എ.ഡി. 451-ൽ കൂടിയ കൽക്കിദോൻ സുന്നഹദോസിൽ വച്ചു റോമാ -കുസ്തന്തീനോപ്പോലീസ് പാത്രിയർക്കേറ്റുകൾ ഒരുമിച്ച് ഒരു വിശ്വാസ സംഹിത എഴുതി ഉണ്ടാക്കി. അലക്സാന്ത്രിയാ, അന്ത്യോക്യ എന്നീ പാത്രിയർക്കേറ്റുകൾ ഇതിൽ സംബന്ധിച്ചില്ല. ഈ വിശ്വാസ സംഹിത വളരെ ദീർഘമായ ഒന്നാണ്. നിഖ്യാ വിശ്വാസപ്രമാണത്തിനു പകരമല്ല; അതിലെ ക്രിസ്തുശാസ്ത്ര ഭാഗങ്ങളുടെ ഒരു വിശദീകരണമായിട്ടാണു കൽക്കിദോന്യ വിശ്വാസ സംഹിതയെ അവർ കണക്കാക്കുന്നത്. ക്രിസ്തുവിന്റെ മനുഷ്യാവതാരത്തെ സംബന്ധിച്ച പല കാര്യങ്ങളും മുമ്പ് അംഗീകരിച്ചിരുന്നവയെ ഏറ്റുപറഞ്ഞു. കൽക്കിദോൻ സുന്നഹദോസ് അംഗീകരിക്കാത്ത സഭകൾക്ക് ഇതിലെ പല നല്ല വ്യാഖ്യാനങ്ങളും അംഗീകരിക്കാവുന്നതാണ്. കർത്താവായ യേശുക്രിസ്തു എന്ന ഏകജാതനായ പുത്രനെ 'രണ്ടു സ്വഭാവങ്ങളിൽ ഞങ്ങൾ അറിയുന്നു' എന്ന ഭാഗം മാത്രമേ ഓറിയന്റൽ ഓർത്തഡോക്സ് സഭകൾക്ക് അംഗീകരിക്കുവാൻ പാടില്ലാത്തതായി ഇതിലുള്ളു. ക്രിസ്തുവിന്റെ ദൈവത്വവും മനുഷ്യത്വവും തമ്മിൽ കൂട്ടിക്കലരാതെയും വ്യത്യാസം വരാതെയും വിഭജിക്കപ്പെടാതെയും വൈരുദ്ധ്യമില്ലാതെയും ഒന്നായി നിൽക്കുന്നു എന്ന് ഇതിൽ പറയുന്നതു നമുക്കും അംഗീകരിക്കുവാൻ ബുദ്ധിമുട്ടില്ല. ഒരു ആളത്വത്തിൽ രണ്ടു സ്വഭാവങ്ങൾ അവയുടെ ഭാവാനുസൃതമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നുവെങ്കിൽ ആ വ്യക്തിയുടെ പ്രവർത്തനത്തിനു രണ്ടു കേന്ദ്രങ്ങൾ ഉണ്ടാവുന്നു എന്നത് അയാളെ വിഭജിത വ്യക്തിത്വത്തിന്റെ ഉടമയാക്കിത്തീർക്കുമെന്നതിനാൽ ക്രിസ്തു എന്ന ഏക ആളത്വത്തിനു ദൈവത്വത്തിന്റെയും മനുഷ്യത്വത്തിന്റെയും സംയോജനത്തിലുള്ള ഏക സ്വഭാവം ഉണ്ടായിരിക്കണമെന്നു പൗരസ്ത്യർ വാദിക്കുന്നതിന്റെ അടിസ്ഥാനത്തിലാണ് കൽക്കിദോൻ അംഗീകരിക്കാത്തത്.

## 3. ലാറ്ററാൻ കൗൺസിൻ iv (1215)

റോമിലെ ലാറ്ററാൻ കൊട്ടാരത്തിൽ 7 മുതൽ 18 വരെയുള്ള നൂറ്റാണ്ടുകളിൽ നടന്ന റോമൻ കത്തോലിക്കാ സഭയുടെ കൗൺസിലുകൾക്കാണു ലാറ്ററാൻ കൗൺസിലുകൾ എന്നു പറയുന്നത്. ഇവയിൽ ഇന്നസെന്റ് മൂന്നാമൻ പാപ്പാ വിളിച്ചുകൂട്ടിയ 1215-ലെ കൗൺസിൽ വി. കുർബാ

നയിലെ വസ്തുമാറ്റ സിദ്ധാന്തം (Transubstantiation) ഔദ്യോഗികമായി അംഗീകരിച്ചു. വി. കുർബാനയിലെ അപ്പവീഞ്ഞുകളുടെ ആന്തരീയ വസ്തു കർത്താവിന്റെ ശരീരരക്തങ്ങളായി മാറ്റപ്പെടുന്നുവെന്നും പുറമെയുള്ള പ്രകൃതികളായ നിറം, രുചി, ഘര-ദ്രാവക അവസ്ഥകൾ മുതലായവ മാറ്റമില്ലാതെ നിൽക്കുന്നുവെന്നും പഠിപ്പിച്ചു. ഇപ്രകാരം വേർതിരിച്ചുള്ള ഒരു കാഴ്ചപ്പാട് വി. കുർബാനയെക്കുറിച്ചു നടത്തുന്നത് ശരിയല്ലായെന്നു പൗരസ്ത്യ സഭകൾ പഠിപ്പിക്കുന്നു. പ്രായപൂർത്തിയായ സ്ത്രീപുരുഷന്മാർക്കു ആണ്ടു കുമ്പസാരം (രഹസ്യമായി) നിഷ്ക്കർഷിച്ചു.

### 4. ഫ്ളോറൻസിലെ കൗൺസിൽ (1438-45)

ഇറ്റലിയിലെ ഫ്ളോറൻസിൽ യൂഗോനിയോ പാപ്പാ വിളിച്ചുകൂട്ടിയ ഈ കൗൺസിലിൽ ഗ്രീക്കു സഭാപ്രതിനിധികളും സംബന്ധിച്ചിരുന്നു. പരിശുദ്ധാത്മാവിന്റെ പിതാവിൽ നിന്നും പുത്രനിൽ നിന്നുമുള്ള ഇരുപുറപ്പാട്, വി. കുർബാനയിൽ പുളിപ്പില്ലാത്ത അപ്പം ഉപയോഗിക്കുന്ന റോമൻ പാരമ്പര്യം, വാങ്ങിപ്പോയ ആത്മാക്കളുടെ ശുദ്ധീകരണ സ്ഥലം (Purgatory - ബസ്പ്പുർക്കാന), റോമിലെ പോപ്പിന്റെ പ്രാഥമികത്വം എന്നിവയെക്കുറിച്ചു ചർച്ചകൾ നടത്തി ധാരണയിൽ എത്തി എങ്കിലും ഓർത്തഡോക്സ് സഭകൾ ഇതിനെ പിന്നീട് പൂർണ്ണമായും നിരാകരിച്ചു. കൂദാശകൾ ഏഴ് എന്ന് സഭകളുടെ ചരിത്രത്തിൽ ആദ്യമായി ക്ലിപ്തപ്പെടുത്തിയത് ഇവിടെയാണ്.

### 5. ഓഗസ്ബർഗ് കൺഫഷൻ 1530

മാർട്ടിൻ ലൂഥറും ഫിലിപ്പ് മെലാങ്ത്തനും കൂടി തയ്യാറാക്കിയ പ്രോട്ടസ്റ്റണ്ട് വിശ്വാസപ്രമാണങ്ങളുടെ ഈ സമാഹാരം 1530-ൽ ചാൾസ് അഞ്ചാമൻ ചക്രവർത്തിക്കു സമർപ്പിച്ചു. ആദ്യത്തെ 21 ഭാഗങ്ങൾ അവർ വിശ്വസിക്കുന്ന കാര്യങ്ങൾ കാതോലിക സഭയുടേതെന്ന് അവകാശപ്പെട്ടുകൊണ്ടുള്ളതും തുടർന്നുള്ള 7 ഭാഗങ്ങൾ സഭയിൽ തിരുത്തപ്പെടേണ്ട കാര്യങ്ങൾ ആയിട്ടും ചേർത്തിരിക്കുന്നു. നിഖ്യാ വിശ്വാസപ്രമാണം 'അപ്പോസ്തോല വിശ്വാസപ്രമാണം', 'അത്താനാസ്യോസിന്റെ വിശ്വാസപ്രമാണം' എന്നിവ വിശ്വാസത്തിനു ആധാരമായി സ്വീകരിച്ചിരിക്കുന്നു. അവയുടെ രത്നച്ചുരുക്കം താഴെക്കൊടുക്കുന്നു.

ഭാഗം 1. ദൈവം - ത്രിത്വാധിഷ്ഠിത ദൈവവിശ്വാസം.

2. ജന്മപാപം - ജനനത്തിൽത്തന്നെ തിന്മയിലേയ്ക്കു ചായ്‌വ്.

3. പുത്രനാം ദൈവം - അപ്പോസ്തോല വിശ്വാസപ്രമാണാടിസ്ഥാനത്തിൽ.

4. വിശ്വാസത്താലുള്ള നീതീകരണം (റോമ. 3:21–26; 4:5).

5. പ്രത്യേക പൗരോഹിത്യ ശുശ്രൂഷ പരിശുദ്ധാത്മ കൃപയാകുന്നു.

6. പ്രവൃത്തികളിൽ (നന്മ) ആശ്രയിക്കേണ്ടതില്ല.

7. ഏക സഭ. അതിന്റെ ഐക്യത്തിന് മനുഷ്യച്ചട്ടങ്ങുകൾ ആവശ്യമില്ല.

8. പുരോഹിതൻ പാപിയെങ്കിലും കൂദാശകൾ ഫലപ്രദങ്ങളാകും.

9. ശിശുസ്നാനം വേദാനുസരണമാണ്.

10. വി. കുർബാനയിലെ അപ്പവീഞ്ഞുകളിൽ യേശുക്രിസ്തുവിന്റെ ശരീരരക്തങ്ങൾ യഥാർത്ഥമായി ഉൾക്കൊണ്ടിരിക്കുന്നു.

11. രഹസ്യ കുമ്പസാരം ആവശ്യമെങ്കിലും എല്ലാ പാപങ്ങളും പറയണമെന്നില്ല (സങ്കീ. 19:12).

12. അനുതാപിക്കു പാപമോചനം എപ്പോഴും കൊടുക്കണം.

13. കൂദാശകൾ വിശ്വാസപൂർവ്വം സ്വീകരിച്ചാൽ ഫലമുണ്ടാകും.

14. പ്രത്യേക വിളിയില്ലാത്തവർ സഭയെയും കൂദാശകളെയും കുറിച്ചു പൊതുവായി പ്രസംഗിക്കരുത്.

15. സഭാനടപടികൾ–പെരുനാൾ, ചില ദിവസങ്ങളുടെ ആചരണം, നോമ്പ്, സന്യാസപ്രതിജ്ഞ മുതലായവ വേദപുസ്തക വിരുദ്ധവും ആവശ്യമില്ലാത്തവയുമാണ്.

16. ക്രിസ്ത്യാനികൾ രാഷ്ട്രത്തിന്റെ പ്രവർത്തനങ്ങളിൽ പങ്കെടുക്കുക.

17. ന്യായവിധിക്കായുള്ള ക്രിസ്തുവിന്റെ രണ്ടാം വരവിൽ പ്രത്യാശിക്കുന്നു.

18. സ്വാതന്ത്ര്യേച്ഛയെക്കുറിച്ച് ആഗസ്തീനോസിന്റെ പഠിപ്പിക്കൽ ഉത്തമം.

19. പാപം ഇച്ഛയുടെ വികലമായ ഉപയോഗഫലമാണ്.

20. വിശ്വാസവും അതിന്റെ ഫലമായി പ്രവൃത്തികളും ഉണ്ടാകണം.

21. പരിശുദ്ധന്മാരെ ഓർക്കുകയും അവരുടെ നല്ല മാതൃക പിന്തുടരുകയും വേണം. എന്നാൽ അവർ നമ്മുടെ മദ്ധ്യസ്ഥരല്ല; ക്രിസ്തുവാകുന്നു നമ്മുടെ മദ്ധ്യസ്ഥൻ (1 തീമൊ. 2:5).

22. വി. കുർബാനയിൽ ശരീരവും രക്തവും വെവ്വേറെ കൊടുക്കണം.

(മത്താ. 26:27).

23. പുരോഹിതന്മാരെ വിവാഹം ചെയ്യുവാൻ അനുവദിക്കണം.

24. വി. കുർബാന ഒരു ബലിയല്ല; അർപ്പിക്കുന്നവൻ അനുഭവിക്കണം. ആവശ്യമുള്ളപ്പോൾ മാത്രം ആചരിക്കണം.

25. പാപം വിശദമായി കുമ്പസാരത്തിൽ പറയേണ്ട ആവശ്യമില്ല; പാപിക്കു പാപമോചന പ്രാർത്ഥന നടത്തിയാൽ മതി.

26. നോമ്പ്, ഉപവാസം, പെരുനാളുകൾ മുതലായവ നിർബന്ധമാക്കരുത്, സ്വതന്ത്രാനുഷ്ഠാനത്തിനു വിടണം.

27. സന്യാസ പ്രതിജ്ഞകൾ പ്രയോജനമില്ലാത്തവയും ഒഴിവാക്കേണ്ടവയുമാണ്.

28. എല്ലാ കാര്യങ്ങളിലും എപ്പിസ്ക്കോപ്പാ ഉൾപ്പെടേണ്ടതില്ല.

### 6. പത്തു നിർണയങ്ങൾ, ബേൺ 1528

നവീകരണക്കാരായ കാൽവിന്റെയും സ്വിങ്ക്ളിയുടെയും ശ്രമഫലമായി അവരുടെ വിശ്വാസത്തിന്റെ പത്തു നിർണായക വാക്യങ്ങൾ സ്വിറ്റ്സർലണ്ടിൽ പ്രസിദ്ധപ്പെടുത്തിയത് താഴെക്കൊടുക്കുന്നു.

1. ക്രിസ്തു ഏക തലയായിരിക്കുന്ന പരിശുദ്ധ ക്രിസ്തീയ സഭ ദൈവവചനത്താൽ ജനിച്ചു, അതിൽ വസിക്കുന്നു.

2. ദൈവവചനത്തിൽ നിന്നു വ്യത്യസ്തമായി ദൈവസഭ യാതൊരു കല്പനയും ഉണ്ടാക്കുന്നില്ല.

3. ക്രിസ്തു മാത്രമാണ് ഏക രക്ഷിതാവ്.

4. വി. കുർബാനയിലെ അപ്പത്തിൽ യേശുക്രിസ്തുവിന്റെ ശരീര രക്തങ്ങൾ വസ്തുപരമായി ഉണ്ടെന്നതു വേദപുസ്തകാനുസൃതമല്ല.

5. ജീവനുള്ളവരുടെയും മരിച്ചവരുടെയും പാപമോചനത്തിനായി അർപ്പിക്കുന്ന ഇന്നത്തെ വി. കുർബാന ദൈവ ദൂഷണമാണ്.

6. പിതാവാം ദൈവത്തിനും നമുക്കും ഇടയിൽ ക്രിസ്തു മാത്രമെ മദ്ധ്യസ്ഥനുള്ളു.

7. ഈ ലോകജീവിതത്തിനപ്പുറം മരിച്ചവരെ ശുദ്ധീകരിക്കുന്നില്ലാത്തതിനാൽ മരിച്ചവർക്കുവേണ്ടി നടത്തുന്നതെല്ലാം വ്യർത്ഥമാണ്.

8. പ്രതിമകൾ ആരാധനയിൽ ഉപയോഗിക്കുന്നതു ദൈവവചനത്തിനു ഇതരമാണ്.

9. ദൈവവചനം വിവാഹം ആർക്കും വിലക്കിയിട്ടില്ല. വ്യഭിചാരം ഒഴിവാക്കുവാനും ചാരിത്ര്യം സൂക്ഷിക്കുവാനും എല്ലാവരെയും വിവാഹിതരാക്കുവാൻ അനുവദിക്കണം.

10. മേൽപ്പറഞ്ഞവ പുരോഹിതന്മാർക്ക് ഏറ്റം ആവശ്യം ആകുന്നു.

പ്രധാന പ്രോട്ടസ്റ്റണ്ട് വിശ്വാസപ്രമാണങ്ങളാണു മുമ്പു പറഞ്ഞവ രണ്ടും. പിന്നീടുണ്ടായിട്ടുള്ളവ ഇവയെ അടിസ്ഥാനപ്പെടുത്തി മാത്രമാണ്.

## 7. ട്രെന്റ് കൗൺസിൽ (1545–63)

നവീകരണത്തിനെതിരായി റോമൻ കത്തോലിക്കാ സഭ വിളിച്ചുകൂട്ടിയ പ്രധാന കൗൺസിലായിരുന്നു ഇത്. 22 സമ്മേളനങ്ങളിലായി 7 പ്രധാന ഭാഗങ്ങൾ സഭാവിശ്വാസത്തെ വിശദീകരിച്ചുകൊണ്ട് പ്രോട്ടസ്റ്റണ്ട് വിശ്വാസത്തെ സമൂലം പിഴുതെറിയുന്ന തീരുമാനങ്ങൾ ഉണ്ടാക്കി. പ്രോട്ടസ്റ്റണ്ടുകാരെ പ്രീണിപ്പിക്കുവാൻ കഴിഞ്ഞില്ലെങ്കിലും റോമൻ കത്തോലിക്കാ സഭയുടെ വിശ്വാസത്തിനും പാരമ്പര്യത്തിനും ഒരു അച്ചടക്കവും അടിസ്ഥാനവും കണ്ടെത്തുവാൻ കഴിഞ്ഞു. ട്രെന്റു കൗൺസിലിൽ വിശ്വാസപ്രമാണം (നിഖ്യാ) ഞങ്ങൾ എന്നതിനുപകരം ഞാൻ വിശ്വസിക്കുന്നു എന്ന രീതിയിൽ തിരുത്തി പ്രഖ്യാപിച്ചു.

കൂടാതെ കത്തോലിക്കാ സഭയിൽ കന്യക മറിയാമിന്റെ അമലോത്ഭവ സിദ്ധാന്തം (Dogma of the immaculate Conception) 1854–ൽ പയസ് ഒമ്പതാമൻ പാപ്പാ പ്രഖ്യാപിച്ചു. അദ്ദേഹം തന്നെ 1869–ൽ വിളിച്ചു കൂട്ടിയ ഒന്നാം വത്തിക്കാൻ സുന്നഹദോസ് ക്രിസ്തുവിന്റെ സഭയെക്കുറിച്ചു ഭരണഘടന ഉണ്ടാക്കുകയും പാപ്പായുടെ തെറ്റിക്കൂടായ്മ (infallibility of Pope) വിശ്വാസപ്രഖ്യാപനമാക്കുകയും ചെയ്തു. ജോൺ 23–ാമൻ പാപ്പാ 1962–ൽ വിളിച്ചുകൂട്ടിയ രണ്ടാം വത്തിക്കാൻ സുന്നഹദോസ് വേദശാസ്ത്രത്തിൽ നൂതനമായ വിശാല കാഴ്ചപ്പാടുൾ കൈവരിച്ചു.

### അഭ്യാസം

1. 'ഫിലിയോകെ' വിശ്വാസത്തിന്റെ അപാകത എന്ത്?

2. കൽക്കിദോന്യ വിശ്വാസസംഹിത എന്തുകൊണ്ട് പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ അംഗീകരിക്കുന്നില്ല?

3. പ്രോട്ടസ്റ്റണ്ട് വിശ്വാസപ്രമാണങ്ങളെക്കുറിച്ച് (പാഠത്തിൽ കൊടുത്തിട്ടുള്ള) നിങ്ങളുടെ വിലയിരുത്തൽ എന്ത്?

## പാഠം 6

# ക്രിസ്തീയ വിശ്വാസപ്രമാണങ്ങളെക്കുറിച്ച് പൗരസ്ത്യ ഓർത്തഡോക്സ് വീക്ഷണം

❑ സഭാജീവിതത്തിൽ കൗൺസിലുകൾക്കുള്ള സ്ഥാനം ❑ വിശ്വാസ സത്യങ്ങളുടെ ക്രോഡീകരണം ❑ വിശ്വാസപ്രമാണങ്ങളുടെ നിബദ്ധത ❑ വിശ്വാസപ്രമാണവും സഭാജീവിതവും

### 1. സഭാജീവിതത്തിൽ കൗൺസിലുകൾക്കുള്ള സ്ഥാനം

ക്രിസ്തീയ സഭയുടെ ചരിത്രത്തിൽ മുഴുവൻ സഭയുടെ പ്രാതിനിധ്യം ഉണ്ടായിട്ടുള്ള ഏക കൗൺസിൽ അപ്പോസ്തോലിക കാലത്തുണ്ടായ യെരുശലേം കൗൺസിലാണ് (എ.ഡി. 50, അപ്പോ. 15). അപ്പോസ്തോലന്മാരുടെ എല്ലാവരുടെയും സാന്നിദ്ധ്യം ഇതിലുണ്ടായിരുന്നുവെന്നതാണ് ഇതിനു കാരണം. എങ്കിലും സഭാപാരമ്പര്യം ഇതിനെ സാർവത്രിക (ഐക്യ) കൗൺസിൽ (Ecumenical Council) ആയി അംഗീകരിച്ചിട്ടില്ല. സഭകളുടെ ആദ്യത്തെ സാർവത്രിക കൗൺസിൽ നിഖ്യായിൽ വച്ച് എ.ഡി. 325-ൽ കൂടിയതായിട്ടാണ് പാരമ്പര്യം അംഗീകരിക്കുന്നത്. അന്നത്തെ റോമാ സാമ്രാജ്യത്തിന്റെ പരിധിക്കുള്ളിൽ നിന്നിരുന്ന സഭകളുടെ പ്രാതിനിധ്യം ഉണ്ടായിരുന്നെന്നല്ലാതെ അന്നു ക്രിസ്തീയ സഭകൾ നിലവിലിരുന്ന പേർഷ്യ, അർമ്മീനിയ, ജോർജിയ, ഇൻഡ്യ എന്നീ സ്ഥലങ്ങളിൽ നിന്ന്, സാഹചര്യത്താൽ റോമാസാമ്രാജ്യത്തിൽ അന്നുണ്ടായിരുന്ന ഒരു പേർഷ്യയിലെ ജോൺ എപ്പിസ്കോപ്പാ ഒഴിച്ച് ആരും നിഖ്യാ കൗൺസിലിൽ സംബന്ധിച്ചിരുന്നില്ല. നിഖ്യാ കൗൺസിൽ ഇപ്രകാരം സഭയുടെ മുഴുവൻ പ്രാതിനിധ്യത്തെ കണക്കിലെടുത്തല്ല, അതിൽ ഉണ്ടായ തീരുമാനങ്ങൾ ഓരോ പ്രദേശത്തും ഉള്ള സഭകൾ കാലാകാലങ്ങളിൽ അംഗീകരിച്ചു എന്നുള്ളതുകൊണ്ടാണു സാർവത്രിക കൗൺസിൽ എന്ന് അറിയപ്പെടുന്നത്. റോമാ ചക്രവർത്തി വിളിച്ചുകൂട്ടിയതുകൊണ്ടു സാർവത്രിക സ്വഭാവമല്ല സാമ്രാജ്യ പരിമിതമായ പ്രാദേശിക സ്വഭാവമേ ഉള്ളു. സഭയുടെ പാരമ്പര്യത്തിൽ ഇന്നുവരെ ഉണ്ടായിട്ടുള്ള എല്ലാ കൗൺസിലുകൾക്കും പ്രാദേശിക സ്വഭാവമെന്നതിനേക്കാളുപരി സാർവത്രിക സ്വഭാവം അവകാശപ്പെടാവുന്നതല്ല.

സാർവത്രിക സഭയെന്നോ സാർവത്രിക ഇടയനെന്നോ (Universal Pastor or Ecumenical patriarch) ഉള്ള ഒരു വീക്ഷണം പൗരസ്ത്യ ഓർത്തഡോക്സ് സഭകൾക്കില്ല. ഏതൊരെപ്പിസ്കോപ്പായും ഒരു പ്രാദേശിക സഭയുടെ എപ്പിസ്ക്കോപ്പായാണ്. പ്രാദേശിക സഭ തന്നെയാണ് കാതോലിക (പൊതു) സഭയും. അതിന്റെ പരിധി നിർണ്ണയിക്കാവുന്നതാണെന്നു

മാത്രം. റോമാ, കുസ്തന്തീനോപ്പോലീസ് മുതലായ 'സാമ്രാജ്യ സഭകൾ' ഉണ്ടാക്കിയ ഒരു വീക്ഷണമാണ് സാർവത്രിക സഭയും സാർവത്രിക ഇടയനും എന്നത്; ശരിയായ പൗരസ്ത്യ വേദശാസ്ത്ര വീക്ഷണമല്ല. വി. കുർബാനയാണ് സാർവത്രിക സഭയുടെ യാഥാർത്ഥീകരണം. അതിൽ ജീവനുള്ളവരും മരിച്ചുപോയവരും വി. ത്രിത്വത്തോടൊപ്പം സംസർഗം ചെയ്യുന്നു. ഇതാണ് സഭയുടെ പൂർണ പ്രാതിനിധ്യം ഉള്ള യഥാർത്ഥ 'കൗൺസിൽ.' ചക്രവർത്തിമാർ സാമ്രാജ്യത്തിൽ സമാധാനം പുനഃസ്ഥാപിക്കുന്നതിനുവേണ്ടിയാണു പ്രഥമമായും കൗൺസിലുകളെല്ലാം വിളിച്ചു കൂട്ടിയിട്ടുള്ളത്. സാമ്രാജ്യത്തിന്റെ ഐക്യമായിരുന്നു സഭയുടെ ഐക്യത്തേക്കാളുപരി അവരുടെ ലക്ഷ്യമായിരുന്നത്. പക്ഷേ സഭയുടെ വിശ്വാസജീവിതത്തിൽ കാര്യമായ സ്വാധീനം ചെലുത്തുവാൻ അവയ്ക്കു കഴിഞ്ഞിട്ടുണ്ടെന്നുള്ളതു വിസ്മരിക്കേണ്ടതില്ല. പിന്നീടുള്ള കാലങ്ങളിൽ ഫിലിയോകെ, ഐക്കണുകൾ, ശുദ്ധീകരണസ്ഥലം, കുർബാനയിലെ പുളിപ്പുള്ള അപ്പം, പാപ്പായുടെ സ്ഥാനം എന്നിവയെക്കുറിച്ചു റോമൻ കത്തോലിക്കാ സഭയും ബൈസന്റയിൻ ഓർത്തഡോക്സ് സഭകളും കൗൺസിലുകളിൽക്കൂടി എടുത്ത തീരുമാനങ്ങളുടെ ഫലമായി അവയെക്കുറിച്ച് ബൈസന്റയിൻ ഓർത്തഡോക്സ് സഭകൾ പുലർത്തിപ്പോരുന്ന നിലപാടിന് സദൃശമായ നിലപാടിൽ, ഇവയിലൊന്നും സംബന്ധിക്കാത്ത പൗരസ്ത്യ ഓർത്തഡോക്സ് സഭകൾക്കു കഴിയുന്നു എന്നത് കൗൺസിലുകൾ സഭാജീവിതത്തിൽ അത്യന്താപേക്ഷിത ഘടകങ്ങളല്ല എന്നാണു തെളിയിക്കുന്നത്. സാഹചര്യങ്ങൾ അനുസരിച്ചു ചിലപ്പോൾ ചിലയിടങ്ങളിൽ അവ ആവശ്യമായി വന്നേക്കാമെന്നു മാത്രം.

പൗരസ്ത്യ ഓർത്തഡോക്സ് സഭകൾക്കു കഴിഞ്ഞ 15 1/2 നൂറ്റാണ്ടായി (431-നു ശേഷം) കൗൺസിലുകളില്ലാതെ സത്യവിശ്വാസത്തിൽ നിലനില്ക്കുവാൻ കഴിയുന്നതുപോലെ ബൈസന്റയിൻ സഭകൾക്കു കഴിഞ്ഞ 12 നൂറ്റാണ്ടുകളിലും (787-നു ശേഷം) പൗരസ്ത്യ കൽദായ (നെസ്തോറിയ) സുറിയാനി സഭയ്ക്കു കഴിഞ്ഞ 16 നൂറ്റാണ്ടുകളിലും (381-നു ശേഷം) അവരവരുടെ വിശ്വാസം കാത്തുസൂക്ഷിച്ചുകൊണ്ട് നിലനില്ക്കുവാൻ ഒരു സാർവത്രിക കൗൺസിലും ആവശ്യമായി വന്നിട്ടില്ല. പാരമ്പര്യത്തിൽ യെരുശലേം സുന്നഹദോസ് സാർവത്രിക കൗൺസിലായി അംഗീകരിച്ചിട്ടില്ലാത്തതിനാൽ എ.ഡി. 325-നു മുമ്പ് യാതൊരു സാർവത്രിക കൗൺസിലുകളും കൂടാതെ സഭയ്ക്ക് നിലനില്ക്കുവാനും പ്രചരിക്കപ്പെടുവാനും കഴിഞ്ഞു. എത്ര സാർവത്രിക കൗൺസിലുകൾ കൂടിയിട്ടുണ്ടെങ്കിലും നിഖ്യായിലും കുസ്തന്തീനോപ്പോലീസിലുമായി രൂപംകൊണ്ട വിശ്വാസപ്രമാണത്തിൽ നിന്നു എന്തെങ്കിലും കുറയ്ക്കുവാനോ അതിനോട് എന്തെങ്കിലും കൂട്ടുവാനോ കഴിഞ്ഞിട്ടില്ലായെന്നത്

സാർവത്രിക കൗൺസിലുകളുടെ ഒഴിച്ചുകൂടായ്മയെ ചോദ്യം ചെയ്യുന്ന സംഗതിയാണ്. ആയതിനാൽ സഭയുടെ ജീവിതം അതാതു കാലത്തു സഭയുടെ ദൃശ്യഭാഗത്തു ജീവിച്ചിരിക്കുന്നവർ ഏതെങ്കിലും ആനുകാലിക പ്രശ്നങ്ങളുടെ പരിഹാരത്തിനായി കൂടുന്ന 'കൗൺസിലുകളെ' ആശ്രയിച്ചല്ല ഇരിക്കുന്നത്, ത്രികാലങ്ങളിലുമായി ജീവിക്കുന്ന സഭയുടെ അംഗങ്ങളുടെ സംസർഗത്തിൽ അഥവാ വി. കുർബാനയിലാണ് അധിഷ്ഠിതമായിരിക്കുന്നത്.

## 2. വിശ്വാസസത്യങ്ങളുടെ ക്രോഡീകരണം

'സത്യം എന്നാൽ എന്ത്?' (യോഹ. 18:38). ക്രിസ്തുവിൽ നിന്നു പീലാത്തോസിനു ഉത്തരം കിട്ടാത്ത ചോദ്യം. ക്രിസ്ത്യാനികൾക്കു അവനിൽ നിന്നും കിട്ടുന്ന ഉത്തരം 'ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു' (യോഹ. 14:6) എന്നാകുന്നു. ക്രിസ്തു നമ്മെ പഠിപ്പിച്ച വിശ്വാസസത്യങ്ങളുടെ ഉണ്മ അവനു മാത്രം പൂർണമായി അറിവുള്ള ഒന്നാണ്. ആ നിത്യ സത്യങ്ങളെക്കുറിച്ചു കേൾക്കുകയോ പഠിക്കുകയോ ചെയ്യുമ്പോൾ അവയുടെ ഉണ്മയുടെ ഏകദേശമായ ഒരു നിഗമനത്തിൽ എത്തുന്നുവെന്നല്ലാതെ, ഒരിക്കലും പൂർണതയാവുകയില്ലല്ലോ. 'ദൈവത്തിന്റെ ഏക പുത്രൻ', 'പ്രകാശത്തിൽ നിന്നുള്ള പ്രകാശം', 'ദൈവത്തിൽ നിന്നു ജനിച്ചവൻ', പിതാവിന്റെ അതേ ഉണ്മയുള്ളവൻ അഥവാ സാരാംശത്തിൽ പിതാവിനോടു സമത്വമുള്ളവൻ, മറിയാമിൽ നിന്നു ജനിച്ചവൻ, കഷ്ടപ്പെട്ട ദൈവം, മരിച്ച ദൈവം, ഉയിർത്തെഴുന്നേറ്റ ദൈവം എന്നു തുടങ്ങി അനേക കാര്യങ്ങൾ വി. വേദപുസ്തകാനുസൃതം തന്നെ വിശ്വാസപ്രമാണങ്ങളിൽ നാം പറയുന്നുണ്ട്. ഇവയിലൊന്നും അടങ്ങിയിരിക്കുന്ന സത്യം അഥവാ അവയുടെ ഉൾക്കാമ്പ് നമുക്കാർക്കും പൂർണമായി അറിയുവാൻ കഴിയുന്നില്ല; എങ്കിലും വിശ്വാസ സത്യങ്ങളുടെ സമാഹാരമായി നാം അതിനെ കണക്കാക്കുകയും കാത്തുസൂക്ഷിക്കുകയും ചെയ്യുന്നു. ചുരുക്കത്തിൽ സത്യം വാക്കുകളിൽ ക്രോഡീകരിക്കാവുന്നതല്ല; അത് ഒരു ഉണ്മയാണ്. അനുഭവത്തിലൂടെ മാത്രം ഭാഗികമായിട്ടെങ്കിലും മനസ്സിലാക്കാൻ കഴിയുന്നു. ആയതിനാൽ ഏതു കൗൺസിൽ ഏതു വിശ്വാസപ്രമാണം ക്രോഡീകരിച്ചാലും ആപേക്ഷികമായ ചില പ്രസ്താവനകൾ ഉണ്മയായ നിത്യ സത്യത്തെക്കുറിച്ചു ചെയ്യുന്നുവെന്നല്ലാതെ അവയുടെ അന്തരാർത്ഥത്തെ വെളിവാക്കുവാൻ അശക്തമാണ്.

ആനുകാലികമായ പ്രശ്നങ്ങൾ സഭയുടെ വിശ്വാസ സംഹിതകളെക്കുറിച്ച് ഉണ്ടാകുമ്പോൾ അവയെക്കുറിച്ചു കൂടുതൽ യുക്തിപരമായ തീരുമാനങ്ങളെടുക്കുവാൻ സഭയുടെ കൗൺസിലുകൾ പ്രാദേശികമായോ, പല ദേശങ്ങളെ ഉൾപ്പെടുത്തിക്കൊണ്ടോ കൂടേണ്ട ആവശ്യമി

ല്ലെന്നല്ല ഇതുകൊണ്ട് അർത്ഥമാക്കുന്നത്. എന്നാൽ അവയിൽ ഉണ്ടാകുന്ന ചർച്ചകളും തീരുമാനങ്ങളും സഭയെ മുഴുവനായി ബാധിക്കുന്ന കാര്യങ്ങൾ ആയിരിക്കയില്ല. വളരെ പരിമിതങ്ങളായ ചർച്ചകളുടെ അടിസ്ഥാനത്തിൽ സുരക്ഷിതങ്ങളായ ചില തീരുമാനങ്ങൾ ചുരുക്കം ചില വാക്കുകളിൽ ക്രോഡീകരിക്കുന്നു. ഈ വാക്കുകൾ പൊതുവെ അംഗീകാരമുള്ളവയും പലരിൽ നിന്നുള്ളവയാകയാൽ എപ്പോഴും വ്യത്യസ്തമായി, വ്യക്തിഗതമായി വ്യാഖ്യാനിക്കപ്പെടുന്നവയുമായിരിക്കും. ഏതു വിശ്വാസപ്രമാണങ്ങളിലും ഇപ്രകാരമുള്ള ഒരു ക്രോഡീകരണമേ നടക്കൂ. ആയതിനാൽ അവ പരിമിതിയുള്ളവയാണെന്നു മാത്രമെ പറയുന്നുള്ളു.

### 3. വിശ്വാസപ്രമാണങ്ങളുടെ നിബദ്ധത

ഏതൊരു പ്രമാണവും അതിൽ ബന്ധപ്പെടുകയും ഭാഗഭാക്കാവുകയും ചെയ്യുന്നവർക്കേ പ്രത്യക്ഷമായി നിബദ്ധമാകൂ. അല്ലാത്തവർ ആ പ്രമാണത്തെ അനുസരിക്കുവാൻ ബാദ്ധ്യസ്ഥരല്ല. ആ പ്രമാണത്തിൽ ഉൾപ്പെടാത്തവരെങ്കിലും അതിനെ സ്വീകരിക്കുവാൻ തയ്യാറായി മുന്നോട്ടു വരുന്നവർക്കു അതു ബാദ്ധ്യസ്ഥതയുള്ളതായി സ്വയം സ്വീകരിക്കുവാൻ സാധിക്കും. യഹോവയും യിസ്രായേലും തമ്മിലുള്ള ഉടമ്പടി (Covenant) മുതലിങ്ങോട്ടുള്ള എല്ലാ പ്രമാണങ്ങളും തന്നെ ഈ അർത്ഥത്തിൽ കണക്കാക്കാം. ഇതിന്റെ വെളിച്ചത്തിൽ യെരുശലേം സുന്നഹദോസിലെ തീരുമാനങ്ങളും നിർദ്ദേശങ്ങളും ഗലാത്യയിലെ പ്രാദേശികസഭയെ പ്രത്യക്ഷമായി ബാധിക്കുന്നതാണെങ്കിലും ക്രിസ്തീയ വിശ്വാസത്തിന്റെ പൊതുവായ ചില തത്ത്വങ്ങൾ അതിൽ ഉള്ളിടത്തോളം മറ്റുള്ള സഭയെ പരോക്ഷമായും അതു ബന്ധപ്പെടുത്തുന്നു. നിഖ്യാ - കുസ്തന്തീനോപ്പോലീസ് - എഫേസൂസ് മുതലായ സാർവത്രിക സുന്നഹദോസുകളുടെ തീരുമാനങ്ങൾ പ്രത്യക്ഷമായും റോമാ സാമ്രാജ്യത്തിലെ പ്രാതിനിധ്യമുണ്ടായിരുന്ന സഭകളെ മാത്രമെ ബാധിക്കുന്നുള്ളു. എന്നാൽ ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാനപരമായ സത്യങ്ങളുടെ കേവലമായ പ്രസ്താവനകൾ അതിൽ ഉൾപ്പെടുന്നിടത്തോളം ലോകത്തിലെ എല്ലാ ക്രിസ്തീയ സഭകൾക്കും (അവ അംഗീകരിക്കുന്നവർക്കു മാത്രം) അവ ബാധകമായിരിക്കും. മറ്റൊരർത്ഥത്തിൽ പറഞ്ഞാൽ ഒരു കൗൺസിലിന്റെയും തീരുമാനങ്ങളോ വിശ്വാസപ്രമാണങ്ങളോ ഒരു സഭയുടെ മേലും നിർബന്ധമായി അടിച്ചേല്പ്പിക്കുവാൻ സാദ്ധ്യമല്ലെന്നു മാത്രമല്ല, ഏതെങ്കിലും സഭകൾ അവ അംഗീകരിക്കാതിരിക്കുന്നുവെങ്കിൽ ആ തീരുമാനങ്ങളുടെയും വിശ്വാസപ്രമാണങ്ങളുടെയും ബലഹീനതയെ അതു സൂചിപ്പിക്കുന്നുവെന്നുമാണ് മനസ്സിലാക്കേണ്ടത്. ഒരു കൗൺസിലിന്റെ തീരുമാനമോ വിശ്വാസപ്രമാണമോ പരക്കെ അംഗീകരിക്കപ്പെടുമ്പോൾ

(അധികാര മാധ്യമങ്ങളുപയോഗിച്ചല്ല) അതിലുള്ള സത്യവിശ്വാസ്യതയും പരിശുദ്ധാത്മ നിശ്വാസിതയുമാണ് വെളിവാക്കുന്നത്. അതല്ലാതെ വരുന്ന സാഹചര്യത്തിൽ ഏതു വിശ്വാസപ്രമാണവും തീരുമാനങ്ങളും പുനഃപരിശോധന ആവശ്യമാണെന്നുള്ളതാണ് പരിശുദ്ധാത്മാവ് സഭയ്ക്കു വെളിപ്പെടുത്തിത്തരുന്നത്. വേദശാസ്ത്രപരമായ അറിവില്ലായ്മ ചിലപ്പോൾ വിശ്വാസപ്രമാണങ്ങളെ നിഷേധിക്കുന്നതിന് അടിസ്ഥാനമായി വന്നെന്നു വരാം. അങ്ങനെയുള്ള സാഹചര്യത്തിൽ വേദശാസ്ത്ര വിശദീകരണം വിശ്വാസപ്രമാണങ്ങളെ സ്വീകരിക്കുവാൻ സഹായിക്കാം. ഇവിടെയും പരിശുദ്ധാത്മ പ്രവർത്തനമാണ് നടക്കുന്നത്. ചുരുക്കത്തിൽ സഭാംഗങ്ങളുടെ അംഗീകാരം കിട്ടാത്ത വിശ്വാസപ്രമാണങ്ങൾ ഏകപക്ഷീയമായി സഭയ്ക്കു മുഴുവനും നിർബന്ധമാണെന്നു പറയുവാൻ കഴിയുകയില്ല. ഏതു വിശ്വാസ സത്യത്തിന്റെയും ഉണ്മ ത്രിയേകദൈവത്തിന്റെ അറിവിൽ മാത്രം പൂർണ്ണമായിരിക്കുന്നതിനാൽ അതു മനുഷ്യനു മനസ്സിലാക്കിക്കൊടുക്കുന്നതും ത്രീയേകദൈവം തന്നെയാണ്.

### 4. വിശ്വാസപ്രമാണവും സഭാജീവിതവും

'ന്യായപ്രമാണമില്ലാത്ത ജാതികൾ ന്യായപ്രമാണത്തിലുള്ള സ്വഭാവത്താൽ ചെയ്യുമ്പോൾ ന്യായപ്രമാണമില്ലാത്ത അവർ തങ്ങൾക്കു തന്നെ ഒരു ന്യായപ്രമാണമാകുന്നു' (റോമ. 2:14).

ആത്മിക ജീവിതത്തിൽ വിശ്വാസപ്രമാണങ്ങൾക്കു ആപേക്ഷികമായി മാത്രമുള്ള സ്ഥാനമാണ് പൗലോസ് ശ്ലീഹാ ഇവിടെ എടുത്തുകാട്ടുന്നത്. പ്രമാണങ്ങളിൽ ഉൾക്കൊള്ളുന്ന കേവല വാക്യങ്ങളുടെ സ്വാധീനത്തേക്കാൾ മനുഷ്യനെ വിശ്വാസ ജീവിതത്തിൽ വളർത്തുന്നത് ആന്തരികമായ ദൈവിക പ്രചോദനമാണെന്ന് ഈ ഭാഗം നമുക്കു മനസ്സിലാക്കിത്തരുന്നു. വിശ്വാസപ്രമാണങ്ങൾ സഭാജീവിതത്തിൽ അതിർവരമ്പുകൾ കടക്കാതിരിക്കുവാൻ നമ്മെ സഹായിക്കുന്ന മാർഗദീപമാണ്. പക്ഷേ അവ ലക്ഷ്യങ്ങളല്ല. ദൈവവുമായുള്ള സംസർഗത്തിൽ ജീവിക്കുവാൻ സഭയിലൂടെ നമുക്കു സാധിക്കും; അതിനു സഭയിൽ നമ്മെ ക്രമപ്പെടുത്തി നിർത്തുവാൻ വിശ്വാസപ്രമാണങ്ങൾ നമ്മെ സഹായിക്കുന്നു. വിശ്വാസപ്രമാണങ്ങളുടെ അന്തസത്തയെ ആത്മീയ ജീവിതത്തിൽ ദൈനംദിനം അനുഭവവേദ്യമാക്കിത്തീർക്കുന്ന വ്യക്തിക്കു ജീവിത ചക്രത്തിൽ പ്യൂപ്പാവസ്ഥയിലെ പുറംതോടായി വിശ്വാസപ്രമാണങ്ങൾക്കു സ്ഥാനമുണ്ട്.

നിത്യജീവനാണു നമ്മുടെ ലക്ഷ്യം. അതിനെ കൈവരിക്കുവാനുള്ള പുതിയ സൃഷ്ടിയായി നാം രൂപാന്തരപ്പെടുന്ന പാതയിൽ രാസത്വരകമായി (Catalitic agent) വിശ്വാസപ്രമാണങ്ങൾക്കു സ്ഥാനമുണ്ട്. അവയിലുള്ള പരിശുദ്ധാത്മ നിശ്വസീയത ദൈവീകരണ പ്രക്രിയയിൽ നമുക്ക്

ഉറപ്പും നിർണയവും പ്രദാനം ചെയ്യുന്നു. എന്നാൽ ആത്മീയ ജീവിതത്തിൽ ദൈവത്തെക്കുറിച്ചുള്ള വിശ്വാസപ്രമാണങ്ങളുടെ നിബന്ധനകൾക്കതീതമായി ദൈവസംസർഗത്തിൽ നിത്യജീവനിൽ വളരുകയാണ് നമുക്ക് ആവശ്യമായിരിക്കുന്നത്.

**അഭ്യാസം**

1. സഭാജീവിതത്തിൽ കൗൺസിലുകൾക്കുള്ള സ്ഥാനമെന്ത്?

2. വിശ്വാസപ്രമാണങ്ങൾ ക്രോഡീകരിക്കുന്നതിലെ പരിമിതികൾ ഏവ?

3. വിശ്വാസപ്രമാണങ്ങൾക്കു നമ്മുടെ ആത്മീയ ജീവിതത്തിലുള്ള നിബദ്ധത എന്ത്?